# തന്ത്രസമുച്ചയം

## ശില്പഭാഗം



പ്രസാധകന്മാർ:

പഞ്ചാംഗം പുസ്തകശാല

കുന്നംകുളം

# തന്ത്രസമുച്ചയം

## (ശിൽപഭാഗം)

ഭാഷാവ്യാഖ്യാനത്തോടുകൂടിയത്.

(നാലാംപതിപ്പ്)



വ്യാഖ്യാതാ:

കാണിപ്പയ്യൂർ ദാമോദരൻ നമ്പൂതിരിപ്പാട്.

പ്രസാധകന്മാർ:

പഞ്ചാംഗം പുസ്തകശാല, കുന്നംകുളം.

(Malayalam)
**തന്ത്രസമുച്ചയം—ശില്പഭാഗം.**
**THANTHRASAMUCCHAYAM—Silpabhagam.**
Commentary by
**Kanippayyur Damodaran Nambudiripad.**
First published: 1927
Second Edition: September 1968.
Third Edition: November 1974.
Fourth Edition March 1983
Copies: 2000.
Price: Rs. 15/-
Printed at
PANCHANGAM PRESS, KUNNAMKULAM.
Publishers:
**Panchangam Book-Depot, Kunnamkulam.**



# അവതാരിക

പ്രസിദ്ധമായ തന്ത്രസമുച്ചയത്തെപ്പററി വായനക്കാക്കു പ്രത്യേകം പരിചയപ്പെടുത്തേണ്ടതായ ആവശ്യമില്ല. ദ്വാദശപടലാത്മകമായ ഈ മഹാഗ്രന്ഥത്തിൽ സന്ദർഭാനുസാരേണ രണ്ടു മൂന്നു സ്ഥലത്തായിട്ടാണ് ഈ ശില്പഭാഗത്തെ പ്രതിപാദിച്ചിട്ടുള്ളത്. ഭൂപരിഗ്രഹം ശിലാപരിഗ്രഹം മുതലായത് ഒന്നാം പടലത്തിലും, പ്രതിഷ്ഠാസ്ഥാനവും ദിക്പരിച്ഛേദവും ഒഴിച്ച് ബാക്കി മുഴുവൻ തുടച്ചയായി രണ്ടാംപടലത്തിലും, പ്രതിഷ്ഠാസ്ഥാനവും ദിക്പരിച്ഛേദവും 12-ാംപടലത്തിലും പറഞ്ഞിരിക്കുന്നു. ഒന്നാംപടലത്തിലെ ഭൂപരിഗ്രഹംതന്നെ തുടച്ചയായിട്ടല്ല; വിളഭൂമിയാക്കുക വാസ്തുബലി മുതലായ പല ക്രിയകളുടേയും ഇടയിലാണു പറഞ്ഞിട്ടുള്ളത് അവയെയെല്ലാമെടുത്ത് കൂട്ടിച്ചേർത്തുവെച്ചതിനെയാണ് 'ശില്പഭാഗം' എന്നു പറയുന്നത്. ഇങ്ങിനെ ശില്പഭാഗത്തെ ഒരു പ്രത്യേക പുസ്തകമാക്കിവെയ്ക്കുക ഇവിടെ പണ്ടുതന്നെ കഴിഞ്ഞിട്ടുമുണ്ട്.



എന്നാൽ പ്രാധാന്യത്തെ വിചാരിച്ച് ഈ പുസ്തകത്തിനു "തന്ത്രസമുച്ചയം" എന്ന പേർ കൊടുത്തുവെങ്കിലും അന്യഗ്രന്ഥങ്ങളിൽനിന്നു പല ഭാഗങ്ങളും എടുത്ത് ഇതിൽ ചേർത്തിട്ടുണ്ട്. തന്ത്രസമുച്ചയം ചുരുക്കിപ്പറയുന്ന ഒരു ഗ്രന്ഥമാകയാൽ ശില്പികൾക്കു വേണ്ടതായ വിഷയങ്ങൾ മുഴുവനും അതിൽനിന്നു കിട്ടുകയില്ല. എല്ലാ മൂർത്തികളുടേയും (ഏഴു മൂർത്തികളേയാണു തന്ത്രസമുച്ചയത്തിനു വിഷയമാക്കിയിട്ടുള്ളത്) ഓരോ ധ്യാനശ്ലോകമേ അതിൽ ചേർത്തിട്ടുള്ളു. കൊടിമരത്തെ സംബന്ധിച്ചു പറയേണ്ടതും ഒരൊററ ശ്ലോകംകൊണ്ടു അവസാനിപ്പിച്ചിരിക്കുന്നു. ദീപമാല, നാട്യമണ്ഡപം, ഗോപുരം ഇതുകളെ സംബന്ധിച്ചു ഒന്നും അതിൽ പ്രതിപാദിച്ചിട്ടുമില്ല. അതിനാൽ ഈ വക ആവശ്യങ്ങൾക്കു ശില്പിരത്നം മയമതം മുതലായ ആഗമഗ്രന്ഥങ്ങളെ ആശ്രയിക്കുകയാണ്പതിവ്. അങ്ങിനെയല്ലാതെ ഒരേ ഗ്രന്ഥംകൊണ്ടുതന്നെ ദേവാലയത്തെ സംബന്ധിച്ച് അത്യാവശ്യം വേണ്ടതായ എല്ലാ കാര്യങ്ങളും നടത്താറാവണമെന്നുകരുതി, ആ വക ഗ്രന്ഥങ്ങളിൽനിന്നു മലയാളത്തിലെ നടപ്പനുസരിച്ചുള്ള ആ വക വിഷയങ്ങളേയും സന്ദർഭോചിതംപോലെ എടുത്തുചേർക്കുകയും ചെയ്തു. ഇതിൽ ധ്വജലക്ഷണമെന്ന ഒമ്പതാമധ്യായത്തിലെ രണ്ടു മുതൽ എട്ടു കൂടിയ ശ്ലോകങ്ങൾ എന്റെ ജ്യേഷ്ഠൻ അന്തരിച്ചുപോയ പരമേശ്വരൻ നമ്പൂതിരിപ്പാട് തന്ത്രസമുച്ചയത്തെ അനുസരിച്ച് ആഗമങ്ങളിൽനിന്നെടുത്ത് നിർമ്മിച്ചിട്ടുള്ളതാണെന്നും പ്രസ്താവിച്ചുകൊള്ളുന്നു.

ഇങ്ങിനെ പലതിൽനിന്നും എടുത്ത് സ്വരൂപിച്ചതാകയാൽ, സമുച്ചയത്തിലെ വിഭാഗമനുസരിച്ച് 'പടലം' എന്നു പേർ പറയുവാൻ ഔചിത്യമില്ലാതായി. അതിനാൽ വിഷയത്തെ അടിസ്ഥാനമാക്കി ഗ്രന്ഥത്തെ വിഭാഗിക്കുകയും, പേർ കൊടുക്കുകയും ചെയ്തു. ഇതാണീപുസ്തകത്തെപ്പററി ഒന്നു പറയാനുള്ളത്.

പിന്നെ സംസ്കൃതം അറിയാത്തവൎക്കുകൂടി ഉപയോഗമാവണമെന്നു കരുതി ഒരു ഭാഷാവ്യാഖ്യാനവും എഴുതി. ഇവിടെ മുമ്പുതന്നെ ഈ സമുച്ചയം ശില്പഭാഗത്തിനു ഒരു പഴയ ഭാഷാവ്യാഖ്യാനം ഉണ്ടായിരുന്നു. ഈ വ്യാഖ്യാനം എഴുതുന്നതിനു ആ പഴയ ഭാഷാഗ്രന്ഥം എനിക്കു വളരെ ഉപകാരമായിട്ടുണ്ടെന്നും മറച്ചുവെക്കുന്നില്ല. ഇത് ഒരു ശാസ്ത്രഗ്രന്ഥമാകയാൽ വ്യാഖ്യാനംകൊണ്ടു മാത്രം വിഷയഗ്രഹണം സുകരമാവില്ലെന്നു കരുതി ചില ചിത്രങ്ങളും ചേൎത്തിട്ടുണ്ട്. അതെന്തെല്ലാമാണെന്ന വിവരം വിഷയവിവരപ്പട്ടിക നോക്കിയാൽ അറിയുകയും ചെയ്യാം. ഇങ്ങിനെ മലയാളത്തിലെ നടപ്പനുസരിച്ച് ദേവാലയനിൎമ്മാണത്തിന്നാവശ്യമായ പ്രമാണങ്ങൾ മുഴുവനും ഒരേ ഗ്രന്ഥത്തിൽനിന്നു കിട്ടാറാക്കുകയും അത് പൊതുജനങ്ങൾക്കു ഉപയോഗമാക്കുകയുമാണ് എന്റെ ഉദ്ദേശം. ആ ഉദ്ദേശം ഈ പുസ്തകംകൊണ്ട് ഒരുവിധം സാധിക്കുമെന്നു വിശ്വസിക്കുകയും ചെയ്യുന്നു.

കുന്നംകുളം,<br>
5-8-1102.

വ്യാഖ്യാതാ.

## രണ്ടാംപതിപ്പിന്റെ

# പ്രസ്താവന.

തന്ത്രസമുച്ചയം ശില്പഭാഗത്തിന്റെ രണ്ടാംപതിപ്പ് ഇതാ വായനക്കാരുടെ മുമ്പിൽ അവതരിപ്പിച്ചുകൊള്ളുന്നു. ഇതിന്റെ ഒന്നാംപതിപ്പ് അച്ചടിച്ചതു് കൊ. വ. 1102-ലാണു്. അതിന്റെ കോപ്പി തീർന്നിട്ടു കുറച്ചധികം കാലമായെങ്കിലും, വ്യാപാരദൃഷ്ട്യാ പരിശോധിച്ചതിൽ ലാഭകരമല്ലെന്നു തോന്നുകയാൽ, രണ്ടാംപതിപ്പച്ചടിക്കുകയുണ്ടായില്ല. അങ്ങിനെയിരിക്കുമ്പോഴാണു് അമേരിക്കക്കാരനായ ഡ: സി. ആർ. ജോൺസുമായി പരിചയപ്പെടാനിടയായതു്. ഇദ്ദേഹം ഏഴെട്ടു വർഷങ്ങൾക്കു മുമ്പു് കേരളത്തിൽവന്നു കഥകളി അഭ്യസിച്ചു; അതിൽ വേണ്ട വൈദഗ്ദ്ധ്യം നേടി; പിന്നീടു് ക്ഷേത്രശില്പകലകളിൽ റിസർച്ചുചെയ്യാനായി വീണ്ടും കേരളത്തിൽ വന്നു. അങ്ങിനെ റിസർച്ചുചെയ്തുകൊണ്ടിരിക്കുന്ന അവസരത്തിലാണു 1967-ൽ കൂത്തമ്പലനിർമ്മാണത്തെക്കുറിച്ചു് ചില വിവരങ്ങൾ ശേഖരിക്കാനായി അദ്ദേഹമിവിടെ വന്നതു്. അദ്ദേഹത്തിനറിയേണ്ടിയിരുന്നതു് കൂത്തമ്പലനിർമ്മാണത്തിനുള്ള അടിസ്ഥാന ഗ്രന്ഥത്തെക്കുറിച്ചും മററുമായിരുന്നു. കൂടാതെ, ശരിയായ വിധത്തിൽ കൂത്തമ്പലത്തിന്റെ ഒരു പ്ലാനും എലിവേഷനും വരച്ചുകിട്ടുകയും വേണ്ടിയിരുന്നു. അദ്ദേഹത്തിന്റെ ആവശ്യമനുസരിച്ചുള്ള സ്കെച്ചുകൾ ഞാൻ തയ്യാറാക്കിക്കൊടുക്കുകയും ചെയ്തു. അതിനെപ്പററി സംസാരിക്കുന്നതിനിടയ്ക്കു കൂത്തമ്പലത്തിന്റെ അടിസ്ഥാനമായ പ്രമാണം തന്ത്രസമുച്ചയം—ശില്പഭാഗത്തിലുണ്ടെന്നു ഞാനദ്ദേഹത്തെ അറിയിച്ചു. ആ പുസ്തകം തനിക്കാവശ്യമാണെന്നദ്ദേഹത്തിനു തോന്നിയതപ്പോഴാണു്. കോപ്പി തീർന്നിരിക്കയാണെന്നും, ഇനി അച്ചടിക്കുന്ന പക്ഷം അതു് നഷ്ടമായി തീർന്നേക്കുമെന്നും പ്രസംഗവശാൽ ഞാൻ സൂചിപ്പിക്കുകയുണ്ടായി. നഷ്ടപരിഹാരമെന്ന നിലയ്ക്കു സഹായധനം തരാമെന്നും, അങ്ങിനെയെങ്കിലും അതു് അച്ചടിക്കയാണു വേണ്ടതെന്നും പറഞ്ഞു് അദ്ദേഹം എന്നെ പ്രോത്സാഹിപ്പിച്ചതിനെ തുടർന്നു ഞാനതിനു സമ്മതിച്ചു. അങ്ങിനെയാണു് ഈ പുസ്തകം വീണ്ടും പ്രസിദ്ധീകരിക്കാനിടയായതു്. അദ്ദേഹം ചെയ്ത വാഗ്ദത്തപ്രകാരം അമേരിക്കയിൽനിന്നും 250ക. സഹായധനമായി അയച്ചുതന്നുവെന്ന വിവരം ഞാൻ നന്ദിയോടെ വായനക്കാരെ അറിയിക്കുന്നു. ഇപ്പോഴദ്ദേഹം ന്യൂയോക്കിലുള്ള റോച്ചസ്റ്റർ സർവ്വകലാശാലയിലെ ഇന്ത്യൻ കലകളുടെ പ്രൊഫസറും അസിസ്റ്റൻറു് ഡയരക്ടരും ആണെന്നു ഈ അവസരത്തിൽ പറയട്ടെ. ഇങ്ങിനെ സംസ്കൃതശ്ലോകവും മലയാള വ്യാഖ്യാനവും ചേർന്നുള്ള കേരളത്തിലെ ദേവാലയശില്പശാസ്ത്രം ഒരു

ക്രിസ്ത്യാനിയായ വിദേശിക്കു — അമേരിക്കക്കാരനായ മി. സി. ആർ. ജോൺസിന്നു — വേണ്ടി അദ്ദേഹത്തിൻെറ സഹായധനത്തോടെയും പ്രേരണമൂലവും അച്ചടിക്കേണ്ടിവന്നു എന്ന വസ്തുത ആശ്ചര്യത്തോടെ സ്മരിക്കേണ്ടതാണ്.

ഈ രണ്ടാംപതിപ്പിൽ ചില പരിഷ്ക്കാരങ്ങളെല്ലാം വരുത്തിയിട്ടുണ്ട്. ഒന്നാംപതിപ്പിൽ കുറെ ചിത്രങ്ങൾ ചേർത്തിരുന്നുവെങ്കിലും അവയൊന്നുംതന്നെ വേണ്ടതുപോലെ ആയിരുന്നില്ല. അതിനാൽ 9–ഉം 22–ഉം (ശാലാകൂടാദികളുടേയും ഗോപുരത്തിൻെറയും) ഒഴികെ ബാക്കിയുള്ള ചിത്രങ്ങൾ എല്ലാം അതാതിനുവേണ്ടി ശരിയായ തോതിൽ പ്രത്യേകം ഇപ്പോൾ വരച്ച് ബ്ലോക്കാക്കിയതാകുന്നു. ഒന്നാംപതിപ്പിൽ ഉദാഹരണത്തിനായി ബലിക്കല്ല്, തറ, ബിംബരചന, കൂത്തമ്പലം എന്നിതുകളുടെയെല്ലാം ഓരോ ചിത്രമെ കൊടുത്തിരുന്നുള്ളു ഈ പതിപ്പിൽ അതാതിടത്ത് കൂടുതൽ ചിത്രങ്ങൾ വേണ്ട വിവരണങ്ങളോടുകൂടി ചേർത്തിട്ടുള്ളതും ഒരു പ്രത്യേകതയാണ്. ബിംബനിർമ്മാണത്തെക്കുറിച്ചും കൂത്തമ്പലത്തെക്കുറിച്ചും ഇവിടെ കുറച്ചൊന്നു വിവരിക്കണമെന്നു തോന്നുന്നു. ഇതിൽ ചേർത്തിട്ടുള്ള ബിംബങ്ങളുടെ ചിത്രങ്ങൾ (14, 15 & 16) തന്ത്രസമുച്ചയത്തിൽ പറഞ്ഞിട്ടുള്ളപ്രകാരം ആവുന്നത്ര ശരിയായ കണക്കിൽ വരച്ചിട്ടുള്ളതാകുന്നു, അതിൽ നവതാലത്തിലുള്ള പുരുഷവിഗ്രഹം (14–ാം നമ്പ്ര് ചിത്രം) വിശേഷമാണ്. എന്നാൽ ദശതാലത്തിൽ വരച്ചിരിക്കുന്ന (നമ്പ്ര് 15) ദേവീവിഗ്രഹമാകട്ടെ അത്രയൊന്നും നന്നാവുന്നില്ല. വാസ്തവത്തിൽ അതിൻെറ ആകൃതി, കഴുത്തിൽനിന്നു താഴെയുള്ള ഭാഗം, കുറച്ചു പ്രാകൃതമാണെന്നു പറയണം. ഇങ്ങിനെ വരുവാനുള്ള കാരണമെന്തെന്നു മനസ്സിലാകുന്നില്ല. ശില്പശാസ്ത്രപ്രകാരം പണിചെയ്യാനറിയാവുന്ന നല്ല ബിംബംപണിക്കാരെ വരുത്തി അന്വേഷിച്ചതിൽ, സാധാരണയായി ദശതാലത്തിൽ വിഗ്രഹങ്ങൾ പണിയാറില്ലെന്നും, അതിൻെറ കാരണം ഭംഗിയാവാസ്തതന്നെയാണെന്നും, കാരണവന്മാർ പറയാറുള്ളതും തങ്ങളെ പഠിപ്പിച്ചിട്ടുള്ളതും അങ്ങിനെയാണെന്നും അവർ പറകയുണ്ടായി. ഇപ്പോൾ കേരളത്തിലെ ഭഗവതിക്ഷേത്രങ്ങളിൽ പ്രതിഷ്ഠിച്ചുകാണുന്ന വിഗ്രഹങ്ങളൊന്നും ഈ രൂപത്തിൽ (ദശതാലത്തിൽ പണി ചെയ്തിട്ടുള്ളത്) ആവില്ലെന്നും തോന്നുന്നുണ്ട്. 15–ാംനമ്പ്രായിക്കാണുന്ന സ്ത്രീവിഗ്രഹം ഈ രൂപത്തിൽ പ്രദർശിപ്പിക്കുമ്പോൾ ഒന്നും പറയാതിരിക്കുന്നത് ഉചിതമല്ലെന്നു തോന്നുകയാൽ ഇത്രയും എഴുതിയതാകുന്നു.

ഇനി കൂത്തമ്പലത്തെക്കുറിച്ചും രണ്ടുവാക്കു പറയാം. നാട്യമണ്ഡപത്തിൻെറ പ്ലാൻ, സൈഡ് എലിവേഷൻ, മുൻവശത്തെ — ഫ്രണ്ട് — എലിവേഷൻ, ക്രോസ് (A–B) സെക്ഷൻ എന്നിവയുടെ ചിത്രങ്ങളാണ് (18 to 21) ഇതിൽ കൊടുത്തിരിക്കുന്നത്. എലിവേഷനെല്ലാം കാണിച്ചിരിക്കുന്ന

ത് മേൽക്കൂട്ടിന്റെ പണികളെല്ലാം കഴിഞ്ഞ നിലയിലും, മേച്ചിൽ മാത്രം കഴിയ്ക്കാത്ത മട്ടിലുമാണ്. നാട്യമണ്ഡപത്തിന്നുള്ള മേൽക്കൂട്ടിന്റെ ശില്പം (കഴുക്കോലുകളുടെ സന്നിവേശസമ്പ്രദായം) ഒന്നു വേറെത്തന്നെയാകുന്നു; അത് കാണേണ്ടതായ ഒരു കാഴ്ചയുമാകുന്നു. എലിവേഷൻ അങ്ങിനെ മേച്ചിൽ മാത്രം കഴിയ്ക്കാത്ത വിധത്തിൽ കാണിച്ചതിന്റെ ഉദ്ദേശം, അത് വായനക്കാർക്ക് മനസ്സിലാക്കണമെന്നാണ്. കൂത്തമ്പലത്തിനകത്തു ചെന്നു മേല്പോട്ടുനോക്കിയാൽ ആരും ആശ്ചര്യപരതന്ത്രരാകാതിരിയ്ക്കയില്ല. ചതുരം, വൃത്തം, ഗജപൃഷ്ഠം, അണ്ഡാകൃതി ആദിയായി പല രൂപത്തിലും ഒന്നിലധികം നിലകളും പണിചെയ്തിട്ടുള്ള ക്ഷേത്രങ്ങൾ കേരളീയരുടെ ശില്പകലാവൈദഗ്ദ്ധ്യത്തെ വെളിപ്പെടുത്തുന്നവയാകുന്നു. എന്നാൽ കൂത്തമ്പലത്തിന്റെ മേൽപ്പുര പണിയുന്നതിൽ കാണിച്ചിട്ടുള്ള ശില്പകലാവൈദഗ്ദ്ധ്യം അവയുടെയെല്ലാം മുൻപന്തിയിൽ നില്ക്കുന്നതാണെന്നു നിസ്സംശയം പറയാം. ഈ സംഗതി വായനക്കാരുടെ ശ്രദ്ധയിൽ പെടുത്താൻ വേണ്ടി ഇത്രയും എഴുതിയതാകുന്നു. നാട്യമണ്ഡപത്തിനകത്തു കാണുന്ന രംഗത്തിന്നുള്ള തട്ടിന്റെ—മച്ചിന്റെ—പണിയും വിശേഷമാണ്. അത് സാധാരണ നല്ല മണ്ഡപം, മുഖമണ്ഡപം, ബലിക്കൽപ്പുര മുതലായവയുടെ തട്ടുപോലെയാണെന്നു പറഞ്ഞാൽ തെററില്ല. അതും രംഗത്തിന്റെ തൂണുകളും കേരളീയശില്പകലാവൈദഗ്ദ്ധ്യത്തെ കാണിക്കുന്നവയാണ്. നാട്യമണ്ഡപംതന്നെ വൃത്താകൃതിയിലും അണ്ഡാകൃതിയിലും മററും പണിയാറുണ്ടെന്നു കേട്ടിരിക്കുന്നു. ചെങ്ങന്നൂരിൽ ഇന്നു കാണുന്ന കൂത്തമ്പലത്തെ അണ്ഡാകൃതിയിലുള്ള നാട്യമണ്ഡപത്തിന്റേതാണെന്നു ഈ അവസരത്തിൽ പറയട്ടെ.

ഒന്നാംപതിപ്പുകൊണ്ടു ദേവാലയത്തെ സംബന്ധിച്ച എല്ലാകാര്യങ്ങളും കൈകാര്യം ചെയ്യാറാവണമെന്നാണല്ലോ ഉദ്ദേശിച്ചിരുന്നത്. ഈ പുസ്തകം കൊണ്ടു മതിയാകാതെ ഓരോ ആവശ്യങ്ങൾ വരുമ്പോൾ മററു ആഗമഗ്രന്ഥങ്ങൾ നോക്കി അതാതു വിഷയങ്ങൾ ഞാൻ കുറിച്ചുവെച്ചിരുന്നു. ഒന്നാംപതിപ്പിലെ ദീപമാല, ധ്യാനശ്ലോകങ്ങൾ, ധ്വജലക്ഷണം മുതലായവയെപ്പോലെ കണ്ണാടിബിംബം. ശ്രീചക്രം, അഷ്ടബന്ധം മുതലായ അത്തരം വിഷയങ്ങളെ അനുബന്ധമായി ഈ രണ്ടാംപതിപ്പിന്റെ ഒടുവിൽ ചേർത്തിട്ടുണ്ട്. കടുശർക്കരബിംബ (ബഹുവേരവിധാന) വിധി, അഷ്ടബന്ധയോഗം, കടുശർക്കരയോഗം എന്നിവയുടെ പ്രമാണങ്ങൾ ഇതിൽ ചേർക്കാൻ സാധിച്ചത് തന്ത്രിമാരുടെ സഹായംകൊണ്ടാകുന്നു. ഈ വിഷയത്തിൽവേണ്ട ഉപദേശങ്ങൾ തന്നു സഹായിച്ചവരായ പറമ്പൂർ നാരായണഭട്ടതിരി (തിരുവല്ല), നെടുമ്പിള്ളി തര

ണനല്ലൂർ പരമനാഭൻ ഗോവിന്ദൻ നമ്പൂതിരിപ്പാട് (ഇരിഞ്ഞാലക്കുട), അണ്ടലാടി ദിവാകരൻ നമ്പൂതിരിപ്പാട് (പട്ടാമ്പി), കല്പുഴ ദിവാകരൻ നമ്പൂതിരിപ്പാട് (തൃപ്രങ്ങോട്) എന്നീ തന്ത്രിമാരോടുള്ള നന്ദിയെ ഞാൻ ഇവിടെ പ്രത്യേകം പ്രദർശിപ്പിച്ചുകൊള്ളുന്നു. ഈ ശില്പഭാഗം രണ്ടാംപതിപ്പിൽ ഞാൻ ചെയ്തിട്ടുള്ള പരിഷ്കാരങ്ങളും ഇതൊക്കെയാകുന്നു. അതിൽ എനിക്കു ചാരിതാർത്ഥ്യവും ഉണ്ട്.

കുന്നംകുളം,
20-9-68.

കാണിപ്പയ്യൂർ ശങ്കരൻ നമ്പൂതിരിപ്പാട്.

## നാലാംപതിപ്പിന്റെ

# പ്രസ്താവന.

ശ്രീ ഭോജരാജാവിന്റെ സദസ്സിൽ നവരത്നങ്ങൾ പോലെ ശ്രീകൃഷ്ണദേവരായരുടെ വിജയനഗരസാമ്രാജ്യത്തിൽ എട്ടു് ദിഗ്ഗജങ്ങൾപോലെ, ശ്രീമാനവേദന്റെ വിദ്വൽസദസ്സിൽ പതിനെട്ടരക്കവികൾ വാണിരുന്ന എന്നതു് സർവ്വവിദിതമായ ഒരു ചരിത്രവസ്തുതയാണല്ലൊ. അവരിൽ ഒരാളാണു് കേരള ശില്പശാസ്ത്രങ്ങളിൽ അഗ്രസ്ഥാനത്തു് നില്ക്കുന്ന 'തന്ത്രസമുച്ചയം' രചിച്ച ശ്രീ ചേന്നാസ്സ് നാരായണൻ നമ്പൂതിരിപ്പാടു് എന്നും പൊന്നാനി താലൂക്കിൽ വന്നേരി ദേശക്കാരനായ ഇദ്ദേഹത്തിന്റെ ജനനം കലിവർഷം 4529-നു് തുല്യമായ കൊല്ലവർഷം 603-ൽ ആണെന്നും തന്ത്രസമുച്ചയത്തിലെ 12-ാം പടലത്തിൽനിന്നും മനസ്സിലാക്കാം.

“ബഹുവിധമായ തന്ത്രാർണ്ണവം മഥിച്ചു് സമുച്ചയം എന്ന അമൃതകുംഭം ലോകത്തിനു് നല്കി” എന്നു് മഹാകവി ഉള്ളൂർ പറഞ്ഞിട്ടുള്ളതിൽനിന്നും, മലയാളക്കരയിലെ ക്ഷേത്രങ്ങൾക്കും ക്ഷേത്രാചാരങ്ങൾക്കും ഒരു മഹാനുഗ്രഹമാണു് ഈ ഗ്രന്ഥമെന്നു് വ്യക്തമാണല്ലൊ. വിഷ്ണുസംഹിത, ഈശാനഗുരുദേവപദ്ധതി, പ്രപഞ്ചസാരം, പ്രയോഗമഞ്ജരി, മയമതം, ക്രിയാസാരം മുതലായ, അതേവരെ കേരളത്തിൽ ഈ വിഷയത്തിൽ പ്രമാണീഭൂതങ്ങളായ ഗ്രന്ഥങ്ങളെ ഉപജീവിച്ചു് രചിച്ച ഈ ഗ്രന്ഥത്തിൽ ഗുരുമുഖത്തുനിന്നും ഗ്രഹിച്ച പല രഹസ്യങ്ങളും അന്തർഭവിച്ചിട്ടുണ്ടു് എന്നു് കവിതന്നെ പറയുന്നുണ്ടു്.

പറയേണ്ടകാര്യം സംശയലേശമില്ലാത്ത രീതിയിൽ സംക്ഷേപിച്ചു് പറയുവാൻ നമ്പൂതിരിക്കുള്ള സാമർത്ഥ്യം പ്രശംസാവഹമാണു്. 12 പടലങ്ങളിലായി 2896 ശ്ലോകമുള്ള ഇതിൽ ദേവാലയ നിർമ്മാണവ്യവസ്ഥകളും, ശ്രീശശ–സേശഹരി..............വിശേഷയുക് എന്നു് പറഞ്ഞപ്രകാരം വിഷ്ണു, ശിവൻ, ശങ്കരനാരായണൻ, ദുർഗ്ഗ, സ്കന്ദൻ, ഗണപതി, ശാസ്താവു് എന്നീ ഏഴു് ദേവതകളുടെ അർച്ചനാവിധികളും പ്രതിപാദിച്ചിട്ടുണ്ടു്.

തന്ത്രസമുച്ചയത്തിനു് പിൽക്കാലത്തു് പല വ്യാഖ്യാനങ്ങളും ഉണ്ടായിട്ടുണ്ടു്. സ്വപുത്രനായ ശങ്കരൻ നമ്പൂതിരിപ്പാടു് രചിച്ച 'വിമർശിനി', സ്വശിഷ്യനും ശേഷസമുച്ചയം എഴുതിയ ആളുമായ കൃഷ്ണശർമ്മ രചിച്ച 'വിവര

ണം' എന്നീ വ്യാഖ്യാനങ്ങൾക്കു് പുറമെ 'കുഴിക്കാട്ടുപച്ച' എന്ന തന്ത്രഗ്രന്ഥകർത്താവായ കുഴിക്കാട്ടു് മഹേശ്വരൻ ഭട്ടതിരി രചിച്ച തന്ത്രസമുച്ചയ വ്യാഖ്യാനം (ഭാഷ) എന്നിവയാണു വിശദവും ലളിതവുമായ പ്രസിദ്ധ വ്യാഖ്യാനങ്ങൾ.

കൂടാതെ കേളല്ലൂർ ചോമാതിരി രചിച്ച തന്ത്രസംഗ്രഹവും, പെരിഞ്ഞല്ലൂർ ഗ്രാമവാസിയായ ഒരു വാസുദേവൻ നമ്പൂതിരി രചിച്ച "ക്രിയാദീപിക"യും പല താന്ത്രിക വിഷയങ്ങളെപ്പററിയും ആധികാരികമായി വിസ്തരിച്ചു് പ്രതിപാദിക്കുന്ന പ്രമാണ ഗ്രന്ഥങ്ങളാണു്.

എന്നാൽ ഞങ്ങളുടെ പ്രസിദ്ധീകരണത്തിൽ, 'തന്ത്രസമുച്ചയത്തിൽ' പല ഭാഗത്തായി സന്ദർഭാനുസാരേണ പ്രതിപാദിച്ചിട്ടുള്ള ശില്പഭാഗത്തെ ഏകത്ര കൂട്ടിച്ചേർത്തു് വെച്ചു് വിവരിച്ചിട്ടുള്ളതുകൂടാതെ അന്യഗ്രന്ഥങ്ങളിൽനിന്നും പ്രാധാന്യവും പ്രയോജനവും കണക്കാക്കി പല ഭാഗങ്ങളും എടുത്തു് ചേർത്തിട്ടുണ്ടു്. അതിൻെറ ഔചിത്യത്തെയും ആവശ്യകതയേയും പററി വ്യാഖ്യാതാവുതന്നെ വിവരിച്ചിട്ടുള്ളതിനാൽ ഞങ്ങൾ കൂടുതലൊന്നും പറയുന്നില്ല.

ഈ പതിപ്പിൽ ധാരാളം ചിത്രങ്ങൾ പ്രത്യേകമായി വേണ്ടുന്ന വിവരണങ്ങളോടുകൂടി കൊടുത്തിട്ടുള്ളതു് അനുവാചകർക്കു് അത്യന്തം ഉപയുക്തമായിരിക്കുമെന്നു് വിശ്വസിക്കുന്നു.

ഇതിൽ വിഷയവിവരപ്പട്ടിക അനുബന്ധം ചിത്രങ്ങൾ എന്നിവക്കു പുറമെ അവസാനമായി തച്ചുശാസ്ത്രസംബന്ധമായ കൈകണക്കും അടങ്ങൽപട്ടികയും കൂടി ചേർത്തിട്ടുണ്ടു്. മറെറാരു പ്രത്യേകതയായി 'ശില്പരത്ന'ത്തിന്നടിസ്ഥാനമാക്കി 'ജീർണ്ണോദ്ധാരണ'വിധിയും കൂടുതലായി വിവരിക്കുന്നു.

ഈ പുസ്തകത്തിൻെറ കോപ്പികൾ മുഴുവൻ തീർന്നിട്ടു് കാലം കുറച്ചായെങ്കിലും ആവശ്യമായിത്തോന്നിയ ചില പരിഷ്കാരങ്ങളോടുകൂടി ഈ പുതിയ പതിപ്പു് ഇപ്പോൾ മഹാജനസമക്ഷം പ്രസിദ്ധീകരിക്കുന്നതിൽ ഞങ്ങൾ സന്തുഷ്ടരാണു്.

എന്നു്,

**പ്രസാധകർ**

**പഞ്ചാംഗം പുസ്തകശാല.**

കുന്നംകുളം,
15-3-83.

# വിഷയവിവരം.

വിഷയം: പേജ്:

വിഷയം: പേജ്:

| വിവരം: | | പേജ്: |
|---|---|---|





:——:——:

# ചിത്രങ്ങൾ.

# തന്ത്രസമുച്ചയം.

## (ശില്പഭാഗം)

—:*:—

വ്യാഖ്യാതൃശ്ലോകങ്ങൾ

കാമക്രോധമദാദയോ രിപുഗണാ ബ്രഹ്മാദിദേവൈസ്തഥാ
യോഗീന്ദ്രൈരപി ദുർജ്ജയാ, സ്തനുഭൃതാന്നിത്യം വിപൽകാരിണഃ
നീയന്തേ വശമശ്രമേണ മനസാ, യൽപാദപങ്കേരുഹ-
ദ്വന്ദ്വോപാസനതല്പരേണ, തമഹം വന്ദേ ഗുരും സർവ്വദാ.

യസ്യാ ജാതം ഭുവനമഖിലം തോയരാശേരിവോർമ്മി-
ർയ്യസ്യാമേവ പ്രളയസമയേ യാസ്യതീദം ലയം ച
യത്ഭക്താനാം ജനനമരണക്ലേശരാശേർവ്വിമുക്തി,-
ർദ്ദുർഗ്ഗാ സാമേ ഭവതു നിതരാമന്നവാപ്തിപ്രദാസ്മിനാ.

സുവിശ്രുതം തന്ത്രസമുച്ചയോദിതം മനോഹരം ശില്പവിഭാഗമുത്തമം
സുഹൃദ്യയാ കേരളഭാഷയാ യുതം കരോമ്യഹം മന്ദഹിതായ സാമ്പ്രതം.

—:*:—



# ഒന്നാമദ്ധ്യായം

## (ഭൂപരിഗ്രഹം)

### 1

ഈ ശ്ലോകംകൊണ്ടു് ഗ്രന്ഥകർത്താവു് ഇഷ്ടദേവതാനമസ്കാരപൂർവ്വകമായ മംഗളത്തെ ഗ്രന്ഥാരംഭത്തിൽ ചെയ്യുന്നു.

ശ്രീമൽഷാഡ്ഗുണസംഭൃതം വപുരധിഷ്ഠായാനുഗൃഹ്ണാതി യഃ
ശ്രദ്ധാഭക്തിപവിത്രിതോപഹരണൈഃ സപ്താരംഭഭൃതാത്മകൈഃ
പൂർണ്ണാനന്ദരസാനുഭൂരപി സദാ സന്തൎപ്പിതോ യജ്വന-
സ്തം ദേവം നിഗമാഗമാദ്യധിഗതം നിത്യം സമാരാധ്നുയാം.

യാതൊരു ദേവൻ, എല്ലായ്പോഴും നിറഞ്ഞിരിയ്ക്കുന്ന ആനന്ദരസത്തെ അനുഭവിയ്ക്കുന്നു; എങ്കിലും യജമാനന്മാരാൽ തന്റെ ഉൽപ്പത്തിയ്ക്കു കാരണങ്ങളായിരിയ്ക്കുന്ന പഞ്ചഭൂതാത്മകങ്ങളായും, ശ്രദ്ധ ഭക്തി ഇതുകളെക്കൊണ്ടു് പരിശുദ്ധങ്ങളായും ഇരിയ്ക്കുന്ന പൂജാദ്രവ്യ

ങ്ങളെക്കൊണ്ടു് സന്തോഷിപ്പിക്കപ്പെട്ടവനായിട്ടു്, ശ്രീമത്തായി സർവ്വജ്ഞതാദി ഷഡ്ഗുണയുക്തമായിരിക്കുന്ന വപുസ്സിനെ സ്വീകരിച്ചു് യജ്വാക്കളെ അനുഗ്രഹിക്കുന്നവനോ, വേദപുരാണാദികളിൽ പ്രതിപാദിക്കപ്പെട്ടവനായിരിക്കുന്ന ആ ദേവനെ ഞാൻ എല്ലായ്പോഴും വഴിപോലെ ആരാധിക്കുന്നു.

2

ഇപ്രകാരം മംഗളം ചെയ്തു്, ഗ്രന്ഥകർത്താവു് ഗുരുസ്മരണയോടുകൂടി ഗ്രന്ഥത്തെ ആരംഭിക്കുന്നു.

**ഗുരുദിവാകരഭദ്രകടാക്ഷരുക്സ്ഫുരിതഹൃൽകമലോദരസംഭൃതം**
**ഗുണനികാവിധിസാധനസിദ്ധയേ ലിഖിതയാമ്യഥ തന്ത്രസമുച്ചയം.**

ഗുരുവാകുന്ന ദിവാകരന്റെ കടാക്ഷമാകുന്ന രശ്മികൊണ്ടു വിടർന്നിരിക്കുന്ന ഹൃദയകമലത്തിന്റെ ഉള്ളിൽ ഗ്രഹിച്ചിരിക്കുന്ന തന്ത്രസമുച്ചയത്തെ ദൃഢത വരുത്തുവാനായിക്കൊണ്ടു ഞാൻ ഗ്രന്ഥത്തിൽ എഴുതുവാൻപോകുന്നു.

3

**യിയക്ഷുണാffചാര്യ്യവരോ വൃതോfഥ സമൂർത്തിപഃ കർമ്മ സമാതനോതു**
**പ്രതിശ്രുതം ഭൂമിപരിഗ്രഹാദിതീർത്ഥാഭിഷേകാവധികം ക്രമേണ.**

ദേവപൂജ ചെയ്യുവാൻ ഇച്ഛയോടുകൂടിയിരിക്കുന്ന യജമാനനാൽ വരിക്കപ്പെട്ടിരിക്കുന്ന ആചാര്യൻ പരികർമ്മികളോടുകൂടി, ഭൂപരിഗ്രഹം തുടങ്ങി ഉത്സവത്തിന്റെ ആറാട്ടുവരെ പ്രതിജ്ഞ ചെയ്യപ്പെട്ടിരിക്കുന്ന കർമ്മത്തെ ചെയ്യണം.

4

ഇനിയത്തെ ശ്ലോകംകൊണ്ടു് എല്ലാ ദേവന്മാരേയും പ്രതിഷ്ഠിപ്പാൻ സാമാന്യേന സ്ഥാനത്തെ പറയുന്നു.

**തീർത്ഥാന്തേ തടിനീതടേ ജലനിധേസ്തീരേ സരിത്സംഗമേ**
**ശൈലാഗ്രേfദ്രിതടേ വനോപവനയോരുദ്യാനദേശേ തഥാ**
**സിദ്ധാദ്യായതനേഷു വാ ഗുരുവരോ ഗ്രാമേ പുരേ പത്തനേ**
**ദേശേfന്യത്ര മനോരമേ സുരസമിജ്യായൈ ക്ഷിതിം കല്പയേൽ.**

തീർത്ഥത്തിന്റെ വക്കത്തോ നദീതീരത്തോ, സമുദ്രസമീപത്തോ, രണ്ടു നദികൾ തമ്മിൽ ചേരുന്നേടത്തോ, പർവ്വതത്തിന്റെ മുകളിലോ, പർവ്വതത്തിന്റെ താഴ്‌വരപ്രദേശത്തോ, വനത്തിലൊ, ഉപവനത്തിലൊ (ഉപവനം ഗ്രാമത്തിനടുത്തുള്ള വനമാകുന്നു), ഉദ്യാനത്തിലൊ (ഉദ്യാനം നട്ടുവളർത്തിയ വനമാകുന്നു), ഋഷിമാർ മുതലായവരുടെ ആശ്രമത്തിലൊ ഗ്രാമത്തിലൊ, പുരത്തിലൊ (പുരം രാജധാനിയോടുകൂടിയിരിക്കുന്ന നഗരമാകുന്നു), പത്തനത്തിലൊ (പത്തനം തുറമുഖത്തോടുകൂടിയ നഗരമാകുന്നു). മററു വല്ല മനോഹരപ്രദേശത്തൊ ആചാര്യൻ ദേവപ്രതിഷ്ഠയ്ക്കു ഭൂമിയെ കല്പിക്കാം.

5

ഈ ശ്ലോകംകൊണ്ടു് ഗ്രാമം, പുരം, പത്തനം ഇത്യാദികളിൽ വിഷ്ണു തുടങ്ങിയുള്ള ദേവന്മാരുടെ പ്രത്യേക സ്ഥാനത്തെ പറയുന്നു.

പ്രാചി പ്രതീചി ച ഹരൌ, നിജദിശ്യുമേശേ,
വായൌ നിസുംഭജിതി, താരകജിത്യുദീച്യാം
ഗ്രാമാദികേഷു നിരൃതൌ, ഗണപാര്‍ശ്വയോശ്ച
ഗൃഹ്ണാതു ഭൂമിമഖിലേഷ്വപി മദ്ധ്യതോ വാ.

വിഷ്ണുവിനെയാണ് പ്രതിഷ്ഠിക്കുന്നതെങ്കിൽ ഗ്രാമാദികളുടെ കിഴക്കും പടിഞ്ഞാറും, ശിവനെയാണെങ്കിൽ ഈശാനകോണിലും, ദുർഗ്ഗയെയാണെങ്കിൽ വായുകോണിലും, സുബ്രഹ്മണ്യനെയാണെങ്കിൽ വടക്കും, അയ്യപ്പൻ ഗണപതി ഇവരെയാണെങ്കിൽ നിരൃതികോണിലും പ്രതിഷ്ഠ ചെയ്യാം. സകല ദേവന്മാരേയും ഗ്രാമാദികളുടെ മദ്ധ്യത്തിലും പ്രതിഷ്ഠിക്കുവാനുള്ള ഭൂമിയെ കല്പിക്കാവുന്നതാണ്.

6

ഈ ശ്ലോകംകൊണ്ട് സാമാന്യമായി ഭൂമിയുടെ ഉത്തമമദ്ധ്യമാധമഭേദത്തെ പറയുന്നു.

ഗോമർത്ത്യൈഃ ഫലപുഷ്പദുഗ്ദ്ധതരുഭിശ്ചാഢ്യാ സമാ പ്രാക്പ്ലവാ
സ്നിഗ്ദ്ധാ ധീരരവാ പ്രദക്ഷിണജലോപേതാഽശുബീജോൽഗമാ
സമ്പ്രോക്താ ബഹുപാംസുരക്ഷയജലാ തുല്യാ ച ശീതോഷ്ണയോഃ
ശ്രേഷ്ഠാ ഭൂരധമാ സമുക്തവിപരീതാ, മിശ്രിതാ മദ്ധ്യമാ.

പശുക്കൾ, മനുഷ്യർ, ഫലങ്ങളും പുഷ്പങ്ങളും ധാരാളമുള്ള വൃക്ഷങ്ങൾ ഇവകളോടു കൂടിയും, കുന്നും കുഴിയും കൂടാതെയും, കിഴക്കോട്ടു നീരൊഴുക്കായും, മണ്ണു മിനുത്തും, ചവിട്ടിയാൽ ഗംഭീരസ്വരമുള്ളതും, പ്രദക്ഷിണമായി ഒഴുകുന്ന നദി മുതലായവയോടു കൂടിയും, വിത്തുകൾ വിതച്ചാൽ ക്ഷണത്തിൽ മുളയ്ക്കുന്നതും, ഒരു കുഴിയിൽ നിന്നെടുത്ത മണ്ണ് ആ കുഴിയിൽ തന്നെ നിറച്ചാൽ ശേഷിക്കുന്നതും. വേനൽക്കാലത്തുകൂടി വെള്ളം ധാരാളമുള്ളതും, ശീതോഷ്ണങ്ങൾ സമമായും ഇരിക്കുന്ന ഭൂമി ഉത്തമമാകുന്നു. ഈ പറഞ്ഞതിന്നു വിപരീതമായ ഭൂമി അധമവും, സമ്മിശ്രമായ ലക്ഷണത്തോടുകൂടിയ ഭൂമി മദ്ധ്യമവുമാകുന്നു.

7

ഈ ശ്ലോകംകൊണ്ട് അധമങ്ങളിൽത്തന്നെ വർജ്ജിക്കേണ്ടവയെ പറയുന്നു.

വൃത്താഽർദ്ധേന്ദുനിഭാ ത്രിപഞ്ചരസകോണാ ശൂലശൂർപ്പാകൃതി-
ർമ്മത്സ്യാനേകപകൂർമ്മപൃഷ്ഠകപിലാവക്ത്രോപമാ മേദിനീ
ഭസ്മാംഗാരതുഷാസ്ഥികേശകൃമിവല്മീകാദിഭിഃ സംയുതാ
വർജ്ജ്യാ മദ്ധ്യനതാ സഗർഭകുഹരാ വിസ്രാ വിദിക്‌സ്ഥാഽപി ച.

പ്രകൃത്യാ വൃത്താകൃതിയായതു്, അർദ്ധചന്ദ്രാകൃതിയായതു്, മൂന്നു് അഞ്ചു് ആറു് കോണുകളുള്ളതും, ശൂലംപോലെ മൂന്നുകൊമ്പുള്ളതു്, കൊമ്പുമുറംപോലെ രണ്ടു മുനമ്പുള്ളതു് മത്സ്യപൃഷ്ഠംപോലെ രണ്ടു ശിഖരമുള്ളതു്, ആനപ്പുറം പോലെ ഉരുണ്ടിരിക്കുന്നതു്, ആമപ്പുറംപോലെ ഉയർന്നിരിക്കുന്നതു്, പശുമുഖംപോലെ ഒരു ഭാഗം വീതി കൂടിയും മറേറപ്പുറം

ക്രമേണ വീതി കുറഞ്ഞും ഇരിയ്ക്കുന്നതു്, കിളച്ചാൽ ഭസ്മം എല്ലു് തലനാരു് പുഴക്കൾ ഇവ കളുള്ളതു്, പുററു് ഗ്രഹ ദുർഗ്ഗന്ധം ഇവകളുള്ളതു്, മദ്ധ്യം താണതു്, കോണിലേയ്ക്കു തിരിഞ്ഞിരിയ്ക്കുന്നതു് ഇങ്ങിനെയുള്ള ഭൂമികളെല്ലാം വർജ്ജ്യങ്ങളാകുന്നു.

8

ഈ ശ്ലോകംകൊണ്ടു് ബ്രാഹ്മണാദി വർണ്ണങ്ങൾക്കു പ്രത്യേകം വിധിയ്ക്കപ്പെട്ട ഭൂമിയെ പറയുന്നു.

വിപ്രാദിക്രമതഃ കുശേഷുവനദൂർവ്വാകാശയുക്താ ഭുവ,–
സ്ഥല്യുത്താനവിതാനസിന്ധുരരസാബ്ധ്യംശാധിദീർഘാ അപി
ശ്വേതാപാടലപീതമേചകരുചശ്ചാഽജ്യാസൃഗന്നാസവാ–
മോദാഃ, സ്വാദുകഷായതിക്തകടുകാസ്വാദാന്വിതാശ്ച സ്മൃതാഃ.

തന്നത്താൻ മുളച്ചുവരുന്ന ദർഭകൾ മണ്ണിന്നു വെളുത്ത നിറം നെയ്യിന്റെ ഗന്ധം ഇതുകളുള്ളതായി സമചതുരശ്രമായിരിയ്ക്കുന്ന ഭൂമി ബ്രാഹ്മണർക്കും, അമ്പുട്ടും രക്തവർണ്ണം ചോരയുടെ ഗന്ധം ചവർപ്പുരസം ഇതുകളുള്ളതായി വീതിയുടെ എട്ടിലൊന്നു അധികം ദീർഘമായ ഭൂമി ക്ഷത്രിയന്നും, കറുക മഞ്ഞവർണ്ണം അന്നത്തിന്റെ ഗന്ധം കയ്പുരസം ഇവകളുള്ളതായി വീതിയിൽ ആറിലൊന്നു അധികം ദീർഘമായിരിയ്ക്കുന്ന ഭൂമി വൈശ്യന്നും, ആറവദർ കറുത്തവർണ്ണം മദ്യഗന്ധം എരിരസം ഇതുകൾ ഉള്ളതായി വീതിയിൽ നാലിലൊന്നധികം ദീർഘമായിരിയ്ക്കുന്ന ഭൂമി ശൂദ്രന്നും വിധിയ്ക്കപ്പെട്ടിരിയ്ക്കുന്നു.

9

ഈ ശ്ലോകംകൊണ്ടു വർണ്ണാദികളെക്കൊണ്ടു സമ്മിശ്രമായ ഭൂമി എല്ലാവർക്കും വർജ്ജ്യയാണെന്നാണു് പറയുന്നതു്.

സങ്കീർണ്ണരൂപാ വസുധാഽത്ര വർണ്ണൈർഗ്ഗന്ധൈരസൈശ്ചാഽഖിലവർജ്ജനീയാ
ഏനാമനാലക്ഷിതവർണ്ണചിഹ്നാം നക്തം പരീക്ഷേത നിമിത്തതശ്ച.

ബ്രാഹ്മണാദി നാലു വർണ്ണങ്ങളുടേയും നിറം ഗന്ധം രസം ഇവ കലർന്നിരിയ്ക്കുന്ന ഭൂമി എല്ലാവർക്കും വർജ്ജ്യയാകുന്നു. എന്നാൽ നിറം തുടങ്ങിയവ ഒന്നും വ്യക്തമായിക്കാണാത്ത ഭൂമിയെ രാത്രിയിൽ നിമിത്തംകൊണ്ടു പരീക്ഷിയ്ക്കേണ്ടതാണു്.

10

ഇനി മൂന്നു ശ്ലോകംകൊണ്ടു്, ഇതിന്നു മുമ്പിലത്തെ ശ്ലോകത്തിൽ പ്രസ്താവിച്ചവിധം ഭൂമിയെ പരീക്ഷിയ്ക്കേണ്ടും പ്രകാരത്തെ പറയുന്നു.

ഉപലിപ്യ മഹീതലേഽവടേ ഘടാമാമം ഭൃതധാന്യകം ന്യസേൽ
തദുപര്യഥ വർദ്ധമാനകം ന്യസതു പ്രാഗ്വദനോ മൃദാത്മകം.

പരീക്ഷിക്കേണ്ട ഭൂമിയുടെ നടുവിൽ ഒരു കുഴി കുഴിച്ചു്, അതിൽ ചാണകംകൊണ്ടു മെഴുകി, ആചാര്യൻ കിഴക്കോട്ടു തിരിഞ്ഞുനിന്നു അവിടെ ധാന്യം നിറച്ചതും ചുട്ടു വെയ്ക്കാത്തതും ആയ ഒരു മൺകുടത്തേയും, അതിന്റെ മുഖത്തു ഒരു ചരാതിനേയും വെയ്ക്കണം.

## 11

**കപിലാഘൃതമാത്തമൂലതഃ ശതസഞ്ജപ്തമമുത്ര സിഞ്ചതു**
**ചതസ്രോഽഥ ദിക്ഷു വർത്തികാസ്തനയാദേർണ്ണവശാൽ സിതാദികാഃ.**

പിന്നെ കപിലവർണ്ണമായ പശുവിന്റെ നെയ്യ് എടുത്തു അതാതു ദേവന്മാരുടെ മൂലമന്ത്രം നൂറ് ഉരു ജപിച്ചു മേല്പറഞ്ഞ ചരാതിൽ ഒഴിച്ച് മുമ്പ് ബ്രാഹ്മണാദികൾക്ക പറയപ്പെട്ടിരിക്കുന്ന വെളുപ്പ് ചുവപ്പ് മഞ്ഞ കറുപ്പ് എന്നീ നിറത്തോടു കൂടിയിരിക്കുന്ന നാലു തിരികളെ കിഴക്ക തുടങ്ങി നാലു ദിക്കുകളിലേക്കായി ഇട്ടു വിധിക്കുന്നസരിച്ചു കത്തിക്കണം.

## 12

**ആച്ഛാദ്യ നീതേഽത്ര മുഹൂർത്തമാത്രേ യസ്യോജ്ജ്വലേദ്വർത്തിരമുഷ്യ സാ ഭൂഃ**
**ദീപ്താസു സർവ്വാസ്വനുവർണ്ണയോഗ്യാ,സ്ത്യാജ്യാ വിശീർണ്ണാസു സമസ്തവർണ്ണൈഃ**

അതിന്റെ ശേഷം ആ കുഴിയെ അടച്ചു മൂടി രണ്ടു നാഴിക കഴിഞ്ഞു തുറക്കുമ്പോൾ ഏതു ജാതിയുടെ നിറത്തോടു കൂടിയ തിരി കത്തുന്നുവോ ആ ജാതിക്കു ആ ഭൂമി നല്ലതാണെന്നും, എല്ലാ തിരികളും കത്തുന്നുണ്ടെങ്കിൽ എല്ലാവർക്കും നല്ലതാണെന്നും, ഒന്നും കത്തുന്നില്ലെങ്കിൽ ആർക്കും നന്നല്ലെന്നും അറിയേണ്ടതാകുന്നു.

## 13

ഇനി നാലു ശ്ലോകംകൊണ്ടു ഓരോ ഫലത്തെ കൊടുക്കുന്നതായും ഓരോ പേരോടു കൂടിയും ഇരിക്കുന്ന ഭൂമിയെ പറയുന്നു.

**കർപ്പൂരാഗരുനാളികേരതിലകൈർദ്രൈഃ കദംബാർജ്ജുനൈ-**
**ർമ്മാലേയൈഃ ക്രമുകേക്ഷുകേതകകുശൈഃ കുന്ദാരവിന്ദോത്പലൈഃ**
**പൂർവ്വോദക്പ്ലവശാലിനീ ബഹുജലാ വായാ ദരീദൃശ്യതേ**
**സേയം ശാന്തികരീ സുരേശയജനേ സൂക്താ സുപത്മാ മഹീ.**

കർപ്പൂരം അകിൽ തെങ്ങ് മൈലെള്ള് ദർ കടമ്പ് മരുത് ചന്ദനം കവുങ്ങ് അമറു കൈതെ കുശ മുല്ല താമര കരിങ്കൂവളം ഇവകളോടുകൂടിയും, കിഴക്കും വടക്കും താണും, വേനല്ക്കാലത്തുകൂടി വെള്ളം ധാരാളമുള്ളതും ആയ ഭൂമിക്കു 'സുപത്മാ' എന്നു പേർ. ഇങ്ങനെ ഉള്ളേടത്തു ദേവനെ പ്രതിഷ്ഠിച്ചു പൂജിച്ചാൽ രോഗം അനർത്ഥം ഇത്യാദികളെ നശിപ്പിക്കുന്നതാണ്.

## 14

**തീരം വാരിനിധേഃ ശ്രിതാഽഥ സരിത സ്തീർത്ഥസ്യ വാ, ദക്ഷിണേ**
**വ്രീഹിക്ഷേത്രവിചിത്രിതാ,ഽപരദിശി യജ്ഞാംഘ്രിപൈരങ്കിതാ**
**കീർണ്ണാ പൂർണ്ണഫലപ്രസൂനതരുഭിർയ്യോദ്യാനഹൃദ്യാപി വാ**
**'ഭദ്രാ' സാ പരിഗീയതേ വസുമതീ പ്രീതിപ്രദാ യജ്വനാം.**

സമുദ്രം നദി തീർത്ഥം ഇതുകളിലൊന്നിന്റെ സമീപത്തായിരിക്കുകയും, തെക്കുഭാഗത്തു പാടവും, പടിഞ്ഞാറു ഭാഗത്ത് യാഗങ്ങൾക്കുപയോഗമുള്ള വൃക്ഷങ്ങൾ ഉള്ളതായും,

ഫലപുഷ്പങ്ങളോടു ധാരാളമുള്ള വൃക്ഷങ്ങളോടു നിറഞ്ഞതായും, ഉദ്യാനം പോലെ മനോഹരമായും ഇരിയ്ക്കുന്ന ഭൂമിയ്ക്കു 'ഭദ്ര' എന്ന പേരുള്ളതും, അവിടെ ദേവനെ പ്രതിഷ്ഠിച്ചാൽ അഭീഷ്ടം സാധിയ്ക്കുന്നതുമാണ്.

15

പ്ലക്ഷന്യഗ്രോധനിംബാർജ്ജുനബകുളകുലസ്ഥാസനാശോകനീപാ–
വാങ്കോലൈർമ്മാലതീചമ്പകതിലഖദിരൈഃ കോദ്രവൈർമ്മുദ്രിതാ വാ
ഭൂമിർവ്വാ ഭൂധരാധീശചരശിഖരഗതാ പാർശ്വസംസ്ഥാഥവാദ്രേഃ
'പൂർണ്ണാ' സാ പുഷ്ടിദാത്രീ സുരനിലയസമാകല്പനേ സ്വല്പതോയാ.

ഇത്തി പേരാൽ വേപ്പ് മരുത് പൂവിലഞ്ഞി മുതിര വേങ്ങ അശോകം തുവര അഴിഞ്ഞൽ മുല്ല ചെമ്പകം എള്ള് കരിഞ്ഞാലി വരക് എന്നിവകളുള്ളതും, പർവ്വതത്തിന്റെ മുകളിലൊ താഴ്‌വാരയിലൊ സ്ഥിതി ചെയ്യുന്നതും, വെള്ളം കുറഞ്ഞതുമായ ഭൂമിയ്ക്കു 'പൂർണ്ണാ' എന്നാണു പേര്; അവിടെ ദേവനെ പ്രതിഷ്ഠിച്ചു പൂജിച്ചാൽ ധനധാന്യാദികളെ വേണ്ടുവോളം ലഭിയ്ക്കുന്നതാകുന്നു.

16

അർക്കൈർവ്വേണുവിഭീതകൈഃ സ്നുഹിയുതൈഃ ശ്ലേഷ്മാതകൈഃ പീലുഭിഃ
സങ്കീർണ്ണാ ബഹുശർക്കരാ ച കഠിനാ ഗർഭാന്വിതാ സോഷരാ
ഗൃദ്ധ്രശ്യേനവരാഹവായസശിവാശാഖാമൃഗൈഃ സന്തതം
ജുഷ്ടാ യഷ്ടൃരനിഷ്ടദാ നിഗദിതാ "ധൂമ്രാ" മഹീ സൂരിഭിഃ.

എരുക്ക് മുള താന്നി കള്ളി നറുവരി (പാറകം) പീലു (പീലു എന്നുവെച്ചാൽ കുപ്പച്ചെടിയാണത്രെ) എന്നിവ ഉണ്ടായിരിയ്ക്കുയും, കഠിനമായിരിയ്ക്കുയും, ഉള്ളിൽ മട (പോതു)യും അതിനുള്ളിൽ പ്രാണികളും ഉള്ളതായും, ഓരുമണ്ണിനോടു ചേർന്നിരിയ്ക്കുയും, കഴുത, പരുന്ത്, പന്നി, കാക്ക, കുറുക്കൻ, കുരങ്ങൻ എന്നിവ എപ്പോഴും ധാരാളം ഉള്ളതായും ഇരിയ്ക്കുന്ന ഭൂമിക്കു 'ധൂമ്രാ' എന്നു പേരാകുന്നു, അവിടെ ദേവനെ പ്രതിഷ്ഠിച്ച് പൂജിക്കുന്നവൻ ദോഷം അനുഭവിയ്ക്കും.

17

ഭൂമിയെ കല്പിച്ചതിന്റെ ശേഷം ചെയ്യേണ്ട കർമ്മത്തെയാണ് ഈ ശ്ലോകംകൊണ്ടു പറയുന്നതു്.

തച്ഛേദ്യക്ഷുല്ലാദികമിഷ്ടശസ്ത്രൈരുച്ഛിദ്യ സംശോദ്ധ്യ ഗുരുസ്തഥൈവ
ക്ഷമാം ക്ഷമീകൃത്യ ദിശശ്ച സമ്യക്ജ്ഞാത്വേപ്സ്യയുക്ത്യാ പ്രമിമീത ചൈനാം

ആചാര്യൻ ആയുധത്തെ പൂജിച്ച്, ആ ആയുധംകൊണ്ട് അവിടെയുള്ള വൃക്ഷലതാദികളെയെല്ലാം വെട്ടി നീക്കി, ഭൂമിയെ നിരപ്പാക്കി, ഇനി രണ്ടാമത്തെ ശ്ലോകംകൊണ്ടു പറയുംപ്രകാരം കിഴക്ക് തെക്ക് പടിഞ്ഞാറ് മുതലായ ദിക്കുകളെ നല്ലവണ്ണം അറിഞ്ഞ്, അവിടെ ദേവാലയത്തിന് ആവശ്യമുള്ള സ്ഥലം അളക്കണം.

18

ഈ ശ്ലോകംകൊണ്ടു ഭൂപരിഗ്രഹക്രമത്തെ പറയുന്നു.

പുന്നാമൈകതരുത്ഭവാൻ കരമിതാം സ്ഥൽപാദനാഹാൻ ദൃഢാൻ
ശങ്കൂൻ പ്രാഗ്‌വദനോഽസ്ത്രമന്ത്രമഹിതാൻ മദ്ധ്യാദിശഷ്ടാന്തിമം.
കൃത്വാ കല്പിതസാലസീമ്നി പരിതഃ, ശങ്കദ്വിസംവേഷ്ടിത-
ന്യായേന പ്രവിസാര്യ്യ സൂത്രമപി ഗൃഹ്ണാതു ക്ഷിതിം സർവ്വതഃ.

എല്ലാ ദേവന്മാർക്കും, പുന്നമരംകൊണ്ടു ഉണ്ടാക്കിയതും ഒരു കോൽ നീളവും ആറംഗുലം വണ്ണമായി ഉറപ്പുള്ള ഒൻപതു കുററികളെ ഉണ്ടാക്കി, ആചാര്യ്യൻ അവയെ അസ്ത്രമന്ത്രംകൊണ്ടു പൂജിച്ച് കിഴക്കനോക്കി നിന്ന് പ്രാസാദമദ്ധ്യത്തിൽ ഒരു കുററിയും, മതിലിൻെറ സ്ഥാനത്തു കിഴക്ക് മുതൽ ഈശാനകോൺ വരെ എട്ടു ദിക്കുകളിലും ആയി എട്ടു കുററിയും നാട്ടി, ഓരോ കുററിയിന്മേലും ഈരണ്ടു ചുററു വരുമാറ് മൂന്നു ഇഴയോടു കൂടിയ നൂലുകൊണ്ട് ചുററി, വിധിപ്പുനസരിച്ച ഭൂമിയെ പരിഗ്രഹിക്കണം.

19

ഈ ശ്ലോകംകൊണ്ട് ദിക്ക് അറിയുവാനുള്ളത് പറയുന്നു.

സാക്ഷേ ശങ്കു മിനാംഗുലം സമതലേ കൃത്വാ പൃഥക്കാലജ-
ഛായാഗ്രാരചിതത്രിബിന്ദുപരിവൃത്ത്യോല്പാദ്യ മത്സ്യദ്വയം.
തൽസൌഷമ്നസിരോത്ഥസൂത്രയുഗയോഗപ്പുങ്കമൂലാന്തിമം
സൂത്രം ന്യസ്യ സുസാധയേ ദൃമധനേശാശേ തതാശ്വേതരേ.

ഭൂമിയുടെ മദ്ധ്യരേഖ(ലങ്ക)യിൽ നിന്നു വടക്കോ തെക്കൊ ഉള്ള പ്രദേശങ്ങളിൽ ഭൂമിയെ സമനിരപ്പാക്കി പന്ത്രണ്ടംഗുലം നീളത്തിൽ ഒരു ശങ്കുവിനെ നാട്ടി ആ ശങ്കുവിൻെറ ഛായാഗ്രം മദ്ധ്യമാക്കി ഒരു വൃത്തം വരയ്ക്കുക. പിന്നെ ആ വൃത്തത്തിൻെറ കിഴക്കെ നേമിയിൽ ഛായാഗ്രം വരുമ്പോൾ അവിടം മദ്ധ്യമാക്കിയും ആദ്യം ഉണ്ടാക്കിയ വൃത്തത്തോടു സമമായും വേറെ ഒരു വൃത്തവും, ആ വൃത്തത്തിൻേറയും കിഴക്കെ നേമിയിൽ ഛായാഗ്രം വരുമ്പോൾ അവിടം മദ്ധ്യമാക്കി വേറെ ഒരു വൃത്തവും വരയ്ക്കുക. ഇങ്ങിനെ സമമായി മൂന്നു വൃത്തങ്ങൾ വരച്ചാൽ തെക്കവടക്ക ദീർഘമായി രണ്ടു മത്സ്യങ്ങൾ ഉണ്ടാവും. ഈ മത്സ്യങ്ങളുടെ നീളത്തിലുള്ള മദ്ധ്യരേഖയിൽക്കൂടെ രണ്ടു ചരടുകൾ പിടിച്ചു നീട്ടിക്കൊണ്ടുപോയാൽ ഒരു ദിക്കിൽ അവ രണ്ടും കൂട്ടിമുട്ടും. ആ കൂട്ടിമുട്ടുന്ന ദിക്കിൽ നിന്നും ശങ്കുവിൻെറ മദ്ധ്യത്തിലേയ്ക്കു ഒരു ചരടു പിടിച്ചാൽ അതു തെക്കവടക്ക സൂക്ഷ്മമായിരിക്കും. "പിന്നെ ഈ സൂത്രയോഗബിന്ദുവും ശങ്കുമദ്ധ്യബിന്ദുവും കേന്ദ്രമായി തങ്ങളിൽ അന്തർവിക്കുമാറ് (അർദ്ധാധികമാനമായി) രണ്ടു വൃത്തങ്ങൾ വരയ്ക്കണം. എന്നാൽ കിഴക്കപടിഞ്ഞാറ് ഒരു മത്സ്യമുണ്ടാവും. അതിൻെറ സുഷുമ്നാനാഡി മദ്ധ്യസൂത്രം നേരെ കിഴക്ക പടിഞ്ഞാറമായിരിക്കും" എന്നാണ് 'തതശ്വേതരേ' എന്നതുകൊണ്ട് പറഞ്ഞിരിക്കുന്നതു്.

20

ഈ ശ്ലോകം കൊണ്ട് പ്രാസാദസ്ഥാനത്തെ ശുദ്ധിവരുത്തേണ്ടും ക്രമത്തേയാണു പറയുന്നതു്.

**ഖാത്വാ ക്ഷിതിം താം പുരുഷപ്രമാണം ജലാന്തമശ്മാവധി വാ സുലഗ്നേ.**
**പാദോനമാപൂര്യ്യ, വിശുദ്ധവേദ്യാം രാത്രൌ യജേൽ ദിശ്യഥ വാസ്തുമൈശ്യാം**

ക്ഷേത്രത്തിന്നായിക്കൊണ്ടു് കല്പിച്ച ആ ഭൂമിയെ ശുഭമുഹൂർത്തത്തിങ്കൽ പുരുഷപ്രമാണമോ, വെള്ളം പാറ ഇവകളിൽ ഒന്നു കാണുന്നതുവരെയോ താഴ്ത്തി, ആ കുഴിയുടെ മുക്കാൽ ഭാഗം മണ്ണുനിറച്ചു് തളിച്ചുമെഴുകി ശുദ്ധമാക്കി അവിടെ ഒരു വേദി ഉണ്ടാക്കി, ആ വേദിയുടെ ഈശാനകോണിൽ രാത്രി വാസ്തുപൂജയെ ചെയ്യണം.

## 21

ഈ ശ്ലോകംകൊണ്ടു് ആധാരശില നിധികുംഭം മുതലായ ഷഡാധാരങ്ങളുടെ (1-ാംനമ്പ്ര് ചിത്രം) സ്ഥാനത്തെ പറയുന്നു.

**ഗർത്തേ തത്ര വിശോധിതേ വിനിഹിതാധാരാശ്മമദ്ധ്യാവടേ,**
**ധാന്യാദ്യാഹിതവിഷ്ടരേഥ, നിധികുംഭം താമ്രജം വാഽശ്മജം.**
**മൂലേന പ്രണിധായ, തത്ര വിധിവദ്രത്നാദിപൂർണ്ണേഽർണ്ണജം,**
**ശൈലം കച്ഛപ,മത്ര നാളമുദിതം ശുൽബ്ബോത്ഭവം വിന്യസേൽ.**

മുൻപറഞ്ഞ വിധം പരിശുദ്ധമാക്കിയിരിക്കുന്ന ആ ഗർത്തത്തിങ്കൽ ആധാരശിലയേയും, * അതിന്റെ മദ്ധ്യത്തിലുള്ള കുഴിയിൽ ധാന്യാദികളെക്കൊണ്ടു് ഉണ്ടാക്കിയിരിക്കുന്ന ധാന്യപീഠത്തിന്മേൽ ചെമ്പുകൊണ്ടോ ശിലകൊണ്ടോ ഉണ്ടാക്കിയതും രത്നകനകാദികൾ നിറച്ചതുമായ നിധികുംഭത്തെ മൂലമന്ത്രം ജപിച്ചും, അതിനു മീതെ ശിലകൊണ്ടുണ്ടാക്കിയ (1) താമരപ്പൂവിനേയും, അതിനു മീതെ പണിയുവാൻ പോകുന്ന പ്രാസാദത്തിന്റെ നടയിലേക്കു മുഖമായി ശിലകൊണ്ടുണ്ടാക്കിയ കൂർമ്മത്തെയും, അതിനു മീതെ നപുംസകശിലയോളം എത്തത്തക്ക നീളത്തിൽ (2) ചെമ്പുകൊണ്ടുണ്ടാക്കിയ യോഗനാളത്തേയും വിധിക്കനുസരിച്ചു സ്ഥാപിക്കണം.

## 22

ഈ ശ്ലോകംകൊണ്ടു മേൽപറഞ്ഞ നിധികുംഭം മുതലായവകളുടെ വലുപ്പത്തെ പറയുന്നു.

**സ്കംഭോച്ചസ്യ ഷഡംശവിസ്തൃതതദഷ്ടാംശാധകോച്ചോ ഘടഃ,**
**പത്മോഷ്ടാംശസമുച്ഛ്റയോച്ഛ്റയനവാംശോനപ്രഥോഷ്ടച്ഛദഃ.**
**അക്കാംശായതതദ്വിപാംശരഹിതവ്യാസായതാർദ്ധോച്ഛ്റയഃ**
**കൂർമ്മോ, നാഗയവാഗ്രതദ്വിഗുണമൂലാ യോഗനാളപ്രഥാ.**

---

* ശ്രീപീഠത്തിന്റെ വിസ്താരത്തിൽ പകുതി ചതുരശ്രമായോ, പത്മപീഠത്തോടു സമമായ ചതുരശ്രമായോ ആധാരശിലയെ കല്പിക്കണം. അതിന്റെ ഘനം വിസ്താരത്തിൽ പകുതിയുമായിരിക്കണം.

"പീഠസ്യ താരാർദ്ധതതാം തദർദ്ധവിസ്താരയുക്തം പ്രകരോതു മന്ത്രീ.
വാ പാദപത്മസ്യ തതാം തദർദ്ധതുംഗാമഥാധാരശിലാം സുലഗ്നേ"

എന്നു ശില്പരത്നത്തിൽ പറഞ്ഞിട്ടുണ്ടു്.

(1) തദൂർദ്ധ്വേ ദ്വ്യഷ്ടദളം കർണ്ണികായാം തഥാഽസ്യ തു.
ഭാവാദേവമുഖം കൂർമ്മം വിന്യസേദ്വിധിനാ നിശി.

(2) തൽപാദദൃഷദോ മദ്ധ്യസമായാമം പ്രണാളകം.
കൂർമ്മസ്യോപരി സംസ്ഥാപ്യ കാരയേൽ ഗർത്തപൂരണം.

ചിത്രം നമ്പ്ര് 1




ഷഡാധാരം

പണിയുവാൻ പോകുന്ന പ്രാസാദത്തിനുള്ള കാലുയരത്തിൻെറ ആറിൽ ഒന്നു വ്യാസത്തോടുകൂടിയും ഈ വ്യാസത്തിൻെറ എട്ടിൽ ഒരംശം അധികം ഉയരത്തോടുകൂടിയും ഇരിക്കുന്ന നിധികുംഭത്തേയും, കാലുയരത്തിൻെറ എട്ടിൽ ഒന്നു ഉയരത്തോടുകൂടിയും ഈ ഉയരത്തിൻെറ ഒൻപതിൽ ഒന്നു കുറഞ്ഞ വ്യാസത്തോടുകൂടിയും എട്ടുദളത്തോടുകൂടിയും ഇരിക്കുന്ന താമരപ്പൂവിനെയും, കാലുയരത്തിൻെറ പന്ത്രണ്ടിൽ ഒന്നു ദീർഘവും ഈ ദീർഘത്തിൻെറ എട്ടിൽ ഒന്നു കുറഞ്ഞ വിസ്താരവും ദീർഘത്തിൻെറ പകുതി ഉയരവുമായ കൂർമ്മത്തേയും, രണ്ടുവിരൽ കടവിസ്താരത്തോടും ഒരു വിരൽ അഗ്രവിസ്താരത്തോടും കൂടിയ യോഗനാളത്തേയുമാണു ഇതിന്നു മുമ്പിലത്തെ ശ്ലോകത്തിൽ പറഞ്ഞവിധം പ്രതിഷ്ഠിപ്പാൻ പണി ചെയ്യേണ്ടതു് ഇവിടെ കാലുയരമെന്നാൽ തറയുടെ മുകളിൽ നിന്നു് വാതോത്തരത്തിൻെറ കീഴിലോളമുള്ള ഉയരമാണു ഗ്രഹിക്കേണ്ടതു്.

## 23

ഈ ശ്ലോകംകൊണ്ടു് ഇഷ്ടകാന്യാസത്തിന്നു വേണ്ടതായ ഇഷ്ടകകളുടെ ലക്ഷണത്തേയും വലുപ്പത്തേയും എണ്ണത്തേയും പറയുന്നു.

**അഷ്ടാംശാമിഹിരൈ സ്ത്രിധാഽയതതദ്ധവ്യാസപാദോച്ഛ്രിതാ,**
**യദ്വാഽഷ്ടാഹിയുഗൈർമ്മിതാതതിവിതത്യുത്സേധവത്യോംഗുലൈഃ.**
**മാർത്തികൃഃ പുടപാകലോഹിതരുചഃ ശൈല്യോഥവാഽപീഷ്ടകാഃ**
**കർത്തവ്യാ, ശ്ചതുരശ്രനിതാ, ശ്ചതുരശ്രപേതാ വാ ഗൃഹൈരൗചിത്യതഃ.**

എട്ടോ പത്തോ പന്ത്രണ്ടോ അംഗുലം ദീർഘവും ദീർഘത്തിൽ പകുതി വിസ്താരവും വിസ്താരത്തിൽ പകുതി കനവുമായിട്ടോ, അല്ലെങ്കിൽ പന്ത്രണ്ടംഗുലം ദീർഘവും എട്ടു് അംഗുലം വിസ്താരവും നാലു് അംഗുലം കനവുമായിട്ടോ ആണു് ഇഷ്ടകകളെ ഉണ്ടാക്കേണ്ടതു്. അതുകൾ മണ്ണുകൊണ്ടുണ്ടാക്കി ചുളവെച്ചു് ചുവന്ന നിറത്തോടുകൂടിയതോ, അല്ലെങ്കിൽ ശിലകൊണ്ടു ഉണ്ടാക്കിയതോ ആയിരിക്കണം. പ്രാസാദത്തിൻെറ വലുപ്പം അനുസരിച്ചു് നാലൊ എട്ടൊ പന്ത്രണ്ടോ ഇഷ്ടകകളെ ഉണ്ടാക്കുകയും വേണം.

## 24

ഈ ശ്ലോകംകൊണ്ടു് ഗർഭന്യാസത്തിന്നു വേണ്ടതായ ഗർഭപാത്രത്തിൻെറ വലുപ്പം മുതലായതിനെ പറയുന്നു.

**സ്തംഭായാമദ്വാദശാംശോപപന്ന-**
**വ്യാസം, വ്യാസാർദ്ധോച്ഛ്രയം ഗർഭപാത്രം**
**ഉഗ്രശ്രും ത ച്ഛ്രദ്ധശ്രൽബപ്രക്ലൃപ്തം**
**സേ ദ്ധാത്സേധാംഘ്ര്യൂനോച്ഛ്രയോദ്ധച്ഛദാഢ്യം.**

പണിയുവാൻ പോകുന്ന പ്രാസാദത്തിന്റെ കാലുയരത്തെ പന്ത്രണ്ടാക്കി അംശിച്ചാൽ ഒരംശം വ്യാസത്തിൽ സമചതുരമായും, ഈ വ്യാസത്തിന്റെ പകുതി ഉയരമായും, ഉയരത്തിന്റെ നാലിലൊന്നു കുറഞ്ഞ (മുക്കാൽ) ഉയരമായ അടപ്പോടുകൂടിയും ഇരിക്കുന്ന ഗർഭപാത്രത്തെ ശുദ്ധിചെയ്ത ചെമ്പുകൊണ്ട് ഉണ്ടാക്കണം.

25

ഈ ശ്ലോകംകൊണ്ട് ഇഷ്ടകാന്യാസത്തിന്റെ സ്ഥാനത്തെ പറയുന്നു.

**പ്രാസാദദ്വാരസ്യ വാമേതരസ്മിൻ പാർശ്വേ ദേശേ ഭാവിതൽപാദുകാന്തേ.**
**ഭൂമിം കൃത്വാ സുസ്ഥിരാം ശോധയിത്വാ മാത്വാ ക്ഷേത്രം കല്പയേദിഷ്ടകാനാം.**

പ്രാസാദത്തിന്റെ പുറത്തെ ദ്വാരത്തിന്നുള്ള വലത്തെ കട്ടിളക്കാലിന്റെ ചുവട്ടിൽ പണിയുവാൻ പോകുന്ന പാദുകത്തിന്റെ ഉള്ളിൽ വരുമാറുള്ള സ്ഥലത്തെ ഇടിച്ച് ഉറപ്പിച്ച് മെഴുകി ശുദ്ധിവരുത്തി അളന്നിട്ടാണ് ഇഷ്ടകാന്യാസത്തിന്നുള്ള സ്ഥലത്തെ കൽപിക്കേണ്ടതു് * ഇവിടെ വലത്ത് എന്നു് പറഞ്ഞതിന്ന് ദേവന്റെ വലത്ത് എന്നാണ് താൽപര്യം.

26

ഈ ശ്ലോകംകൊണ്ട് ഇഷ്ടകാന്യാസത്തിന്റെ ക്രമത്തെ പറയുന്നു.

**ക്ഷേത്രേ ചതുഷ്പദയുതേ ചതുരശ്രരൂപേ**
**രേഖേ ലിഖേച്ഛിഖിമരുൽപദയോഃ പുരോഗ്രേ**
**തച്ഛിഷ്ടകോഷ്ഠയുജി പിപ്പലശംകുനോദ–**
**ഗഗ്രക്രമാൽ ന്യസതു തത്ര തദിഷ്ടകാശ്ച.**

മുൻശ്ലോകത്തിൽ പറഞ്ഞ സ്ഥലത്തെ, ഇനിയത്തെ ശ്ലോകത്തിൽ പറയുന്ന ഗർഭന്യാസസ്ഥാനം മദ്ധ്യത്തിൽ വരുമാറ്, സമചതുരശ്രമാക്കി നാലു കള്ളിയാക്കി കൽപിക്കണം. പിന്നെ അഗ്നികോണിലും വായുകോണിലുമുള്ള കള്ളികളിൽ കിഴക്കുപടിഞ്ഞാറും. ഈശാനകോണിലും നിരൃതികോണിലും ഉള്ള കള്ളികളിൽ തെക്കുവടക്കും ദീർഘം വരുമാറ് ആലിന്റെ ചമതകൊണ്ടു വരച്ച്, അവിടെ മുൻ പറഞ്ഞ ഇഷ്ടകകളെ സ്ഥാപിക്കണം.


4 ഇഷ്ടകകൾ

---

* ആരൂഢഭിത്തിയും അവിടെ ദ്വാരവുമുണ്ടെങ്കിൽ ആ ദ്വാരത്തിന്നുള്ള വലത്തെ കട്ടിളക്കാലിന്റെ ചുവട്ടിലാണു മേൽപറഞ്ഞപ്രകാരം സ്ഥലശുദ്ധി മുതലായതു് ചെയ്ത് ഇഷ്ടകാന്യാസം ചെയ്യേണ്ടതെന്നും അറിയേണ്ടതാണ്.

“ആരൂഢഭിത്തിവിഷ്കംഭ മഷ്ടധാ വിഭജേൽ പുനഃ
ബാഹ്യേത്ര ചതുരോ ഭാഗാ നന്തർഭാഗത്രയം ത്യജേൽ.
തന്മദ്ധ്യേ സ്ഥാപയേൽ” എന്നു പാശുപതത്തിൽ കാണുന്നതുമുണ്ട്.

ഇഷ്ടകാന്യാസം


8 ഇഷ്ടകകൾ.


12 ഇഷ്ടകകൾ.

27

ഈ ശ്ലോകംകൊണ്ടു് ഗർഭന്യാസത്തിന്റെ സ്ഥാനത്തെ പറയുന്നു.

**നാഗൈ ർഭിത്തിതതിം വിഭജ്യ ചതുരോ ബാഹ്യേ വിഹായാംശകാ–**
**നന്തസ്ത്രീ നഖിലേഷു, ശൗരി രജിതേ ഷഡ് ദ്വൗ ച, ഷാൺമാതുരേ**
**ഭൂതൈ സ്ത്രീ നപി ചൈകകം, വിതനുയാൽ ഗർഭം പരാംശേ സ്ഥിരം**
**വിപ്രസ്യോ പരിപാദുകസ്യ, ഭുവി രാജ്ഞോ,ƒധഃ ക്രമാ ദന്യയോഃ.**

എല്ലാ ദേവന്മാൎക്കും ഭിത്തിവണ്ണത്തെ എട്ടായി ഭാഗിച്ചു് നാലംശം പുറത്തേക്കും മൂന്നംശം അകത്തേക്കും നീക്കി ശേഷമുള്ള അംശത്തിലും, വിഷ്ണുവിന്നു ഒൻപതായി ഭാഗിച്ച ആറംശം പുറത്തേക്കും രണ്ടംശം അകത്തേക്കും, സുബ്രഹ്മണ്യന്നു് ഭിത്തിവണ്ണത്തെ അഞ്ചായി ഭാഗിച്ചു് മൂന്നംശം പുറത്തേക്കും ഒരംശം അകത്തേക്കും നീക്കി ശേഷമുള്ള അംശത്തിലും ഗർഭപാത്രത്തെ ഉറപ്പായി സ്ഥാപിക്കണം. ആ സ്ഥാപിക്കുന്നതു് ബ്രാഹ്മണന്റെ ക്ഷേത്രമാണെങ്കിൽ പാദുകത്തിന്റെ മുകളിലും, ക്ഷത്രിയന്റേതാണെങ്കിൽ സമഭൂമിയിലും, വൈശ്യശൂദ്രന്മാരുടേതാണെങ്കിൽ ക്രമേണ ചോടെ ചോടേയും ആയിരിക്കയും വേണം

—:*:—

# രണ്ടാമദ്ധ്യായം

## (അധിഷ്ഠാനവിധി)

1

അനന്തരം അല്പപ്രാസാദങ്ങളുടെ വലുപ്പത്തിന്റെ നിയമത്തെയാണു് ഒന്നാംശ്ലോകംകൊണ്ടു പറയുന്നതു്.

**പാദോനത്രികരാദിപഞ്ചദശഹസ്താംഗുലാന്തോത്തരേ–**
**ഷ്വഷ്ടാഷ്ടാംഗുലവൃദ്ധിതോന്തരഭവദ്യോനിപ്രഭേദേഷ്വഥ**
**പ്രത്യക്പ്രാഗ്‌വദനക്രമേണ വിഹിതേ സ്വല്പേഷു വാƒന്യേഷ്വവാ**
**പ്രാസാദേഷു വിശിഷ്ടജാതിഷു നിജേഷ്ടം കാരയേൽ കാരുഭിഃ.**

രണ്ടേമുക്കാൽ കോൽ മുതൽ പതിനഞ്ചു കോൽ പത്തുവിരൽ വരെ ഓരൊ ഉത്തര ദീർഘത്തോടുകൂടിയും, രണ്ടേമുക്കാൽ കോൽ ഒരു ഉത്തരദീർഘമായതിന്നു ഏകയോനിയും പടിഞ്ഞാട്ടു നടയും, ഇതിൽ എട്ടുവിരൽ കൂടി വരുന്ന മൂന്നു കോൽ രണ്ടു വിരൽ ഉത്തര ദീർഘത്തിന്നു് പഞ്ചയോനിയും കിഴക്കോട്ടു നടയും ഇങ്ങിനെ ഓരോ ഉത്തരദീർഘത്തിലും എട്ടെട്ടു വിരൽ കൂട്ടിക്കൂട്ടി മേല്പട്ടു കണ്ടാൽ ഒടുക്കത്തേതിന് പതിനഞ്ചു കോൽ പത്ത് വിരൽ ഒരു ഉത്തരദീർഘവും ഏകയോനിയും പടിഞ്ഞാട്ടു നടയുമായി വരും ഇതുകൾ ഒക്കെയും അല്പപ്രാസാദങ്ങളുമാണ്. ഈ പറഞ്ഞ അല്പപ്രാസാദങ്ങളിൽവെച്ച് ഒന്നിനേയൊ, 'ജാതി' 'ഛന്ദസ്സ്' 'വികല്പം' 'ആഭാസം' മുതലായ മഹാപ്രാസാദങ്ങളിൽ വെച്ച് ഒന്നിനേയൊ ക്ഷേത്രത്തിൻെറ ഉടമസ്ഥനു ഇഷ്ടമായതിനെ ആചാര്യൽ ശില്പികളെക്കൊണ്ട് പണിചെയ്യിക്കണം.

## 2

പൂർവ്വശ്ലോകംകൊണ്ടു പറഞ്ഞ കിഴക്കോട്ടും പടിഞ്ഞാട്ടും നടയായ (ദ്വാരമായ) പ്രാസാദങ്ങളെ ഗ്രാമപുരാദികളുടെ ഇന്നിന്ന ഭാഗങ്ങളിലാണ് പണി ചെയ്യേണ്ടതെന്നതിനെ അനന്തര ശ്ലോകംകൊണ്ടു പറയുന്നു.

> ഈശാദിപ്രേതേശപര്യന്തദിക്സ്ഥാഃ
> പ്രാസാദാ ഗ്രാമാദികേഷു ഢപജോത്ഥാ.
> ഗോയോന്യുത്ഥാഃ ശേഷദിക്സംസ്ഥിതാഃ സ്യു,—
> സ്തത്സ്ഥാപ്യാർച്ചാ ചേഷ്യതേ തത്സയോനിഃ.

ഗ്രാമം പുരം നഗരം തുടങ്ങിയുള്ള സ്ഥലങ്ങളിൽ ഈശാനകോണു മുതൽ തെക്കെ ദിക്കും കൂടിയുള്ള പ്രദേശങ്ങളിൽ പടിഞ്ഞാട്ടു നടയും, ശേഷമുള്ള ദിക്കുകളിൽ കിഴക്കോട്ടു നടയുമായ പ്രാസാദങ്ങളേയാണ് പണി ചെയ്യേണ്ടതു്. അതാതു പ്രാസാദങ്ങളിൽ പ്രതിഷ്ഠിക്കുന്ന പ്രതിമകളെ അതാതു പ്രാസാദങ്ങളോടു തുല്യയോനികളായും കല്പിക്കണം. പടിഞ്ഞാട്ടു നടയായ പ്രാസാദത്തിൽ പ്രതിഷ്ഠിക്കുന്ന പ്രതിമ ഏകയോനിയും, കിഴക്കോട്ടു നടയായ പ്രാസാദത്തിൽ പ്രതിഷ്ഠിക്കുന്ന പ്രതിമ പഞ്ചയോനിയും ആയിരിക്കണമെന്നു താല്പര്യം.

## 3

ഈ ശ്ലോകംകൊണ്ടു് യോന്യാദികളുടെ നിയമത്തെ പറയുന്നു.

> ഇഷ്ടായാമവിതാനമാനനിചയേ ത്രിഘ്നേഷ്ടഭി ർഭാജിതേ
> ശേഷോ യോനിരിഹ, വ്യയോ മുനിയുജാ,ർഥാർയോ ഷ്ടനിഘ്നേർഭഗണൈഃ
> ഋക്ഷൈ രൃക്ഷ, മവാപ്തി രത്ര തു വയോ ജ്ഞേയം, തിഥി സ്ത്രിംശതാ,
> വാരോ ഭൂമിധരൈ; സ്ന്നിധിപ്രഗുണിതേ ധർമ്മാഹതേ വാ വ്യയഃ.

ഇഷ്ടമായി കല്പിക്കുന്ന ദീർഘവിസ്താരങ്ങളുടെ അളവിനെ (ചുററിനെ) മൂന്നിൽ പെരുക്കി എട്ടിൽ ഹരിച്ച ശേഷമുള്ളതു യോനിയും, ഈ മൂന്നിൽ പെരുക്കിയതിനെത്തന്നെ പതിനാലിൽ ഹരിച്ച ശേഷം വ്യയവുമാകുന്നു, പിന്നെ മേല്പറഞ്ഞ ചുററിനെത്തന്നെ എട്ടിൽ പെരുക്കി പന്ത്രണ്ടിൽ ഹരിച്ച ശേഷം ആയവും. എട്ടിൽ പെരുക്കിയതിനെ ഇരുപത്തേഴിൽ ഹരിച്ച ശേഷം അശ്വിന്യാദി നക്ഷത്രവുമാകുന്നു. ഇവിടെ ഇരുപത്തേഴിൽ ഹരിക്കുമ്പോഴു കിട്ടുന്ന ഫലം വയസ്സാകുന്നു. പിന്നെ മുമ്പ് എട്ടിൽ പെരുക്കി വെച്ചതി

നെത്തന്നെ മുപ്പതിൽ ഹരിച്ചശേഷം ശുക്ലപ്രതിപദം മുതല്ക്കുള്ള തിഥിയും, ഏഴിൽ ഹരിച്ച ശേഷം ആഴ്ചയും ആകുന്നു. ഇവിടെ വ്യയത്തിന്നു ഒരു പക്ഷാന്തരമുള്ളതിനെ പറയുന്നു. ചുററിനെ ഒൻപതിൽ പെരുക്കി പത്തിൽ ഹരിച്ച ശേഷവും വ്യയം തന്നേയാണ്.

4

ഈ ശ്ലോകംകൊണ്ടു് യോനികളുടെ പേരുകളെ പറയുന്നു.

**ധ്വജധൂമസിംഹകുക്കുരവൃഷഖരഗജവായസാഃ ക്രമേണ സ്യുഃ**
**പ്രാഗാദിയോനയോഽഷ്ടൗ, തേഷ്വയുജഃ സമ്പദേ, യുജോ വിപദേ.**

കിഴക്കു് ആദിയായി ക്രമേണ ധ്വജം, ധൂമം, സിംഹം, കുക്കുരം, വൃഷം, ഖരം, ഗജം, വായസം ഇങ്ങനെ യോനികളുടെ പേരുകളാകുന്നു. ഇവയിൽവെച്ച് ഒററപ്പെട്ടവയായ—ധ്വജം–സിംഹം–വൃഷം–ഗജം എന്നീ—യോനികൾ ശുഭങ്ങളും, ബാക്കി ഇരട്ടപ്പെട്ടവ അശുഭങ്ങളും ആകുന്നു ധ്വജത്തെ 'ഏകയോനി' എന്നും, സിംഹത്തെ 'ത്രിയോനി' എന്നും, വൃഷത്തെ 'പഞ്ചയോനി' എന്നും, ഗജത്തെ 'സപ്തയോനി' എന്നും പറയും.

5

**ആയാധിക്യം വ്യയതഃ സമ്പാദ്യം സർവ്വഥാഽന്യഥാഽഽപത്തിഃ**
**നക്ഷത്രാദിശുഭത്വം ജ്യോതിശ്ശാസ്ത്രാദിഭിഃ സുവിജ്ഞേയം.**

വ്യയത്തേക്കാൾ ആയം അധികമായിരിക്കുന്നതു് വളരെ നല്ലതും, നേരെമറിച്ച് ആയത്തേക്കാൾ വ്യയം അധികമായാൽ പലപ്രകാരത്തിലും ആപത്തും അനുഭവിക്കുന്നതാകുന്നു. നക്ഷത്രാദികളുടെ ഗുണദോഷങ്ങളെ ജ്യോതിശ്ശാസ്ത്രം മുതലായവയെക്കൊണ്ടു് അറിയേണ്ടതാകുന്നു.

6

ഈ ശ്ലോകംകൊണ്ടു് വയസ്സിനെ പറയുന്നു.

**ബാലത്വം കൌമാരം യൌവ്വനമഥ വാർദ്ധകം ച നിധനം ച**
**പഞ്ച വയാംസ്യേഷ്വന്ത്യം നേഷ്ടം, ശിഷ്ടാനി വാസ്തുനീഷ്ടാനി.**

ബാല്യം, കൌമാരം, യൌവ്വനം, വാർദ്ധക്യം മരണം ഇങ്ങനെ അഞ്ചു വയസ്സാകുന്നു. ഇവയിൽവെച്ച ഒടുവിലത്തേതായ മരണം ഒഴിച്ച് ശേഷം നാലും പ്രാസാദങ്ങൾക്കു ഇഷ്ടങ്ങളാകുന്നു; മരണം അശുഭവുമാകുന്നു.

7

ഈ ശ്ലോകംകൊണ്ടു് നിലദാനത്തിൽനിന്നു് താഴികക്കുടത്തിന്റെ അവസാനംവരേയുള്ള ഉയരത്തിന്റെ നിയമത്തെപ്പറയുന്നു.

**ധാമ്നോ വ്യാസേ ശക്വരീദ്വന്ദ്വഭക്തേ,**
**മിത്രേന്ദ്രേധ്മാംശൈഃ സമസ്താംശതശ്ച**
**വിസ്തൃത്യാ സംയുക്തയാ പാദുകാദി–**
**സ്തൂപ്യഗ്രാന്തോഽഭ്യുച്ഛ്റയഃ സ്യാൽ ചതുർധാ**

പ്രാസാദത്തിന്റെ വ്യാസത്തെ ഇരുപത്തെട്ടായി ഭാഗിച്ച് 1 പന്ത്രണ്ടംശത്തോടു കൂടിയ വ്യാസമൊ, 2 പതിനാലംശത്തോടുകൂടിയ വ്യാസമൊ, 3 ഇരുപത്തൊന്ന ശത്തോടുകൂടിയ വ്യാസമൊ, 4 വ്യാസത്തിലിരട്ടിയൊ, ഇങ്ങനെ പാദുകത്തിന്റെ ആദി മുതൽ താഴികക്കുടത്തിന്റെ അവസാനംവരെയുള്ള ഉയരം നാലു പ്രകാരത്തിൽ സ്വീകരിക്കാവുന്നതാണ്.

## 8

ഈ ശ്ലോകംകൊണ്ട് തറയുടേയും, കാലിന്റേയും (ഭിത്തിയുടെ) ഉയരങ്ങളെ പറയുന്നു.

ഗേഹേ ത്രിദോർവ്വർഗ്ഗഭവേ ഛദിദോർമ്മിതാം
സ്തംഭാം, സ്തതോഽബ്ധ്യംഗുലവർദ്ധിതാൻ ക്രമാൽ
ചതുഷ്കരാദ്യുത്തരവർഗ്ഗജേഷു താൻ
കരോ,ത്വധിഷ്ഠാന മതോഽർദ്ധസമ്മിതം.

രണ്ടേമുക്കാൽ കോൽ തുടങ്ങി മൂന്നു കോൽ പത്തു വിരൽ കൂടിയുള്ള മൂന്നു പ്രാസാദങ്ങൾ 'മുക്കോൽപരിഷയും', മൂന്നേമുക്കാൽ കോൽ തുടങ്ങി നാലു കോൽ പത്തു വിരൽ കൂടിയ മൂന്നു പ്രാസാദങ്ങൾ 'നാൽക്കോൽ പരിഷ'യുമാകുന്നു. ഇങ്ങനെ മേല്പട്ട് ഓരോരോ കോൽ കൂടുംതോറും ഓരോ പരിഷയും കൂടിക്കൂടി കല്പിക്കണം. മുക്കോൽ പരിഷക്ക രണ്ടു കോലും, നാൽക്കോൽ പരിഷക്ക രണ്ടു കോൽ നാലു വിരലുമാണ് കാലുയരം കല്പിക്കേണ്ടതു്. മുകളിലേക്ക ഓരോരോ പരിഷ കൂടുന്തോറും കാലുയരത്തിലും നന്നാലു വിരൽ കൂട്ടിക്കല്പിക്കണം. ഇങ്ങനെ കല്പിച്ചാൽ പതിനാലേമുക്കാൽ കോൽ തുടങ്ങി പതിനഞ്ചു കോൽ പത്തു വിരൽ കൂടിയ മൂന്നു പ്രാസാദങ്ങൾ പതിനഞ്ചുകോൽ പരിഷയും, അതുകൾക്ക നാലു കോൽ കാലുയരവുമായി വരുന്നതാണ്. ഈ പറഞ്ഞ കാലുയരത്തിൽ പകുതി തറ ഉയരവും കല്പിക്കണം. മുക്കോൽപരിഷക്ക ഒരു കോലും, പതിനഞ്ചു കോൽ പരിഷക്ക രണ്ടു കോലും തറ ഉയരമെന്നു സാരം

## 9

പൂർവ്വശ്ലോകത്തിൽ പറഞ്ഞ കാലുയരത്തേയും തറ ഉയരത്തേയും വേണ്ടിവന്നാൽ അല്പം കൂട്ടുവാനും കുറക്കുവാനും ഉള്ള നിയമത്തെയാണ് ഈ ശ്ലോകംകൊണ്ടു് പറയുന്നതു്.

അംഗാദ്യൈ രുദയോത്തരാന്തരഗതോന്മാനം വിഭജ്യ ക്രമാൽ
സംഖ്യാനൈഃ ശിവപശ്ചിമൈ ന്നിഗദിതേ സ്തംഭോച്ഛ്റയേ സ്വേച്ഛയാ
അംശം യോജയതു ക്വചിൽ ത്യജതു വാ, മാസൂരകേ സ്വോച്ഛ്റയം
ഭക്ത്വാംഽഗാദിനവാന്തിമൈ ർവ്വിരഹയേ ദ്വാംശം യഥോക്തോച്ഛ്റയൽ.

പൂർവ്വശ്ലോകത്തിൽ പറഞ്ഞപ്രകാരം കണക്കാക്കുമ്പോൾ ചെരിപ്പിന്റെ മേൽവായിൽനിന്ന് വാരോത്തരക്കീഴിലേക്കുണ്ടാകുന്ന ഉയരത്തേയൊ, തറയുടെ മുകളിൽ നിന്നു് വാരോത്തരക്കീഴിലേക്കുള്ള ഉയരത്തേയൊ, ആറു മുതൽ പതിനൊന്നു കൂടിയ ആറു സംഖ്യകളിൽ ഏതെങ്കിലും ഒരു സംഖ്യകൊണ്ടു് ഭാഗിച്ച്, അതിൽ ഒരംശം പൂർവ്വശ്ലോകത്തിൽ

പറഞ്ഞ കാലുയരത്തിൽ കുട്ടകയൊ കുറക്കകയൊ ചെയ്യാം. ഇതുപോലെത്തന്നെ മുൻപറഞ്ഞ തറയുയരത്തെ ആറു മുതൽ ഒൻപതു കൂടിയ നാലുവിധം സംഖ്യകളിൽ ഒന്നിനെക്കൊണ്ടു് ഭാഗിച്ചു്, അതിൽ ഒരംശം പൂർവ്വശ്ലോകംകൊണ്ടു പറഞ്ഞ തറയുയരത്തിൽ നിന്നു് വേണ്ടിവന്നാൽ കുറക്കകമാത്രവും ചെയ്യാം.

## 10

ഈ ശ്ലോകംകൊണ്ടു് സ്തംഭങ്ങളുടെ വിസ്താരത്തെ പറയുന്നു.

**ഭക്തേ പ്രത്യുത്തരാന്തർഗ്ഗതചരണസമുത്ഥാനകേഷ്ഠാംഗദിഗ്ഭി-**
**സ്തേഷ്വേകാംശാന്തമൂലപ്രതതിതദഗ്രാംശാദിഹീനാഗ്രതാനാം**
**ദാരുസ്തംഭാം സ്തദർഹേ, വിഹിതതതിദളേഷ്വംഘ്രിഭാഗോന്നതാനാം**
**കുഡ്യസ്തംഭാശ്ച കുഡ്യേ രചയതു ചരണാഗ്രപ്രതാനോത്ര ദണ്ഡഃ.**

മരത്തൂണു് വേണ്ടതിക്കിൽ; പടി(തറ)യുടെ മുകളിൽ നിന്നു ഉത്തരക്കീഴിലേക്കുള്ള ഉയരത്തെ എട്ടുകൊണ്ടൊ ഒൻപതുകൊണ്ടൊ പത്തുകൊണ്ടൊ ഭാഗിച്ചു അതിൽ ഒരംശം കൊണ്ടു കടവിസ്താരവും, ഈ കടവിസ്താരത്തെ മുൻപറഞ്ഞ മൂന്നുപ്രകാരം സംഖ്യകളിൽ ഏതെങ്കിലും സംഖ്യകൊണ്ടു ഭാഗിച്ചു അതിൽ ഒരംശം കുറഞ്ഞിരിക്കുന്ന അഗ്രവിസ്താരവും ആയി മരത്തൂണു് ഉണ്ടാക്കാം. ചുമരാണെങ്കിൽ അതിന്മേലുള്ള തൂണിന്നു, മുൻപറഞ്ഞ മരത്തൂണിന്റെ വിസ്താരത്തിൽ പകുതിയൊ മൂന്നിലൊന്നൊ നാലിലൊന്നൊ കുറച്ചു ചുമരിന്മേൽ പണിചെയ്യേണ്ടുന്ന തൂണം കൽപിയ്ക്കാം. അതാതു തൂണിന്റെ അഗ്രവിസ്താരം "ദണ്ഡ്" എന്നു പേരായ ഒരു അളവുസാധനമാകുന്നു.

## 11

ഈ ശ്ലോകംകൊണ്ടു് തറയുടെ ചുവട്ടിൽ ആവശ്യമുണ്ടെങ്കിൽ മാത്രം പണി ചെയ്യാവുന്ന ഉപപീഠം കൽപിയ്ക്കേണ്ടുംപ്രകാരത്തെ പറയുന്നു. (ഈ ഉപപീഠം പണിചെയ്യേണമെന്നു നിർബ്ബന്ധമില്ലെന്നു താൽപര്യം.)

**മാസൂരോച്ചേ വിഭക്തേ ശിഖിവിശിഖകരൈഃ ക്ഷ്മാക്ഷണേന്ദ്വംശതോർദ്ധ്വം-**
**ശോർദ്ധ്വം പാദാംശവൃദ്ധ്യാ ദ്വിഗുണിതചരമം യോജയേദ്വോപപീഠം**
**ദിഗ്ഭക്തേംശൈഃ ശശാങ്കാദിഭിരിഷുചരമൈഃ, രേകസാർദ്ധദ്വിലോകൈ-**
**ർദ്ദണ്ഡൈർവ്വാ നിർഗ്ഗതിം ചാപ്യരചയതു വിലസത്സ്വാംഗഭംഗ്യാഭിരാമം.**

തറയുയരത്തിന്റെ മൂന്നിലൊന്നൊ, അഞ്ചിൽ രണ്ടൊ, പകുതിയൊ, മുക്കാലൊ, തറ ഉയരത്തോളമൊ, തറ ഉയരത്തിന്റെ ഒന്നേകാലൊ, ഒന്നരയൊ, ഒന്നേമുക്കാലൊ, തറയുയരത്തിന്റെ ഇരട്ടിയൊ ഉയരം ഉപപീഠത്തിന്നു കൽപിയ്ക്കാം. തറ ഉയരത്തെ പത്തായി ഭാഗിച്ചു് ഒന്നു മുതൽ അഞ്ചു വരെ അംശങ്ങളെക്കൊണ്ടും, മുൻപറഞ്ഞ സ്തംഭാഗ്രവിസ്താരമാകുന്ന ദണ്ഡിന്നു തുല്യമായൊ, അതിന്റെ ഒന്നരയൊ, രണ്ടോ, മൂന്നൊ അളവു കൊണ്ടും തറയുടെ പാദകപ്പുറത്തു നിന്നു പുറപ്പാടും ഉപപീഠത്തിന്നു കൽപിയ്ക്കാം. ഉപപീഠം തന്റെ അവയവഭംഗികൊണ്ടു ശോഭിച്ചിരിക്കുകയും വേണം.

## 12

ഈ ശ്ലോകംകൊണ്ടു തറയുടെ താഴെ വേണമെങ്കിൽ പണിയാവുന്ന 'പത്മം' എന്നു അവയവത്തെ പറയുന്നു.

ഇഷ്ടാധിഷ്ഠാനോച്ഛ്റയം സംവിഭജ്യ
സംഖ്യാഭിഃ ശ്രുത്യാദിനന്ദാന്തിമാഭിഃ
കസ്യാ ദേകാംശേന ഉപാനധന്തേ
പത്മം, ധാമ്നോത്സേധതോഽദോഽധികം സ്യാൽ.

ഇഷ്ടമായിക്കല്പിച്ച തറ ഉയരത്തെ നാലു തുടങ്ങി ഒൻപതുകൂടിയ ആറു സംഖ്യകളിൽ ഒന്നുകൊണ്ടു അംശിച്ച്, അതിൽ ഒരംശത്തോളം ഉയരത്തോടും പത്മദളാകാരമായും ഇരിയ്ക്കുന്ന "പത്മം" എന്ന അവയവത്തെ പാദുകത്തിന്റെ ചുവട്ടിൽ ചെരിപ്പിന്റെ മീതെയായി ഉണ്ടാക്കാം. ഇതിന്നു "പത്മപാദുകം" എന്നും പറയാറുണ്ട്. ഇതിന്റെ ഉയരവും മുൻശ്ലോകംകൊണ്ടു പറഞ്ഞതായ പ്രാസാദത്തിന്റെ ഉയരത്തിൽ പെടുന്നതല്ല.

## 13

ഇനി തറയുടെ അവയവവിഭാഗത്തെ പറയുന്നു.

**മാസ്സരേ മിഹിരദ്വയാംശിനി തതോംശൈഃ പാദുകം പാവകൈ,–**
**രഷ്ടാഭിർജ്ജഗതീം, സ്വരൈഃ കുമുദകം, ശേഷേ ദശാംശേംശകൈഃ**
**ത്രിദ്വ്യഗ്ന്യശ്വിമിതൈർഗ്ഗളം വിരചയേൽ കമ്പം ഗളം പട്ടികാം**
**പ്രത്യുദ്ഗന്മകരാസ്യകാദിരുചിരാം സിംഹാദിഭിശ്ചോജ്ജ്വലാം.**

ചിത്രം നമ്പ്ര് 2




24 അംശിച്ച തറ.

മുമ്പു കൽപിച്ച തറ ഉയരത്തെ ഇരുപത്തിനാലായി ഭാഗിച്ച് അതിൽ മൂന്നംശം കൊണ്ടു പാദുകത്തേയും, അതിന്നു മുകളിൽ എട്ടംശംകൊണ്ടു ജഗതിയേയും, അതിന്നു മുകളിൽ ഏഴംശംകൊണ്ടു കുമുദത്തേയും കൽപിക്കുക. അനന്തരം ശേഷമുള്ള ആറംശത്തെ പത്തായി ഭാഗിച്ച് അതിൽ മൂന്ന്–രണ്ട്–മൂന്ന്–രണ്ട് എന്നീ അംശങ്ങളെക്കൊണ്ടു ക്രമേണ ഗളം കമ്പം ഗളം പടി എന്നീ അവയവങ്ങളേയും ഉണ്ടാക്കണം. എന്നാൽ ഒടുവിൽ പറഞ്ഞ പടി എന്ന അവയവം മകരത്തല, സിംഹം മുതലായ അവയവങ്ങളോടുകൂടി പണിചെയ്യുകയും വേണം.

## 14

വേറെ ഒരു വിധത്തിൽ തറയുടെ അവയവവിഭാഗത്തെയാണ് ഈ ശ്ലോകംകൊണ്ടു പറയുന്നതു്.

വാസ്ത്വാധാരസമുച്ഛ്റയേ പ്രകൃതിഭക്തേ വാ ത്രിഭിഃ പാദുകം,
ഛന്ദോഭിർജ്ജഗതീം, രസൈഃ കുമുദകം, ചൈകേന തൽപട്ടികാം
ഭാഗാഭ്യാം ഗളപാദുകാൻ വിരചയേ,ദർദ്ധാംശതഃ പട്ടികാം
ക്ഷുദ്രാം, സാർദ്ധതരാംശകേന മഹതീം സ്വാംശോല്ലസദ്വാജനാം.

ചിത്രം നമ്പ്ര് 3




**21 അംശിച്ച തറ.**

മുമ്പു കല്പിച്ച തറയുയരത്തെത്തന്നെ ഇരുപത്തിഒന്നായി ഭാഗിച്ച് അതിൽ മൂന്നംശം കൊണ്ടു പാദുകവും, ഏഴംശം കൊണ്ടു ജഗതിയും, ആറംശംകൊണ്ടു കുമുദവും, ഒരംശം കൊണ്ടു കുമുദപടിയും, രണ്ടംശംകൊണ്ട് കാലുകളോടുകൂടിയ ഗളവും, ഈ ഗളത്തിന്റെ മുകളിൽ അര അംശം കൊണ്ടു ഗളപടിയും, അതിന്റെ മുകളിൽ ഒന്നര അംശം കൊണ്ടു വാജനത്തോടു (കൊതയോടു) കൂടിയ പടിയും ഉണ്ടാക്കാം.

15

വേറെയും രണ്ടു വിധത്തിൽ തറയുടെ അവയവകല്പനയെ പറയുന്നു.

മാസൂരേഽംശൈർദ്വിനേശാംശീനി സതി ജഗതീകൈരവേ ശ്രുത്യപായൈ,
സ്വച്ഛ്രിതൈഃ പട്ടികാ,മന്തരി മപി രചയേ, ദ്വാജനം ച, പ്രതിം ച
'പ്രത്യുല്പന്നക്രമാ' ഖ്യേ ക്രമ ഇതി കഥിതഃ; പട്ടികാന്തം തഥാഽതഃ
ഖണ്ഡാൻ സാർദ്ധൈകതോ, വാജന മപി സദളൈകാംശതഃ പാദബന്ധേ.

ചിത്രം നമ്പ്ര് 4.




'പ്രതിക്രമം' എന്ന തറ.

ചിത്രം നമ്പ്ര് 5.




**'പാദബന്ധം' എന്ന തറ.**

'പ്രതിക്രമം' എന്നു പേരായ തറയ്ക്കു് ആകെയുള്ള ഉയരത്തെ പന്ത്രണ്ടായി അംശിച്ച് നന്നാലംശങ്ങളെക്കൊണ്ടു ക്രമത്തിൽ ജഗതികുമുദങ്ങളേയും, ഒരംശംകൊണ്ടു് കുമുദപടിയേയും, ഒരംശംകൊണ്ടു് ഗളത്തേയും, അതിന്റെ മുകളിൽ ഒരംശംകൊണ്ടു് വാജനത്തേയും, അതിന്റെ മുകളിൽ ഒടുവിലെ അംശംകൊണ്ടു് പടിയേയും ഉണ്ടാക്കണം. (ചിത്രം നമ്പ്ര് 4 നോക്കുക) 'പാദബന്ധ'മെന്നു പേരായ തറക്കു് മേല്പറഞ്ഞ പ്രതിക്രമത്തിന്നു പറഞ്ഞപോലെ കുമുദപ്പടിവരേയും പണിയാം. അതിന്നുമേൽ ഒന്നരംശംകൊണ്ടു് ഗളത്തേയും, അതിന്നുമേൽ ഒന്നരംശംകൊണ്ടു് വാജനത്തോടുകൂടിയ പടിയേയും ആണു് ഉണ്ടാക്കേണ്ടതു്. (ചിത്രം നമ്പ്ര് 5.)



## 16

ഈ ശ്ലോകംകൊണ്ടു് വാരോത്തരപ്പുറത്തുനിന്നു ജഗതി മുതലായതുകളുടെ പുറപ്പാടിനെ പറയുന്നു.

**യാവൽ സ്വായോച്ചമാനം ഗമയതു ജഗതീം ബാഹ്യതോ മാനസൂത്രാൽ**
**തത്തുല്യം കൈരവം, ചോച്ഛ്റയസമചരണോനാർദ്ധപാദാംശകം ച**
**ശിഷ്ടം തൽ പട്ടികാബ്ജാദിക മപി ഗമയേൽ മാനസൂത്രാൽ സമന്താൽ**
**തത്താച്ഛ്റാദാനുരൂപം, ഗമയതു ജഗതീസൂത്രതഃ പാദുകം ച.**

വാരോത്തരത്തിന്റെ പുറത്തെത്തുക്കിൽനിന്നു് തന്റെ (വാരോത്തരച്ചുററിന്റെ) യോനി വരത്തക്കവണ്ണമൊ (ചതുരശ്രമായ പ്രാസാദത്തിന്നു എട്ടു വിരൽ, പതിനാറുവിരൽ, ഇരുപത്തുനാലുവിരൽ ഇങ്ങനെ പുറപ്പെടുവിച്ചാൽ തന്റെ യോനി വരുന്നതാണ്) ജഗതിയുടെ ഉയരത്തോളമൊ നാലുഭാഗത്തും ജഗതിയ്ക്കു പുറപ്പാടു നിശ്ചയിയ്ക്കാം. അതിനോടു സമം കുമുദത്തിന്നും പുറപ്പാടു വേണം. പിന്നെ ഗളം, കമ്പം, പടി മുതലായ എല്ലാ അവയവങ്ങൾക്കും അതാതുകളുടെ ഉയരത്തോളമൊ, ഉയരത്തിന്റെ മുക്കാലൊ, അരയൊ, കാലോ അതാതുകൾക്കു ഭംഗി വരത്തക്കവണ്ണം ഉത്തരപ്പുറത്തുക്കിൽനിന്നു പുറപ്പാടു കല്പിയ്ക്കാം. പാദുകത്തിന്റെ പുറപ്പാടു കല്പിയ്ക്കേണ്ടതു് ജഗതിപ്പുറത്തുക്കിൽനിന്നാണ്; മററു അവയവങ്ങളെപ്പോലെ വാരോത്തരത്തുക്കിൽ നിന്നല്ലെന്നു താല്പര്യം.

## 17

**ചിതേ ചാത്യധിഷ്ഠാന മിഹാഽന്യരൂപം, സമന്തലീകൃത്യ ശിലാപ്രതാനൈഃ**
**വിഭജ്യ ഗർഭാന്തരബാഹ്യഭിത്തിതന്മദ്ധ്യനാഡീ രചയേ ദൃഢാഗ്രം.**

മുൻപറഞ്ഞ തറകളിൽ വെച്ചു ഇഷ്ടമുള്ളതിനെ പണിചെയ്തു്, ഈ തറയുടെ ഉള്ളിൽ കല്ലു മുതലായതുകൊണ്ടു പടുത്തു ഇത്ത്, തറപ്പുറംവരെ സമനിരപ്പാക്കി, ഗർഭഗൃഹം, ഭിത്തി,

എടനാഴ്, പുറംഭിത്തി ഇതുകളെ പ്രാസാദത്തിന്റെ വലുപ്പത്തിന്നനുസരിച്ച് വേണ്ടതുപോലെ വേർതിരിച്ച് പണിയുകയും വേണം.

18

ഗർഭഗൃഹത്തിന്റെ വലുപ്പത്തിന്നുള്ള വിഭാഗത്തെപ്പറയുന്നു.

വഹ്ന്യാദിതിഥ്യവധികൌജവിഭാഗഭക്തേ
വ്യാസേ ഗൃഹസ്യ നയനാദ്യ്രഗാന്തിമാംശൈഃ
പഞ്ചാംശകൈ ശ്ച വസുഭാഗയുതേഽർദ്ധത ശ്ച;
ഗർഭാലയസ്യ വിതതി ന്നവധോദിതേതി.

പ്രാസാദത്തിന്റെ വ്യാസത്തെ മൂന്ന് അഞ്ച് ഏഴ് ഇങ്ങനെ പതിനഞ്ചു കൂടിയ ഒററപ്പെട്ട ഏഴു സംഖ്യകളേക്കൊണ്ടു ഭാഗിച്ച് ക്രമേണ രണ്ടു മുതൽ എട്ടു കൂടിയ അംശങ്ങളേക്കൊണ്ടും, പ്രാസാദവ്യാസത്തെ എട്ടായി ഭാഗിച്ചതിൽ അഞ്ചംശങ്ങളേക്കൊണ്ടും, പ്രാസാദവ്യാസത്തിൽ പകുതികൊണ്ടും ഇങ്ങനെ ഒൻപതു വിധത്തിൽ ഗർഭഗൃഹത്തിന്നു വിസ്താരത്തെ കല്പിക്കാം.

19

ഈ ശ്ലോകംകൊണ്ടു ഗർഭഗൃഹത്തിന്റെ തറ കാൽ ഇതുകളുടെ നിയമത്തെപ്പറയുന്നു.

ബാഹ്യസ്തംഭസമുച്ഛ്റയേ വിഭജിതേ വേദാദിശൈലാന്തിമൈ-
രേകാംശാഭ്യധികോച്ഛ്റയാൻ വിതനുയാൽ പാദാൻ പുനർഗ്ഗർഭഗാൻ
വേദാദ്യൈ രഗാന്തിമൈ ർവ്വിഭജിതേ സ്തംഭോച്ഛ്റയേഽന്തർഗ്ഗതേ
ഗർഭാഗാരമസൂരകം വിരചയേ ദേകാംശതഃ സമ്മിതം.

പുറത്തെ ഭിത്തിയുടെ ഉയരത്തെ നാലു മുതൽ ഏഴു കൂടിയുള്ള സംഖ്യകളിൽ ഒന്നിനെക്കൊണ്ടു ഭാഗിച്ചു, അതിൽ ഒരംശവും പുറത്തെക്കാലുയരവും കൂടിയതായിരിക്കണം. ഗർഭഗൃഹത്തിന്റെ കാൽ (ഭിത്തി) ഉയരം. ഈ ഗർഭഗൃഹഭിത്തിയുടെ ഉയരത്തെ നാലു മുതൽ എട്ടു കൂടിയ അഞ്ചു സംഖ്യകളിൽ ഒന്നിനെകൊണ്ടു ഭാഗിച്ച് അതിൽ ഒരംശത്തോളം ഗർഭഗൃഹത്തിന്റെ തറ ഉയരവും കല്പിക്കണം.

20

ഇതു കൊണ്ട് ഗർഭഗൃഹത്തിന്റെ തറയുടെ അവയവങ്ങളെപ്പറയുന്നു.

മാസൂരേഽദ്രിവിഭാജിതേ ശശികരാക്ഷ്യംശൈഃ ക്രമാൽ പാദുകം
കുർയ്യാൽ ജംഗതകൈരവേ ച, പരിശിഷ്ടാംശേ തു ഷോഡാംശിതേ
ചന്ദ്രാശ് വിന്ദുകരൈഃ ക്രമാൽ കുമുദപട്ടീകണ്ഠതൽപട്ടികാ
സ്തദ്വേ ദ്വാജന, മേതയോ സ്തു കുമുദം വസ്വശ്ര മാകല്പയേൽ

മുൻപറഞ്ഞ ഗർഭഗൃഹത്തിന്റെ തറയുയരത്തെ ഏഴായി ഭാഗിച്ചു ഒരംശംകൊണ്ടു പാദുകവും രണ്ടംശംകൊണ്ടു ജഗതിയും, രണ്ടംശംകൊണ്ടു കുമുദവും പണി ചെയ്യണം. ശേഷമുള്ള രണ്ടംശത്തെ ആറുഭാഗമാക്കി അതിൽ ഒരംശംകൊണ്ടു കുമുദപടിയും രണ്ടംശംകൊണ്ടു ഗളവും, ഒരംശംകൊണ്ടു ഗളപടിയും, രണ്ടംശംകൊണ്ടു 'വാജനത്തോടുകൂടിയ പടിയും ഉണ്ടാക്കണം. ഈ അദ്ധ്യായത്തിലെ പതിനഞ്ചാം ശ്ലോകംകൊണ്ടു പറഞ്ഞതായ 'പ്രതിക്രമം, 'പാദബന്ധം' എന്നീ രണ്ടു വിധം തറകൾക്കും, ഗർഭഗൃഹത്തിന്റെ തറയ്ക്കും കുമുദം അഷ്ടാശ്രമായിട്ടും പണിചെയ്യാവുന്നതാണ്.

21

ഈ ശ്ലോകംകൊണ്ടു ഭിത്തികളുടെ വണ്ണത്തെ പറയുന്നു.

**ബാഹ്യാ ഗൃഹവ്യാസഗജാംശതഃ സ്യാൽ ഭിത്തിഃ, പരാ ഗർഭഗജാംശത ശ്ച**
**നാഡീ സമന്താദുഭയാന്തരാളേ സമ്മേള്യ വാ ഭിത്തിയുഗം ഗൃഹേഽല്പേ.**

പ്രാസാദവ്യാസത്തിന്റെ എട്ടിലൊന്നു പുറത്തെ ഭിത്തിയ്ക്കും, ഗർഭഗൃഹവ്യാസത്തിന്റെ എട്ടിലൊന്നു ഗർഭഗൃഹത്തിന്റെ ഭിത്തിയ്ക്കും വണ്ണം കൽപിയ്ക്കണം. ഈ ഭിത്തികളുടെ എടയിൽ, ഈ ഭിത്തികഠം കഴിച്ച് ബാക്കി ഭാഗംകൊണ്ട് നാലുപുറവും എടനാഴിയും, കൽപിക്കണം. എന്നാൽ പ്രാസാദം വളരെ ചെറുതാണെങ്കിൽ ഈ പറഞ്ഞ രണ്ടു ഭിത്തികളേയും ഒന്നായി കൂട്ടിച്ചേർത്ത് പണിചെയ്യാം. ഗർഭഗൃഹം കഴിച്ചു ബാക്കിയുള്ള ഭാഗം മുഴുവനും ഭിത്തിവണ്ണമാക്കി പണി ചെയ്യാമെന്നർത്ഥം.

22

ഈ ശ്ലോകംകൊണ്ടു ഗർഭഗൃഹം മുതലായതിനെത്തന്നെ പക്ഷാന്തരമായി വേറെ രണ്ടു പ്രകാരത്തിൽ കൂടി പറയുന്നു.

**വിസ്താരേഽല്പഗൃഹേ കചചി ദ്വിശിഖഭക്തേഽന്തഃപദേ പീഠികാം,**
**പംക്ത്യാ ഗർഭഗൃഹം കരോതു, പരിതഃ പംക്ത്യാ ച ഭിത്തിം ഘനാം**
**തസ്മിൻ നന്ദവിഭാജിതേ സതി വിധായൈവം, തതോ വീഥികാം**
**ഭിത്തിം ചോഭയപംക്തിതോ വിരചയേൽ ദ്വാരം ച കോഷ്ഠേഽഗ്രതഃ.**

ഏററവും ചെറിയ പ്രാസാദമാണെങ്കിൽ ആ പ്രാസാദത്തിന്റെ വിസ്താരത്തേയും ദീർഘത്തേയും സമമായി അയ്യഞ്ചായി ഇരുപത്തഞ്ചു കള്ളി വരുമാറ് ഭാഗിച്ച്, നടുവിലെ കള്ളിയിൽ ദേവപീഠത്തേയും. അതിന്റെ നാലുപുറവും ഉള്ള എട്ടു കള്ളികളേകൊണ്ടു ഗർഭഗൃഹത്തേയും, അതിന്റെ പുറമേയുള്ള പതിനാറു കള്ളികളേക്കൊണ്ടു (ആ കള്ളിയുടെ വിസ്താരത്തോളം വണ്ണമുള്ള) ഭിത്തിയേയും നിശ്ചയിക്കാം. ഈ പ്രാസാദദീർഘവിസ്താരങ്ങളെത്തന്നെ സമം ഒൻപതീതയായി എൺപത്തിഒന്നു കള്ളി വരുമാറു ഭാഗിച്ച് നടുവിലുള്ള കള്ളിയിൽ ദേവപീഠത്തേയും, അതിന്നു പുറമുള്ള എട്ടു കള്ളികൊണ്ട് ഗർഭഗൃഹത്തേയും അതിന്നു പുറമുള്ള പതിനാറു കള്ളികൊണ്ടു ഗർഭഗൃഹഭിത്തിയേയും കൽപിക്കാം. എന്നാൽ നാലു പുറവും ഈരണ്ടുവരി കള്ളി ശേഷിയ്ക്കുമല്ലൊ അതിൽ എല്ലാററിലും വെച്ചു പുറമെയുള്ള കള്ളികൊണ്ടു പുറത്തെ ഭിത്തിയും, പിന്നത്തേതുകൊണ്ടു എടനാഴിയും പണി ചെയ്യണം. രണ്ടു ഭിത്തിയിടന്മലും നേരെ മുമ്പിലുള്ള കള്ളിയിൽ ആ കള്ളിയുടെ വ്യാസത്തോളം വിസ്താരമുള്ള ദ്വാരവും വെയ്ക്കണം മുക്കോൽ പരിഷ മുതൽ അഞ്ചു കോൽ പരിഷ കൂടിയുള്ള പ്രാസാദങ്ങഠംക്ക എടനാഴി കൂടാതെ ഘനഭിത്തിയായി പണിയുകയാണുത്തമം.

23

ഇനി അഞ്ചു ശ്ലോകങ്ങളെക്കൊണ്ടു പ്രതിഷ്ഠാസ്ഥാനവിഭാഗങ്ങളേയാണ് പറയുന്നതു്.

**കൃത്വാ ഗർഭഗൃഹം കലാദ്രികൃതികോഷ്ഠാഢ്യം സമന്താൽ പദേ,**
**ബ്രാഹ്മേ പഞ്ചദശാംശകാൻ വിരചയേൽ സൌമ്യാഗ്രസൂത്രൈഃ സമം**
**തൽപൃഷ്ഠസ്ഥിതദേവമാനുഷപിശാചാവാരേകേഷു ക്രമാ**
**ദ്വിശേചാമേശനവാംശകാ നപി, തതഃ സ്വം സ്വം പദം കല്പയേൽ.**

ഗർഭഗൃഹത്തെ ഏഴേഴ നാൽപ്പത്തിഒൻപതു പദങ്ങളും (കള്ളികളും) ആയിക്കൽപ്പിച്ചാൽ മദ്ധ്യപദത്തിന്ന 'ബ്രാഹ്മപദമെന്നും, ഇതിന്റെ ചുററുമുള്ള എട്ടുകള്ളികൾക്ക 'ദേവ' പദമെന്നും, ഈ ദേവപദത്തിന്റെ ചുററുമുള്ള പതിനാറ കള്ളികൾക്ക 'മാനുഷപദമെന്നും, ഈ മാനുഷപദത്തിന്റെ ചുററുമുള്ള ഇരുപത്തിനാലു കള്ളികൾക്ക 'പിശാച'പദമെന്നും പേരുകളാകുന്നു. അതിൽ ബ്രാഹ്മപദത്തെ തെക്കവടക്ക രേഖകളെക്കൊണ്ട് സമവിസ്താരങ്ങളായി പതിനഞ്ചും, അതിന്റെ പിന്നിലുള്ള ദേവ മാനുഷ പിശാച പദങ്ങളെ ക്രമേണ തെക്കവടക്ക രേഖകളെക്കൊണ്ട് സമങ്ങളായി പതിമൂന്നും, പതിനൊന്നും, ഒൻപതും ആക്കി ഭാഗിച്ച്, അതാതു ദേവന്മാക്ക പറയാൻ പോകുന്ന വിധമുള്ള അതാതു അംശങ്ങളിൽ പ്രതിഷ്ഠാസ്ഥാനത്തെ കൽപ്പിക്കുകയും വേണം.

24

ഇന്നിന്ന ദേവന്മാരെ പ്രതിഷ്ഠിപ്പാൻ, ഇതിന്നു മുമ്പിലെ ശ്ലോകത്തിൽ പറഞ്ഞ അംശങ്ങളിൽ, ഇന്നിന്ന അംശം വേണം എന്നുള്ളതിനെപ്പറയുന്നു.

ബ്രാഹ്മേഽംശേഽന്ത രനന്തരേ മഹതി ചാഽല്പേ ചേശലിംഗേ, ഹരൌ
താൎത്തീയേ ദ്രുഹിണാംശമദ്ധ്യപദതേ, സ്കന്ദേ ഗുഹേശാച്യുതേ.
ഷഷ്ഠേ സംഭജതി പ്രതിഷ്ഠിതപദം, ശാർങ്ഗീശപരേ വാഽഷ്ടമേ
പ്രോക്തം, ശാസ്തരി ഷോഡശേ, ഗണപതൌ വിംശേ തദൈകോത്തരേ.

ഒരു കോലിൽ താഴെ വലുപ്പമുള്ള ശിവലിംഗങ്ങൾ 'അൽപലിംഗ'ങ്ങളും, ഒരുകോൽ മുതൽ അഞ്ചുകോൽ വരെ വലുപ്പമുള്ള ലിംഗങ്ങൾ 'മഹാലിംഗ'ങ്ങളുമാകുന്നു. ഇതിൽ മഹാലിംഗമാണ് പ്രതിഷ്ഠിക്കുന്നതെങ്കിൽ ബ്രാഹ്മപദത്തിലെ നടുവിലെ അംശത്തിലും, അൽപലിംഗമാണ് പ്രതിഷ്ഠിക്കുന്നതെങ്കിൽ ബ്രാഹ്മപദത്തിന്റെ മദ്ധ്യാംശത്തിൽ നിന്നു പിന്നാക്കം രണ്ടാമത്തെ അംശത്തിലും, വിഷ്ണുവിനേയാണെങ്കിൽ മൂന്നാമത്തേതിലും, സുബ്രഹ്മണ്യൻ ശങ്കരനാരായണൻ ഇവരേയാണെങ്കിൽ നാലാമത്തേതിലും, ദുർഗ്ഗയെ ആറാമത്തേതിലും ആണ് പ്രതിഷ്ഠിക്കേണ്ടതു. ശങ്കരനാരായണനെ പക്ഷാന്തരമായി എട്ടാമത്തെ അംശത്തിലും പ്രതിഷ്ഠിക്കാം അയ്യപ്പനെ പ്രതിഷ്ഠിക്കുന്നതു പതിനാറാമത്തെ അംശത്തിലും, ഗണപതിയെ ആണെങ്കിൽ ബ്രാഹ്മപദത്തിന്റെ നടുവിലെ അംശത്തിൽ നിന്നു പിന്നാക്കം ഇരുപതാമത്തേയോ ഇരുപത്തൊന്നാമത്തേയോ അംശത്തിലുമാണ് പ്രതിഷ്ഠാസ്ഥാനം കൽപിക്കേണ്ടതു. പിന്നാക്കം നീക്കുവാൻ പറഞ്ഞതു മുഴുവനും ബ്രാഹ്മപദത്തിന്റെ മദ്ധ്യത്തിൽ നിന്നാണെന്നു പ്രത്യേകം ഓക്കുകയും വേണം. ഇങ്ങിനെയാണ് പൃഷ്ഠഗമനം കൽപിക്കേണ്ടതു.

25

ഇപ്രകാരം പിന്നിലേയ്ക്കുള്ള ഗമനം പറഞ്ഞു. ഇനി വടക്കോട്ടും ഈശാനകോണിലേയ്ക്കുമുള്ള ഗമനത്തെപ്പറയുന്നു.

കൃത്വോദങ്മുഖ മത്ര സൂത്ര, മഥ മദ്ധ്യാൽ പാദവിസ്താരത
സ്തൽകൃതപാദ്യശതാംശകം പ്രതിഗമയ്യോദീചി, ചൈന്ദ്രാഗ്രഗം
സവ്യേ, ഷപീശഹരീശയോഃ പുനരിദം വാച്യാംശതോ വാഽഖിലേ
ദിശൈശ്യശ്യാം ഗമയേ ദ്ധ്രുവം യവയുഗം വാഽച്ചോത്ഭവം സന്ധിതഃ.

പിന്നിലേയ്ക്കു ഗമനം മേൽപ്രകാരം നിശ്ചയിച്ച ദിക്കിൽ നേരെ തെക്കവടക്കായി ഒരു സൂത്രം വരയ്ക്കുക. മുമ്പ് പൃഷ്ഠഗമനം കൽപിച്ചേടത്തു തെക്കവടക്കായി വരച്ച് ഈ

രേഖയിന്മേൽക്കൂടി വടക്കോട്ടും നീക്കുവാനുണ്ട്. എല്ലാ ദേവന്മാൎക്കും അതാതു പ്രാസാദത്തിനുള്ള ദ്വാരവിസ്താരത്തിന്റെ നൂററിരുപത്താറിൽ ഒരംശമാണ് ആ നീക്കം വേണ്ടതു. എന്നാൽ ശിവന്റെ പൂജാഭാഗത്തിന്റെയും, ശങ്കരനാരായണന്റെ ബിംബത്തിന്റെ നൂററിരുപത്താറിൽ ഒരംശമായിട്ടും ഈ ഉത്തരഗമനത്തെ കല്പിക്കാം. ഇപ്രകാരം വടക്കോട്ടുള്ളഗമനം കല്പിച്ച ദിക്കിൽനിന്നു നേരെ കിഴക്കോട്ടും ഒരു സൂത്രത്തെ വരച്ച്, ആ സൂത്രങ്ങളുടെ സന്ധിയിൽനിന്നു ഈശാനകോണിലേയ്ക്കും ഒരു ഗമനം കല്പിക്കണം. ആ ഗമനം എല്ലാ ദേവന്മാൎക്കും അതാതു ബിംബത്തിന്റെ (ഒരംശമായ) ഒന്നോ രണ്ടോ ബിംബയവമാണ് വേണ്ടതു. ഇങ്ങിനെ ഈശാനഗമനവുംകൂടി ചെയ്തിരിക്കുന്ന ബിന്ദുവിൽ ബിംബത്തിന്റെ മദ്ധ്യം വരുമാറ് പ്രതിഷ്ഠിക്കുകയും വേണം.

## 26

ഈ ശ്ലോകംകൊണ്ടു ബഹ്വേരബിംബമാണ് പ്രതിഷ്ഠിക്കുന്നതെങ്കിൽ അവിടെ അൎച്ചനാബിംബത്തേയും മൂലബിംബത്തേയും പ്രതിഷ്ഠിക്കുവാനുള്ള സ്ഥാനത്തെപറയുന്നു.

ബ്രാഹ്മേ കൌതുക, മാമരേ ന സതു മൂലാൎച്ചാം സ്ഥിതാ, മാസ്ഥിതാ
മീഷന്മാനുഷസംയുതേ, സ്മനുദേവാംശേ ശയാനാ മപി.
ഗൎഭേ ഷോഡശവൎഗ്ഗഭേദിനി പദൈൎബ്രാഹ്മം ചതുൎവ്വൎഗ്ഗകൈ–
സ്ത്രിദ്വ്യേകോന്മിതപംക്തിഭിഃ സുരനൃപൈശാചാൻ പ്രകുൎവ്വീത വാ.

ബിംബം ബഹ്വേരമാണെങ്കിൽ അതിന്റെ അൎച്ചനാബിംബത്തെ ബ്രാഹ്മപദത്തിന്റെ മദ്ധ്യത്തിൽ പ്രതിഷ്ഠിക്കണം. ബഹ്വേരബിംബത്തെ, അതു നില്ക്കുന്നതാണെങ്കിൽ ദേവമദ്ധ്യപദത്തിലും, ഇരിക്കുന്നതാണെങ്കിൽ അല്പം മാനുഷപദത്തിൽ സ്പൎശിക്കുമാറ് ദേവപദത്തിലും, കിടക്കുന്നതാണെങ്കിൽ ദേവപദവും മാനുഷപദവും കൂടുന്ന മദ്ധ്യത്തിലും ബിംബത്തിന്റെ മദ്ധ്യം വരുത്തുമാറ് പ്രതിഷ്ഠിക്കണം. ഇനി പദത്തെ കല്പിക്കാൻതന്നെ വേറെ ഒരു പക്ഷാന്തരത്തെ പറയുന്നു. ഗൎഭഗൃഹത്തെ ദീൎഘത്തിലും വിസ്താരത്തിലും പതിനാറീത അംശിച്ച് ഇരുനൂററിഅൻപത്താറ പദമാക്കി, മദ്ധ്യത്തിൽ പതിനാറ് പദംകൊണ്ടു ബ്രാഹ്മപദത്തേയും, അതിന്നു പുറമെ മൂന്നു വരി പദങ്ങളെക്കൊണ്ടു ദേവപദത്തേയും, അതിന്നു പുറമെയുള്ള ഈരണ്ടുവരി കള്ളികളെക്കൊണ്ടു മാനുഷപദത്തേയും, പിന്നത്തെ (എല്ലാററിന്നും പുറമേയുള്ള) വരികൊണ്ടു പിശാചപദത്തേയും കല്പിക്കാം.

## 27

ബഹ്വേരത്തിൽ തന്നെ സുബ്രഹ്മണ്യന്നു ഒരു വിശേഷം കൂടിയുണ്ട്. അതിനെ പറയുന്നു.

ബ്രാഹ്മേ ഷോഡശ മംശകം സ്വപുരതോ മദ്ധ്യാൽ, ദളാദ്ധ്യൈകകം
വാമേ ചാപ്യപഹായ വഹ്നിളവി ബിംബം സ്ഥാപയേൽ സ്ഥാസ്നുകം.
ഏവം മാനുഷമദ്ധ്യതോഥഗമയിത്വാ പൃഷ്ഠതോ വാതേ–
ശാംശേ സ്ഥാപയതു സ്വമൂലമനുബിംബം ബാഹ്വേരേ വിധൌ.

സുബ്രഹ്മണ്യന്റെ ബഹ്വേരബിംബമാണ് പ്രതിഷ്ഠിക്കുന്നതെങ്കിൽ, ബ്രാഹ്മപദത്തിന്റെ പതിനാറിലൊന്നു ആ ബ്രാഹ്മപദമദ്ധ്യത്തിൽ നിന്നു ദേവന്റെ മുമ്പോട്ടും, ബ്രാഹ്മപദത്തിന്റെ പതിനാറിൽ ഒന്നര അംശം ദേവന്റെ എടത്തോട്ടും നീക്കി, അവിടെ മദ്ധ്യം വരത്തക്കവണ്ണം ആണ് അൎച്ചനാബിംബത്തെ പ്രതിഷ്ഠിക്കേണ്ടതു്. ഇപ്രകാരം

തന്നെ മാനുഷപദത്തിന്റെ പതിനാറിൽ ഒരംശം മാനുഷപദമദ്ധ്യത്തിൽ നിന്നു പിന്നോക്കവും. മാനുഷപദത്തിന്റെ പതിനാറിൽ ഒന്നര അംശം ദേവന്റെ എടത്തോട്ടും നീക്കി, അവിടം മദ്ധ്യം വരുമാറ് മൂലബിംബത്തേയും പ്രതിഷ്ഠിയ്ക്കണം.

—:*:—

# മൂന്നാമദ്ധ്യായം

## (ഏകതലവിധി)

1

ഇനി രണ്ടു ശ്ലോകംകൊണ്ടു ഓവിന്റെ ലക്ഷണത്തേയും സ്ഥാനത്തേയും പറയുന്നു.

**പ്രത്യന്തേ വാ ഗളാന്തേ രചയതു തദുദഗ്മദ്ധ്യസൂത്രേഽംബുമാർഗ്ഗം**
**സോമേശാനാന്തരേ വാ പ്രാസാദവദശഭാഗാദികം വാ വ്യതീത്യ**
**മാസൂരോത്സേധമാത്രം, ചരണവിരഹിതം, വാഽർദ്ധവൃദ്ധം പ്രണാളം**
**നിഷ്ക്രാന്തം ബാഹ്യതോ, ന്യഗ്വിനിഹിതമധികാർദ്ധം തദർദ്ധാംശമാത്രം.**

തറയുടെ അവയവങ്ങളായ പടിയുടേയൊ ഗളത്തിന്റെയൊ അവസാനത്തിൽ (ശ്രീകോവിലിന്റെ ഉള്ളിൽനിന്നു വെള്ളം പോകത്തക്കവിധം) ഓവിന്റെ മേൽഭാഗം വരുമാറും, പ്രാസാദത്തിന്റെ നേരെ വടക്കോട്ടുള്ള മദ്ധ്യസൂത്രത്തിൽനിന്നു ഈശാനകോണു വരേയുള്ള ദീർഘത്തെ എട്ടൊ ഒൻപതൊ പത്തൊ ആക്കി അംശിച്ചു അതിൽ ഒരംശം പ്രാസാദമദ്ധ്യസൂത്രത്തിൽനിന്നു കിഴക്കോട്ടു നീക്കി അവിടെ ഓവിന്റെ മദ്ധ്യം വരുമാറും ഓവു വെയ്ക്കണം. ഈ ഓവിന്നു തറയുടെ ഉയരത്തോളമൊ അതിന്റെ മുക്കാലൊ തറ ഉയരത്തിന്റെ ഒന്നരയൊ അംശം നീളം പുറത്തേയ്ക്കും, ആ പുറത്തേയ്ക്കുള്ള ദീർഘത്തിൽ പകുതി നീളം തറയുടെ അകത്തേയ്ക്കും ഉണ്ടായിരിക്കുകയും വേണം.

2

**സപ്തായാമാഗ്ന്യംശകാദിപ്രവിതതനിജമൂലാനലാംശാദിവിസ്തീ-**
**ർണ്ണാഗ്രം വിസ്താരതുല്യത്രിപദദളഘനം ത്ര്യംശക്ലൃപ്താംബുമാർഗ്ഗം**
**വ്യാത്തവ്യാളാസ്യമദ്ധ്യപ്രസൃമരനിജമൂലോജ്ജ്വലം ഗോമുഖം തൽ**
**മുക്താദാമാദിവല്ലീവലയപരിവൃതം ശുണ്ഡികാമണ്ഡിതം ച.**

ചിത്രം നമ്പ്ര് 6.



ഗോമുഖം (ഓവ്.)

കാവ് ഭിത്തിയുടെ പുറത്തേയ്ക്കുള്ള ദീർഘത്തിൻെറ മൂന്നിലൊന്നൊ നാലിലൊന്നൊ അഞ്ചിലൊന്നൊ കടവിസ്താരത്തോടുകൂടിയതായും. ഈ കടവിസ്താരത്തിൻെറ മൂന്നിലൊന്നൊ നാലിലൊന്നൊ അഞ്ചിലൊന്നൊ അഗ്രവിസ്താരത്തോടു കൂടിയതായും, ഈ വിസ്താരത്തോളമൊ അതിൻെറ മുക്കാലൊ പകുതിയൊ ഘനത്തോടു കൂടിയതായും, വിസ്താരത്തിൻെറ മൂന്നിലൊന്നു വീതിയുള്ള വെള്ളച്ചാലോടു കൂടിയതായും, പിളന്നിരിയ്ക്കുന്ന വ്യാളമുഖത്തിൻെറ ഉള്ളിൽനിന്നു പുറപ്പെട്ടപോലെ ഇരിയ്ക്കുന്നതായി മനോഹരമായി ഇരിയ്ക്കുന്ന കദയോടുകൂടിയതായും, മുത്തുമാലകളും മനോഹരലതകളും ഇത്യാദികളെക്കൊണ്ടും വലയങ്ങളെക്കൊണ്ടും ആനയുടെ ചുണ്ട്, (തുമ്പിക്കൈ) പോലെ ഇരിക്കുന്ന അലങ്കാരവിശേഷങ്ങളെകൊണ്ടും അലങ്കരിയ്ക്കപ്പെട്ടതായും ഇരിയ്ക്കണം.

3

ഇനി മൂന്നു ശ്ലോകംകൊണ്ട് തൂണുകളുടെ സ്ഥാനത്തേയും, എണ്ണത്തേയും, ആകൃതി മുതലായതിനേയും മററും പറയുന്നു.

**സ്തംഭാഃ കോണചതുഷ്കമദ്ധ്യവിനിവേശ്യാഃ സ്യുഃ പ്രത്യേകദ്ധ്വതഃ**
**സാമാന്യേന സമാന്തരാഃ സുരവിമാനേഷൂദിതാ ദ്വാദശ**
**ഏതേ വിംശതിരീശദോഃപ്രഭൃതികേഷ്വേതേഷു തേ നൈകധാ**
**പ്രോക്താഃ സ്വാകൃതിഭൂഷണക്രമവശാ,ദേഷാപ്പ്രയേൽ ചോത്തരം.**

മുക്കോൽപരിഷ തുടങ്ങി പ്രാസാദങ്ങളുടെ പടിയുടെ മുകളിൽ ഏടവിസ്താരം കൃപ്തമായി വരുമാറ്, കോണുകളിൽ ഓരോന്നും കിഴക്ക് തെക്ക് പടിഞ്ഞാറ് വടക്ക് എന്നീ ദിക്കുകളിൽ ഈരണ്ടും ഇങ്ങനെ പന്ത്രണ്ട് തൂണുകളും സ്ഥാപിയ്ക്കണം. പതിനൊന്നുകോൽപരിഷ തുടങ്ങി പ്രാസാദങ്ങൾക്ക ഇരുപതു തൂണുകളും ഉണ്ടാകാവുന്നതാണ്, ഈ തൂണുകളും ആകൃതികൊണ്ടും, അലങ്കാരംകൊണ്ടും മററും അനേകവിധത്തിലുണ്ട്. ഈ തൂണുകളിന്മേൽ ഉത്തരം വെയ്ക്കുകയും വേണം.

4

മേൽപറഞ്ഞ തൂണുകളുടെ ആകൃതിവിശേഷങ്ങളെ പറയുന്നു.

**കാര്യ്യാഃ സ്യുശ്ചരണാ യുഗാഷ്ടനൃപകോണാഃ, സവ്വതോ വർത്തുലാ,**
**വിസ്താരത്രിഗുണോപരി ത്രിഗുണവിസ്താരാന്വിതാഷ്ടാശ്രകാഃ**
**മൂലോത്ഥാവിതകർണ്ണസൂത്രചതുരശ്രോദ്ധ്വാംശവൃത്താഃ പുനഃ**
**ശുണ്ഡാഗ്രാഭവിചിത്രവൃത്തരുചിരാ വാffരബ്ധഗേഹോചിതാഃ.**

തൂണുകൾ ചതുരശ്രമായോ, അഷ്ടാശ്രമായോ, ഷോഡശാശ്രമായോ, വൃത്തമായോ പണിചെയ്യാം. പിന്നെ കടയ്ക്കൽനിന്നു കടവിസ്താരത്തിൻെറ മൂന്നിരട്ടിയോളം മുകളിലേയ്ക്ക് ചതുരശ്രവും, അവിടെനിന്നു മുകളിലേയ്ക്ക് മേൽപറഞ്ഞ ദീർഘത്തോളം (കടവിസ്താരത്തിൻെറ മൂന്നിരട്ടിയോളം) അഷ്ടാശ്രമായും, ഈ അഷ്ടാശ്രം കഴിഞ്ഞാൽ മേൽപട്ട തൂണിൻെറ അഗ്രംവരെ ചതുരശ്രമായും പണിചെയ്യാം. പിന്നെ കടവിസ്താരത്തിൻെറ കർണ്ണത്തോളം കടയ്ക്കൽനിന്നു മുകളിലേയ്ക്ക് ചതുരശ്രവും, ശേഷം ഭാഗം വൃത്തവുമായും തൂണ പണിചെയ്യാം. ചുരൽപ്പാളിപോലെ ഇരിയ്ക്കുന്ന അലങ്കാരവിശേഷങ്ങളെക്കൊണ്ടും, പലവിധത്തിലുള്ള വലയങ്ങളെക്കൊണ്ടും, അതാതു പ്രാസാദങ്ങളുടെ ആകൃതിയേയും, അനുസരിച്ച് തൂണുകൾ മനോഹരങ്ങളാക്കിത്തീർക്കുകയും വേണം.

## 5

തൂണുകളുടെ അവയവങ്ങളെ പറയുന്നു.

**ഓമാം കുർവ്വീത ദണ്ഡദ്വയതതചരണോച്ചാം, ഘടം ദണ്ഡയുഗ്മ-**
**വ്യാസം സാംഘ്ര്യാദിദണ്ഡോച്ഛ്രയ, മുദധിതതാം ദണ്ഡതോഽഘ്ര്യൂനതീവ്രാം**
**മണ്ഡിം, ദണ്ഡപ്രമാംഘ്ര്യംശകരഹിതഘനം വീരകാണ്ഡം, ശരാബ്ധ്യാ-**
**യോദ്വിത്രിദണ്ഡദീർഘാം ചരണതതദളോച്ഛ്രയാം ബോധികാം ച.**

തൂണിന്റെ അഗ്രവിസ്താരമാകുന്ന ദണ്ഡ് രണ്ടു കൂടിയേടത്തോളം വിസ്താരത്തോടും കാൽ ദണ്ഡ് ഉയരത്തോടും കൂടിയ 'ഓമ'യേയും, (ഇതു തൂണിന്റെ പീഠംപോലെ ഇരിക്കുന്ന ഒരു അവയവമാണ്. തൂണു വൃത്തമാണെങ്കിൽ ഇതും വൃത്തവും, ചതുരമാണെങ്കിൽ ചതുരവുമാണ് വേണ്ടതു്) രണ്ടു ദണ്ഡ് വ്യാസത്തോടും ഒന്നേകാൽ-ഒന്നര-ഒന്നേമുക്കാൽ ഇതിലേതെങ്കിലും ഒരു വിധത്തിൽ ഉയരത്തോടും കൂടിയ കുംഭത്തേയും, നാലു ദണ്ഡ് വിസ്താര(സമചതുര)ത്തോടും മുക്കാൽ ദണ്ഡ് ഉയരത്തോടും കൂടിയ മണ്ഡിപ്പലകയേയും, ഒരു ദണ്ഡ് വിസ്താര(സമചതുര)ത്തോടും മുക്കാൽ ദണ്ഡ് ഉയരത്തോടും കൂടിയ വീരകാണ്ഡത്തേയും, മൂന്നോ നാലോ അഞ്ചോ ദണ്ഡ് ദീർഘത്തോടും തൂണിന്റെ കടയോളം വിസ്താരത്തോടും അതിൽ പകുതി ഉയരത്തോടും കൂടിയ പോതികയേയും പണി ചെയ്യണം. ഇവയിൽ ഓമ തൂണിന്റെ ചുവട്ടിലെ അവയവവും കുംഭം മണ്ഡിപ്പലക വീരകാണ്ഡം പോതിക ഇതു നാലും മുകളിൽ ക്രമേണ ഉത്തരംവരേയുള്ള അവയവങ്ങളുമാകുന്നു.

## 6

അടുത്ത ഏഴു ശ്ലോകങ്ങൾ കൊണ്ടു് ദ്വാരലക്ഷണം മുതലായതിനെ പറയുന്നു. അതിൽ ഈ ശ്ലോകം കൊണ്ട് ദ്വാരം വെയ്പാനുള്ള സ്ഥാനത്തെ പറയുന്നു.

**ഭിത്തിവ്യാസ മിനൈ ർവ്വിഭജ്യ ബഹിരന്തഃ പഞ്ചസപ്താംശകാൻ**
**കൃത്വാ കൽപിതസൂത്രസംസ്ഥനിജമധ്യദ്വാരയോഗാന്യഥ**
**മധ്യാന്മധ്യ മതീത്യ ദിക്ഷു രചയേ ദ്വാരാണി തുല്യം പ്രതേ-**
**രഗ്ര്യദ്വാര മൃതേ ഘനാനി കൃതശോഭാന്യൂർദ്ധ്വത സ്തോരണൈഃ.**

ഭിത്തിവണ്ണത്തെ പന്ത്രണ്ടായി അംശിച്ചു്, അഞ്ചംശം പുറത്തേയ്ക്കും ഏഴംശം അകത്തേയ്ക്കും നീക്കിയേടത്തു കട്ടിളക്കാലിന്റെ മദ്ധ്യം വരുമാറ് പടി(തറ)യുടെ മുകളിലായും പ്രാസാദമദ്ധ്യത്തിൽനിന്നു കട്ടിളമദ്ധ്യം പ്രദക്ഷിണമായി ഗമിപ്പിച്ചും കിഴക്കു മുതലായ നാലു ദിക്കുകളിലും ദ്വാരങ്ങൾ വെക്കണം. മുൻവശത്തേയ്ക്കുള്ള ദ്വാരം ഒഴിച്ചു ശേഷമുള്ള ദ്വാരങ്ങൾ ഘനങ്ങളായിട്ടും (കല്ലുകൊണ്ടു് ദ്വാരത്തിന്റെ ആകൃതിയിൽ പടുത്ത് പഴുതു കൂടാതെ ഉണ്ടാക്കുന്നതാണ് ഘനദ്വാരം) പണി ചെയ്യാം. ഈ ദ്വാരങ്ങളുടെ മേൽഭാഗത്ത് (പറയാൻ പോകുന്ന) തോരണമെന്ന അലങ്കാരങ്ങളെക്കൊണ്ട് അലങ്കരിക്കപ്പെട്ടിരിക്കുകയും വേണം. ഈ ദ്വാരങ്ങൾ എല്ലാം ഗമിപ്പിക്കുന്നത്, ഗൃഹദ്വാരത്തിന്നു ആ ദ്വാരവിസ്താരത്തിന്റെ ഇരുപത്തൊന്നിൽ ഒന്നും, ബാക്കി മൂന്നിന്നും ക്രമേണ അതാതു ദ്വാരവിസ്താരത്തിന്റെ മുപ്പത്താറിൽ ഒന്നും അറുപത്തുനാലിൽ ഒന്നും എമ്പത്തൊന്നിൽ ഒന്നും ആണ് പ്രദക്ഷിണമായി ഗമിപ്പിക്കേണ്ടതു്. ഈ ഗമനം കിഴക്കേതു മൂന്നും, തെക്കേതു ഒമ്പതും, പടിഞ്ഞാറേതു ഏഴും, വടക്കേതു അഞ്ചും അംഗുലങ്ങളേക്കൊണ്ടും യവങ്ങളേക്കൊണ്ടും യോനിപ്പൊരുത്തക്കവണ്ണവും ഗമിപ്പിച്ചുകാണുന്നുണ്ടു്.

## 7

ദ്വാരത്തിന്റെ ഉള്ളിലെ ദീർഘവിസ്താരങ്ങളെ പറയുന്നു.

**ഗർഭാഗാരപ്രതാനേ ശിവവസുദിനകൃൽച്ഛലതിഥ്യംശിതേംശൈ-**
**ർബ്ബിംബദ്വാരോച്ഛ്രയഃ സ്യാൽ ഗിരിശരതുരഗാമ്നായമാതംഗസംഖ്യൈഃ**
**ഉത്സേധഽത്രൈകവിംശത്യുതിധൃതിതിഥിവിശ്വാങ്കഭക്തേ പ്രക്ലൃപ്തേ**
**വ്യാസോ ദിങ്ങ്നന്ദശൈലോർമ്മ്യുദധിപരിമിതാംശൈഃ ക്രമാൽ കല്പനീയഃ**

മഹാവിഷ്ണു ഭഗവതി മുതലായവരുടെ ബിംബത്തെയാണ് (കയ്യ് കാല് മുതലായ അവയവങ്ങളുള്ളതാണ് ബിംബം) പ്രതിഷ്ഠിയ്ക്കുന്നതെങ്കിൽ ആ പ്രാസാദത്തിന്നുള്ള ഗർഭഗൃഹവിസ്താരത്തിന്റെ പതിനൊന്നിൽ ഏഴൊ, എട്ടിൽ അഞ്ചൊ, പന്ത്രണ്ടിൽ ഏഴൊ, ഏഴിൽ നാലൊ, ഗർഭഗൃഹവിസ്താരത്തിന്റെ പതിനഞ്ചിൽ എട്ടൊ അംശങ്ങളെക്കൊണ്ടായിരിയ്ക്കണം ദ്വാരത്തിന്റെ ഉള്ളിലെ ഉയരം കല്പിയ്ക്കുന്നതു്. ഇങ്ങനെ കല്പിയ്ക്കപ്പെട്ട ഉയരത്തിന്റെ ഇരുപത്തൊന്നിൽ പത്തൊ, പത്തൊൻപതിൽ ഒൻപതൊ, പതിനഞ്ചിൽ ഏഴൊ, പതിമൂന്നിൽ ആറൊ, ഒൻപതിൽ നാലൊ അംശങ്ങളേക്കൊണ്ടു അതിന്റെ ഉള്ളിലെ വിസ്താരത്തേയും കല്പിയ്ക്കണം.

## 8

ശിവലിംഗം പ്രതിഷ്ഠിയ്ക്കുന്ന പ്രാസാദദ്വാരത്തിന്റെ ദീർഘവിസ്താരങ്ങളെ പറയുന്നു.

**വ്യാസേ ഗർഭനികേതനസ്യ ദഹനേഷുദ്വാരനേത്രാംശിതേ**
**ലിംഗദ്വാരസമുച്ഛ്റയം വിതനുയാൽ ദ്വിത്രീഷുചന്ദ്രാംശകൈഃ**
**തസ്മിൻ ദ്വാരസമുച്ഛ്റയേഽഥ നയനാത്യഷ്ടീശശൈലാംശിതേ**
**തദ്വിസ്താര മിളാമഹോരഗശരാഗ്ന്യംശൈഃ ക്രമാൽ കൽപയേൽ.**

ഗർഭഗൃഹവ്യാസത്തെ മൂന്നു്, അഞ്ചു്, ഒമ്പതു്, രണ്ടു്, ഇവകളിൽ ഒന്നുകൊണ്ടു ഭാഗിച്ചു്, ക്രമേണ രണ്ടു്, മൂന്നു്, അഞ്ചു്, ഒന്നു് ഈ അംശങ്ങളേക്കൊണ്ടു് ദ്വാരത്തിന്റെ ഉള്ളിലെ ദീർഘത്തേയും, ഈ ദീർഘത്തെ രണ്ടു്, പതിനേഴു്, പതിനൊന്നു്, ഏഴു് ഇവകളിൽ ഒന്നുകൊണ്ടു് ഭാഗിച്ചു്, ക്രമേണ ഒന്നു്, എട്ടു്, അഞ്ചു്, മൂന്നു് ഈ അംശങ്ങളേക്കൊണ്ടു് അതിന്റെ ഉള്ളിലെ വിസ്താരത്തേയും കൽപിയ്ക്കണം.

## 9

എല്ലാ ദേവന്മാൎക്കും കാലുയരംകൊണ്ടു് ദ്വാരത്തെ കല്പിയ്ക്കാനും കട്ടിളക്കാലിന്റെ വിസ്താരാദികളേയും പറയുന്നു.

**കയ്യാൽ സൎവ്വസുരേഷു ശൈലവസുനന്ദാശാംശിതേംഘ്ര്യുച്ഛ്റയേ**
**ദ്വാരോത്സേധ മിഹൈകഭാഗരഹിതം, വിസ്തീൎണ്ണ മാത്മാൎദ്ധതഃ**
**യോഗൌ സ്തംഭസമാധ പാദദളവിസ്തീൎണ്ണൌ സ്ഫുരദ്വാജനൌ**
**വിസ്താരാൎദ്ധഘനൌ ഭുവംഗമപതംഗാഢ്യൌ ച മൂലാഗ്രയോഃ.**

കാലുയരത്തിന്റെ (തറപ്പുറത്തുനിന്നു് വാരോത്തരക്കീഴിലേയ്ക്കുള്ള ഉയരത്തിന്റെ) ഏഴിൽ ഒന്നൊ, എട്ടിൽ ഒന്നൊ, ഒമ്പതിൽ ഒന്നൊ, പത്തിൽ ഒന്നൊ കുറച്ചു് ദ്വാരത്തിന്റെ (ഉള്ളിന്റെ) ഉയരത്തേയും; ഈ ഉയരത്തിന്റെ പകുതി വിസ്താരത്തേയും ദ്വാരത്തിന്നു കല്പിക്കാം. കട്ടിളക്കാല് സ്തംഭത്തോളമൊ, അതിന്റെ ഒന്നേകാലൊ, ഒന്നരയൊ വിസ്താരത്തോടുകൂടിയും, ഇതിൽ പകുതി കനത്തോടുകൂടിയും, വാജനം എന്നു പറയുന്ന കൊതക

ളോടുകൂടിയും; ചുവട്ടിൽ ചോറപ്പടിയോടും മുകളിൽ കുറമ്പടിയോടും കൂടിയും ഇരിയ്ക്കുകയും വേണം.

10

ദ്വാരോത്സേധനിയുക്തശേഷചരണോത്സേധേ ശരാംശീകൃതേ
ദ്വ്യംശേനാധരപട്ടികാം മിതഘനാം, സാർദ്ധേന വാങ്കാംശിതേ
ഹീനാം വാജനകേന, യോഗവിതതാം ശിഷ്ടാംശതഃ പട്ടികാ
മൂർദ്ധ്വസ്ഥാ. മഥമംഗളാഢ്യഫലകാം യുക്ത്യോർദ്ധ്വപട്ടോർദ്ധ്വതഃ.

കാലുയരത്തിൽനിന്നു ദ്വാരത്തിന്റെ മേല്പറഞ്ഞ ഉയരം കഴിച്ച് ബാക്കിയെ അഞ്ചായി ഭാഗിച്ച് അതിൽ രണ്ടംശമൊ, ഒമ്പതായി ഭാഗിച്ചതിൽ രണ്ടര അംശമൊ കനത്തോടും, കട്ടിളക്കാലിനോളം വിസ്താരത്തോടും കൂടിയതായും, പട്ടത്തോടു കൂടാത്തതായും ഇരിക്കുന്ന ചോറപ്പടിയും, ശിഷ്ടത്തെക്കൊണ്ട് ചോറപ്പടിയോളം കനവും വീതിയുമുള്ള കുറമ്പടിയും; അതിന്റെ മേൽ ഉത്തരംവരെ ശ്രീഭഗവതി തുടങ്ങിയ മംഗളസ്വരൂപത്തോടുകൂടിയിരിക്കുന്ന പലകയും യുക്തിപോലെ ഉണ്ടാക്കണം.

11

വാതിലുകളുടെ വീതി കനം മുതലായതിനെയാണ് ഈ ശ്ലോകംകൊണ്ടു പറയുന്നതു്.

ബന്ധാബ്ധ്യംഗമതംഗജാംശബഹളം താവ ദ്വൃതദ്വാർദ്ധ്വ-
വ്യാസം മൂലശിഖായുതം ദൃഢതരം കാര്യം കവാടദ്വയം
കാര്യാ വാമകവാടരോപിതപരാഗ്ഭാഗാർദ്ധതീവ്രാ തത-
സ്തദ്വിഘ്നപ്രതതാ ച സൂത്രഫലകാ സൂദ്വൽസ്തനാദ്യുജ്ജ്വലാ.

ബന്ധിന്റെ നാലിലൊന്നൊ ആറിലൊന്നൊ എട്ടിലൊന്നൊ കനത്തോടുകൂടിയും, ഈ കനവും ദ്വാരവിസ്താരത്തിന്റെ പകുതിയും കൂടിയേടത്തോളം വിസ്താരത്തോടുകൂടിയും, ചുവട്ടിലും മുകളിലും കുടുമയോടുകൂടിയും, ഉറപ്പോടുകൂടിയും, ഇരിക്കുന്ന രണ്ടു വാതിലുകൾ ഉണ്ടാക്കണം. വാതിലിന്റെ കനത്തിൽ പകുതി കനത്തോടുകൂടിയും, വാതിലിന്റെ കനത്തിൽ എരട്ടി വിസ്താരത്തോടുകൂടിയും, സ്തനം മുതലായ അലങ്കാരങ്ങളെക്കൊണ്ട് മനോഹരമായും ഇരിക്കുന്ന സൂത്രപട്ടിക എടത്തെ (ശ്രീകോവിലിന്റെ ഉള്ളിൽനിന്നു പുറത്തേക്കു കടക്കുമ്പോൾ എടത്തു ഭാഗത്തുള്ള) വാതിലിന്മേൽ തറക്കുകയും വേണം.

12

വാതിലിന്മേലുള്ള അലങ്കാരാദികളെ പറയുന്നു.

ഊർദ്ധ്വാധരഭ്രമണകാര്യ്ഗളസന്ധിപാല-
പ്രക്ഷേപണീയവലയാന്യപി പത്രകാണി
കിഞ്ജ്വഞ്ച്യബ്ജപുളകാത്തവകുഡ്മളാനി
സശ്രീമുഖേന്ദുശകലാനി കവാടയോഃ സ്യുഃ

വാതിൽ തുറക്കുകയും അടക്കുകയും ചെയ്യുമ്പോൾ അങ്ങോട്ടും ഇങ്ങോട്ടും തിരിയുവാനായി മുകളിലും ചുവട്ടിലും ശിഖ(കുടുമ)കളും, സൂത്രപട്ടിക, തഴുത്, അരമ, വട്ടക്കണ്ണി, ഇരുമ്പു പിച്ചള തുടങ്ങിയ ലോഹങ്ങളെക്കൊണ്ടുണ്ടാക്കിയ പോള (വാറ്) നീളത്തിലും വിലങ്ങത്തിലും പതിച്ച് പൂക്കളെപ്പോലെയും പൂമൊട്ടുപോലെയുമുള്ള ആണികൾ തറയ്ക്കുകയും, ശ്രീഭഗവതി ചന്ദ്രക്കല മുതലായ അലങ്കാരങ്ങൾ ഇതുകളെല്ലാം വാതിലിന്മേൽ ഉണ്ടാക്കുകയും വേണം.

## 13

സോപാനവ്യവസ്ഥയെ പറയുന്നു

**അഗ്ര്യദ്വാരഭുവംഗമസ്ഥലസമാരഭ്യാ ന്യധോഽധഃ ക്രമാൽ
സോപാനാനി സമാനി സാരശിലയാ ചിനുീത യാവൽ തലം
അധ്യർദ്ധദ്വിഗുണാത്തദണ്ഡവിപുലാനി ദ്വാരശാഖാദ്വയീ-
പാർശ്വാദ്യന്തകരാസ്യനിസ്സൃതലതാരുദ്ധോഭയാന്താനി ച.**

ചിത്രം നമ്പ്ര് 7.



**സോപനം (കൈവരിക്കല്ലു്)**

പ്രധാന ദ്വാരത്തിന്റെ ചോറവാടി വെച്ച സ്ഥലത്തുനിന്നു ക്രമേണ ചുവട്ടിലേയ്ക്കു നിലംവരെ ഒന്നര ദണ്ഡോ രണ്ടു ദണ്ഡോ വിസ്താരവും, എല്ലാററിന്നും ഒരുപോലെ ഉയരവുമായും എരട്ടപ്പെട്ട സംഖ്യയോടുകൂടിയും ഇരിക്കുന്ന കൽപട(വു)കളെ നല്ല ഉറപ്പുള്ള കല്ലുകൊണ്ടു പടുക്കണം. കട്ടിളക്കാലുകളുടെ മുൻവശത്തുനിന്നു പുറപ്പെട്ടിരിക്കുന്ന പിളന്ന വായയോടുകൂടിയ മകരമുഖങ്ങളുടെ വായിൽനിന്നു പുറപ്പെട്ടും ലതാകാരമായും ഇരിക്കുന്ന രണ്ടു കൈവരിക്കല്ലുകൊണ്ടു് ഈ കല്പടകളുടെ രണ്ടു വക്കുകളും മറയ്ക്കപ്പെട്ടിരിക്കുകയും വേണം.

## 14

ഘനദ്വാരങ്ങളുടെ ലക്ഷണത്തെ പറയുന്നു.

**അഗ്ര്യദ്വാരപ്രതതി മഹിഭിഃ സംവിഭജ്യാത്മഗാംശൈഃ
ക്ലൃപ്തവ്യാസം രചയതു ഘനദ്വാര മന്യത്ര ദിക്സ്ഥം
ദ്വിഘ്നവ്യാസായത, മധിദളദ്വിഘ്നതത്യാതതം വാ
സൃദ്യദ്യോഗപ്രകടിതകവാടാദികസ്വാംഗദീപ്തം.**

ചിത്രം നമ്പ്ര് 8.




'A' ഘനദ്വാരം
'B' തോരണം

പ്രധാന ദ്വാരത്തിന്റെ വിസ്താരത്തെ എട്ടായി അംശിച്ച് അതിൽ അഞ്ചംശംകൊണ്ട് ഉള്ള വിസ്താരവും, ഈ വിസ്താരത്തിന്റെ രണ്ട് ഇരട്ടിയോ രണ്ടര ഇരട്ടിയോ ദീർഘത്തോടും കട്ടിള വാതിൽ മുതലായ എല്ലാ അവയവങ്ങളോടും കൂടിയ ഘനദ്വാരങ്ങളെ അഗ്രഭാഗത്തു ഒഴിച്ച് ശേഷിക്കി മൂന്ന ഭാഗത്തും ഉണ്ടാക്കണം. (ചിത്രം നമ്പ്ര് 8—'A' നോക്കുക)

## 15

തോരണലക്ഷണത്തെ പറയുന്നു.

സ്തംഭേദിങ്ങ്നന്ദനാഗാംശിനിത്ധഷ്മനലാം–
ശേന, ശേഷേണ പാദൌ,
വ്യാസ സ്തംഭാർദ്ധതോƒബ്ധ്യാശ്രുഗരസമിതദ–
ണ്ഡേന വാ തത്ര കുർയ്യാൽ
പത്രാദീർദ്ധാർദ്ധചന്ദ്രാത്മക മഥ, മകരാ–
സ്യാദിമൽപഞ്ചഭൃഗം
കർത്തവ്യം തോരണം തദ്വിവിധഖഗലസ–
ന്നക്രതുണ്ഡോജ്ജ്വലം ച.

കാലുയരത്തെ പത്തൊ ഒമ്പതൊ എട്ടൊ അംശിച്ച്, അതിൽ മൂന്നംശംകൊണ്ടു ഉയരമായി ഘനദ്വാരത്തിന്റെ മുകളിൽ പണി ചെയ്യേണ്ടതായ മത്സ്യരൂപത്തിലുള്ള അവയവത്തേയും, ശേഷം അംശങ്ങളേക്കൊണ്ടു ഈ മത്സ്യരൂപാവയവത്തിന്റെ ചുവട്ടിലേയ്ക്കു തറപ്പുറം വരേയുള്ള ഘനദ്വാരത്തിന്റെ ഇരുവശത്തും വരുമാറ് രണ്ടു (പ്രകൃതി അലങ്കാരത്തോടുകൂടിയ സ്തംഭ) കാലുകളേയും തോരണത്തിന്നു കല്പിയ്ക്കണം. കാലുയരത്തിന്റെ പ്രകൃതി കൊണ്ടോ, അഞ്ച് ആറ് ദണ്ഡുകൊണ്ടോ ഈ തോരണത്തിന്റെ വിസ്താരത്തേയും കല്പിയ്ക്കണം. ഈ തോരണം അലങ്കാരഭേദംകൊണ്ടു മൂന്ന വിധത്തിലാകുന്നു ആയതു്. പത്രങ്ങളെക്കൊണ്ടു ഭേദിച്ചും അർദ്ധചന്ദ്രനോടുകൂടിയും ഇരിയ്ക്കുന്നതു പത്രതോരണം; മുതല മത്സ്യം ഇത്യാദികളുടെ തലകളോടുകൂടിയും അഞ്ചു വളവോടുകൂടിയും ഇരിയ്ക്കുന്നതു മകരതോരണം; പലവിധ പക്ഷികളേക്കൊണ്ടും മുതലമുഖങ്ങളേക്കൊണ്ടും ശോഭിച്ചിരിയ്ക്കുന്നതു് ചിത്രതോരണം. ഇവയിൽ വെച്ച് ഏതെങ്കിലും ഒരു അലങ്കാരത്തോടു കൂടിയ തോരണത്തെ ഉണ്ടാക്കണം. (ചിത്രം നമ്പ്ര് 8....'B' നോക്കുക)

## 16

ഭിത്തി പടുക്കുവാൻ പറയുന്നു.

**പ്രത്യുത്തരാന്ത ഘ്വിര ചയ്യ ഭിത്തിം തതഃ സമന്താൽ സുദൃഢൈഃ ശിലാദ്യൈഃ താം ഭൂഷയേ ദ്വേദികയാംഘ്രിമൂലേ തദൂർദ്ധ്വതശ്ചോജ്ജ്വല പഞ്ജരാദ്യൈഃ.**

പടി (തറപ്പുറം) മുതൽ ഉത്തരംവരെ വളരെ ഉറപ്പുള്ള കല്ല് ഇഷ്ടക മുതലായവയെക്കൊണ്ടു ഭിത്തി പണി ചെയ്തിട്ട്, ഈ ഭിത്തിമൂലത്തിങ്കൽ വേദികകൊണ്ടും, അതിന്നുമേൽ പഞ്ജരം മുതലായ അലങ്കാരങ്ങളെക്കൊണ്ടും അലങ്കരിയ്ക്കണം.

17

വേദികകളുടെ ലക്ഷണത്തെ പറയുന്നു.

പ്രത്യുത്സേധേന, പാദായതിവസുമുനിഷ്ടാം ഭാഗതോ,ഽദ്ധ്യർദ്ധകേന,
ദ്വിത്രിദ്വേന്നനാംഽശ്രിതാരേണ ച, ഭവതി സമഭ്യുച്ഛ്റയോ വേദികായാഃ
ഉത്സേധേ ദ്വ്യംശിതേഽധോവതി ഗുണരശനാഽന്ത്യർദ്ധാഽഷ്ടാദ്രിഷ്ടാംഭാ-
ഗേംശൈഃ കമ്പാബ്ജകമ്പാഃ ശശികരശശിഭിഃ ശേഷതോഽധോ ഗളം ച.

പടി ഉയരത്തോളമൊ, കാലുയരത്തെ എട്ടോ ഏഴോ ആറൊ അംശിച്ച അതിൽ ഒരംശത്തോളമൊ, ഒന്നര രണ്ട് മൂന്ന് എന്നീ ദണ്ഡോളമൊ വേദികയ്ക്കു ഉയരം കല്പിക്കാം. ഈ ഉയരത്തെ രണ്ടാക്കി അംശിച്ച മുകളിലത്തെ അംശംകൊണ്ടു മൂന്നു മേഖലകളും, താഴത്തെ അംശം കൊണ്ടു ഒരു ഗളവും ഉണ്ടാക്കണം. അല്ലെങ്കിൽ വേദികയുടെ ഉയരത്തെ എട്ടോ ഏഴൊ ആറൊ അംശിച്ച മുകളിൽനിന്നു ചുവട്ടിലേയ്ക്കു ക്രമത്തിൽ ഒരംശംകൊണ്ടു കമ്പവും (ഖണ്ഡങ്ങൾ) രണ്ടംശംകൊണ്ടു പത്മവും. ഒരംശംകൊണ്ടു കമ്പവും, ശേഷംകൊണ്ടു ഗളവും ഉണ്ടാക്കാം

18

ഇനി ആറു ശ്ലോകംകൊണ്ടു ഭിത്ത്യലങ്കാരങ്ങളെ പറയുന്നു.

പ്രാസാദഃ സകലോച്ഛ്രിതോരണചതുർദ്വാരാന്വിതോ മണ്ഡിത-
സ്തംഭാഭ്യന്തരജാലപഞ്ജരയുതോ വാ പഞ്ചഹസ്താദികഃ
യുക്തോ മൂലതലേ വിദിക്സ്ഥിതചതുഷ്കൂടൈഃ പരസ്തൽപരഃ
ശാലാകൂടകനാസികാദിവിലസജ്ജാലോജ്ജ്വലൽപഞ്ജരഃ

എല്ലാ പ്രാസാദങ്ങളും സ്തംഭങ്ങൾ തോരണങ്ങൾ നാലു ദ്വാരങ്ങൾ ഇതുകളോടുകൂടിയിരിക്കണം. അഞ്ചുകോൽ പരിഷ മുതല്ക്കുള്ള പ്രാസാദങ്ങൾക്ക അലങ്കാരസ്തംഭങ്ങളും അതുകളുടെ ഇടയിൽ ജാലകത്തോടുകൂടിയ പഞ്ജരങ്ങളും ഉണ്ടാക്കാം. അതിന്നുമേൽ കുറെക്കൂടി വലുപ്പമുള്ള പ്രാസാദങ്ങൾക്ക ഈ പറഞ്ഞ അലങ്കാരങ്ങൾക്കും പുറമെ ഭിത്തിയുടെ നാലു കോണുകളിൽ ഓരോ കൂടങ്ങളും കൂടി ഉണ്ടാക്കാം. അതിന്നും മേലെയുള്ള വലിയ പ്രാസാദങ്ങൾക്ക ഈ പറഞ്ഞതുകൾക്കും പുറമെ ശാലാ, കൂടം, മഹാനാസികം, ശോഭയോടുകൂടിയ ജാലകങ്ങൾ, പഞ്ജരങ്ങൾ ഇവകളൊക്കെയും പണിചെയ്യാം. ചുമരു മുഴുവനും അലങ്കാരങ്ങളെക്കൊണ്ടു ശോഭായമാനമായിരിക്കണമെന്നു താല്പര്യം.

19

ഭിത്ത്യലങ്കാരങ്ങളാകുന്ന ശാലാകൂടാദികളുടെ വിഭാഗത്തെ പറയുന്നു. (ചിത്രം നമ്പ്ര് 9 നോക്കുക).

കഡ്യേ പംക്ത്യാദിഭക്തേ വിദിശി വിരചയേൽ കൂടമേകാംശവിസ്താ-
രായാമം, ദ്വ്യംശദീർഘാം ദിശിദിശി വിതതാ മേകഭാഗേന ശാലാം
ശാലാകൂടാന്തരാളേ ചരണവിരഹിതാംശോന്മിതാം നാസികാം, തൽ-
പാർശ്വദ്വന്ദ്വേ സജാലഃ ചരണവിരഹിതാംശാദിതഃ പഞ്ജരം ച.

ഭിത്തിയുടെ പുറവിസ്താരത്തെ പത്ത് ഒമ്പത് എട്ട് ഇതിലൊന്നുകൊണ്ടു അംശിച്ചു, അതിൽ ഓരംശംകൊണ്ടു വിസ്താരവും അത്ര ദീർഘവും ആയി നാലു കോണുകളിലും കൂടത്തെയും, രണ്ടംശം ദീർഘവും ഒരംശം വിസ്താരവുമായി കിഴക്ക മുതലായ നാലു ദി

ങ്കകളിൽ ശാലകളേയും, ഈ ശാലാകൂടങ്ങളുടെ മദ്ധ്യത്തിൽ മുക്കാൽ അംശം ദീർഘവും അത്ര വിസ്താരവുമായി മഹാനാസികയേയും, ഈ മഹാനാസികകളുടെ രണ്ടു പുറത്തും മേൽപറഞ്ഞ അംശത്തിന്റെ മുക്കാൽ തുടങ്ങിയുള്ള അംശങ്ങളേക്കൊണ്ടു ദീർഘവിസ്താരങ്ങളോടുകൂടിയും ജാലകമാർഗ്ഗത്തോടുകൂടിയും ഇരിക്കുന്ന പഞ്ജരങ്ങളേയും ഉണ്ടാക്കണം.

## 20

ശാലാകൂടങ്ങളുടെ സ്വരൂപത്തെ പറയുന്നു.

പാദോനോഷ്ടാംശമിതോഥവാ, പ്രതിമുഖൈ സ്തൂപ്യന്തിമൈഃ സംയുതഃ
പ്രാസാദാകൃതികശ്ച കൂട ഉദിതോ മദ്ധ്യസ്ഫുരന്നാസികഃ,
ശാലാ തത്സമസൃതഗാ മുഖപടിശക്തിദ്ധ്വജാദ്യൈ ജ്ജ്വലാ
സ്തൂപീത്രയ്യുപശോഭിതാ പരിലസന്നാസാ ച സങ്കീർത്തിതാ.

പ്രാസാദവിസ്താരത്തിന്റെ എട്ടിലൊന്നുകൊണ്ടൊ ദീർഘവിസ്താരത്തോടുകൂടിയും, പടി മുതൽ താഴികക്കുടാവസാനം വരേയുള്ള പ്രാസാദാകൃതിയോടുകൂടിയും, (ശ്രീകോവിലിന്റെ ആകൃതിയിൽ എന്നു താല്പര്യം) കൂടത്തെ ഉണ്ടാക്കണം. ഈ കൂടത്തോടു സമം പുറപ്പാടോടുകൂടിയും, മുഖപലക ശക്തി ധ്വജം മുതലായ അവയവങ്ങളേക്കൊണ്ടു ശോഭിച്ചിരിക്കുന്നതും മൂന്നു താഴികക്കുടത്തോടും മദ്ധ്യത്തിൽ ബാലനാസികയോടും കൂടി ഭംഗിയായി ശാലയേയും ഉണ്ടാക്കണം.

## 21

പഞ്ജരം ജാലകം ഇതുകളുടെ ലക്ഷണത്തെ പറയുന്നു.

ചിത്രം നമ്പ്ര് 10

ദണ്ഡൈർദ്വിത്രിചതുർമ്മിതൈ സ്തിതവിതാ-
നാതാനകം പഞ്ജരം
നാസാദ്യൈ ജ്ജ്വലിതം ച ജാലക മഥോ
വേദ്യൂർദ്ധ്വതഃ സംസ്ഥിതം
ദണ്ഡൈർദ്വ്യാദിയുഗാന്തിമൈ സ്തതമതോ
ദണ്ഡർദ്ധിതശ്ചാ*ff*യതം
കർത്തവ്യം ദ്വിഗുണാന്തിമം സുഷിരിതം
ഗോമൂത്രികാദിക്രമാൽ.

പഞ്ജരത്തെ രണ്ടു ദണ്ഡു മുതൽ നാലു ദണ്ഡുവരെ ദീർഘവിസ്താരങ്ങളോടു കൂടിയും, നാസിക മുതലായ അലങ്കാരങ്ങളേക്കൊണ്ടു മനോഹരമായും പണി ചെയ്യണം. ജാലകമെന്ന അലങ്കാരത്തെ രണ്ടു മുതൽ നാലു ദണ്ഡു വരെ വിസ്താരത്തോടുകൂടിയും, വിസ്താരത്തിൽ ഓരോ ദണ്ഡുകൂടി വിസ്താരത്തിന്റെ ഇരട്ടി വരെ ദീർഘത്തോടുകൂടിയും, ഗോമൂത്രികാദിക്രമത്തിൽ ദ്വാരകളോടുകൂടിയും വേദികയുടെ മുകളിലായി പണി ചെയ്യണം.



പഞ്ജരം.

## 22

കുംഭലത എന്ന അലങ്കാരത്തെ പറയുന്നു.

സ്തംഭാന്തരേ മഹതി ധാമനി പാദവിസ്താ-
രോച്ചാധിപാദതതപത്മഗകുംഭസംസ്ഥാം.
പാദായതാം ഘടമുഖോൽഗതപത്രചിത്ര
മൂലാം പ്രകല്പയതു കുംഭലതാം സമന്താൽ.

വലിയ പ്രാസാദത്തിങ്കൽ നാലുപുറവും സ്തംഭങ്ങളുടെ മദ്ധ്യത്തിൽ സ്തംഭവിസ്താരത്തോളം ഉയരത്തോടും അതിന്റെ ഒന്നേകാൽ വിസ്താരത്തോടും കൂടി ഉണ്ടാക്കിയ പത്മത്തിൽ ഇരിക്കുന്ന കുംഭത്തിൽനിന്നു പുറത്തേക്കു (മുകളിലേക്കു) പുറപ്പെട്ടതായും, ഈ പുറപ്പെടുന്നേടത്തു പത്രങ്ങളെ (ഇലകളെ)ക്കൊണ്ടു മനോഹരമായ മൂലപ്രദേശത്തോടുകൂടിയും, മുകളിലേക്കു കാലുയരത്തോളം ദീർഘത്തോടുകൂടിയും ഇരിക്കുന്ന കുംഭലതയെ ഉണ്ടാക്കണം.

## 23

ചെറിയ പ്രാസാദത്തിങ്കൽ ഉള്ള ഭിത്തിവിഭാഗത്തെ പറയുന്നു.

ഭങ്ക്ത്വാ പ്രത്യുത്തരാന്തർഗ്ഗതചരണമിതിം ഭോഗിഭിർഭാഗതോഽധോ
വേദിം, വേദൈശ്ച പാദാൻ, ദളരചിതവളഭ്യുത്തരം ഭാഗതോഽഥ.
യാവൽ സ്വോത്സേധനീപ്രപ്രസരവളഭിതഃ സാഹ്നിപ്രം കപോതം,
ഗേഹേഽല്പേ സപ്തമേനോജ്ജ്വല പദഗൃഹപിണ്ഡിം കരോത്വഷ്ടമേന.

തറപ്പാം മുതൽ ഉത്തരം വരെയുള്ള കാലുയരത്തെ എട്ടാക്കി ഭാഗിച്ചു അതിൽ ഒരംശംകൊണ്ടു ചുവട്ടിൽ വേദികയേയും, നാലംശംകൊണ്ടു കാലുയരത്തേയും, അര ഭാഗംകൊണ്ടു കല്ലുത്തരത്തേയും, അര ഭാഗംകൊണ്ടു അതിന്റെ ഉയരത്തോളം പുറപ്പാടോടുകൂടിയ വളരിനേയും, അതിനുമേൽ ഒരംശംകൊണ്ടു തനിക്കുചിതമായ പുറപ്പാടോടുകൂടിയ കപോതത്തേയും, എട്ടാമത്തെ അംശംകൊണ്ടു കാലുകളോടുകൂടിയ (ഭിത്തിസ്തംഭങ്ങളുടെ അഗ്രം ഗൃഹപിണ്ഡി കഴിവോളം ഉണ്ടായിരിക്കണമെന്നു സാരം) ഗൃഹപിണ്ഡിയേയും ഉണ്ടാക്കണം.

## 24

ഇനി രണ്ടു ശ്ലോകങ്ങളെക്കൊണ്ടു ഉത്തരങ്ങളുടെ ലക്ഷണത്തെ പറയുന്നു.

ഖണ്ഡോത്തരം ചരണവിസ്തൃതിതുല്യവിസ്താ-
രോത്സേധമുത്തമ, മതശ്ചരണോന്നതീഘ്നം
പത്രോത്തരം, ദളവിഹീനഘനം കനിഷ്ഠം
രൂപോത്തരം; ഘനതതീ വിപരീതതോ വാ.

മുമ്പു മരത്തൂണിനെ വിധിച്ചേടത്തു അതിന്റെ മൂലപ്രദേശത്തിന്നു എത്ര വിസ്താരം പറഞ്ഞുവോ ആ വിസ്താരത്തോളം കനവും വീതിയുമുള്ള ഉത്തരത്തിന്നു 'ഖണ്ഡോത്തരം' എന്നു പേർ; ഇതു ഉത്തമമാകുന്നു. ഈ വിസ്താരത്തിന്റെ മുക്കാൽ അംശം കനമായതിന്നു 'പത്രോത്തരം' എന്നു പേർ; ഇതു മദ്ധ്യമവുമാണ്. ഖണ്ഡോത്തരത്തോളം തന്നെ വിസ്താരവും അതിൽ പകുതി കനവുമായതിന്നു 'രൂപോത്തരം' എന്നു പേർ; അതു അധമവുമാകുന്നു. ഈ രൂപോത്തരത്തെ കനവിസ്താരങ്ങളെ വിപരീതമായിട്ടും (ചുഴികപ്പോലെ അമവിച്ചു) വെയ്ക്കാം.



ചിത്രം നമ്പ്ര് 9. ശാലാകൂടാദികം. (30-ാംപേജ് നോക്കുക)

## 25

ക്രൂപോത്തരത്തിന്ന് പട്ടം ഉണ്ടാക്കേണ്ടും ക്രമത്തെ പറയുന്നു.

**ഉത്സേധേ വിശിഖാംശിതേ ദ്വിതയതോ ക്രൂപോത്തരേ വാജനം,**
**ഷഡ്ഭക്തേഽല്പ മിളാംശതോ ദ്വിതയതോ വാ സ്യാൽ മഹദ്വാജനം**
**ഏതന്നിർഗ്ഗമനം നിജാംശവിഹിതം, ന്യസ്യേദുപര്യുത്തര–**
**സ്യൈതത്ത്രിപ്രസമുച്ഛ്റയോച്ഛ്റായദളാംശവ്യാതതാം പട്ടികാം.**

ക്രൂപോത്തരത്തിന്റെ കനത്തെ അഞ്ചാക്കി അംശിച്ച് രണ്ടംശംകൊണ്ട് ഒരു പട്ടമൊ, അല്ലെങ്കിൽ ആറാക്കി ഭാഗിച്ച് ഒരംശംകൊണ്ട് ചെറിയ പട്ടവും രണ്ടംശംകൊണ്ട് വലിയ പട്ടവുമായിട്ടൊ ക്രൂപോത്തരം ഉണ്ടാക്കാം. ഈ പട്ടങ്ങളുടെ പുറപ്പാട് തന്റെ അംശം കൊണ്ട് കല്പിക്കപ്പെട്ടതായിരിക്കുകയും വേണം. പിന്നെ ഉത്തരത്തിന്റെ മീതെ ഉത്തര കനത്തോളം ഉയരത്തോടും, അതിൽ പകുതി വിസ്താരത്തോടും കൂടിയ പുറവുത്തരത്തേയും ഉണ്ടാക്കണം.

## 26

ഈ ശ്ലോകംകൊണ്ട് തട്ട് ഇടുവാനുള്ള സമ്പ്രദായത്തെ പറയുന്നു.

**ഏകാംഘ്ര്യൂനാർദ്ധദണ്ഡോച്ഛ്റിത മുപരി നിധായോത്തരേ വാജനം പ്രാക്,**
**തിര്യക് ദണ്ഡോച്ഛ്റിതാംഘ്ര്യൂനിതവിതതി തുലാ സ്താസു വംശാനുവൃത്യാ**
**സ്വാർദ്ധാക്രാന്താ ജയന്തീ സ്തദുപരി സുസമീകൃത്യ കൃത്വാഽനുമാർഗ്ഗം,**
**നിശ്ഛിദ്രം ഛാദയേൽ സ്വോചിതഘനഫലകാപ്രസ്തരേണോർദ്ധ്വഭാഗം.**

ഒന്നോ മുക്കാലൊ അരയൊ ദണ്ഡ് ഉയരമായ തട്ടുത്തരത്തെ ആദ്യം വരോത്തരത്തിന്റെ മുകളിൽ വെച്ച്, അതിന്മേൽ ഒരു ദണ്ഡ് ഉയരവും മുക്കാൽ ദണ്ഡ് വീതിയും ആയ തുലാങ്ങളെ ഉത്തരത്തിന്റെ വിലങ്ങനേയും (കിഴക്കപടിഞ്ഞാറായും) വെച്ച്. അവകളുടെ മുകളിൽ ജയന്തികളെ (കണ്ടിത്തുലാങ്ങളെ) പകുതി അമുത്ത് ഉത്തരത്തെ അനുസരിച്ച് (തെക്കവടക്കം) വെക്കണം. പിന്നെ അനുമാർഗ്ഗം (എടങ്ങുക്ക) വെച്ച് മേൽഭാഗം സമമാക്കി തനിക്കു യോഗ്യമായ കനമുള്ള പലകകളെക്കൊണ്ട് പഴുതു കൂടാതെ മുകൾഭാഗം മൂടുകയും വേണം. ഇവിടെ 'വിലങ്ങത്തിൽ' എന്നു പറഞ്ഞതിന്നു. സാധാരണ വാരോത്തരം കിഴക്കം പടിഞ്ഞാറും, ആണ് മുമ്പു വെക്കുക: അങ്ങനെ വെച്ചാൽ അതിന്നു വിപരീതമായി (കിഴക്കപടിഞ്ഞാറായി) എന്നും, 'ഉത്തരാനുസാരേണ' എന്നു പറഞ്ഞതിന്നു കിഴക്കം പടിഞ്ഞാറുമുള്ള ഉത്തരത്തെ അനുസരിച്ച് (തെക്കവടക്ക) എന്നും അർത്ഥമാണ് തുലാങ്ങൾ കിഴക്കപടിഞ്ഞാറും കണ്ടിത്തുലാങ്ങൾ തെക്കവടക്കും വെക്കണമെന്നു താല്പര്യം.

## 27

ഈ ശ്ലോകംകൊണ്ട് പക്ഷാന്തരമായി ഉരവു പടുക്കുവാനുള്ള ക്രമത്തെ പറയുന്നു.

**ദ്വാരാർദ്ധതാ കദളികാകരണേന ഗർഭ–**
**കുഡ്യം ക്രമാൽ മുകുളയേദഥവാ ശിലാദ്യൈഃ**
**ദ്വാരോർദ്ധ്വതോഷ്ടപുട ചാരുലസത്തരംഗ**
**ഗർഭാർദ്ധതുംഗ മപിധാനശിലാഭിരാമം.**

ദ്വാരത്തിന്റെ പകുതിയ്ക്കൽനിന്നു മേൽപട്ട നാലുകോണിൽനിന്നും ആരംഭിച്ചും, ഓരോ വരി അധികമധികം അകത്തേയ്ക്കു പുറപ്പെടുവിച്ചും എല്ലാ വരികളും വളരിന്റെ ആകൃതിയിൽ ഉരുണ്ട തിരമാലപോലെ ഭംഗിയായും, ദ്വാരത്തിന്റെ ഉയരം കഴിയുന്നതു വരെ പണിചെയ്യുക. അവിടെ നിന്നു ഗർഭവിസ്താരത്തിന്റെ പകുതി ഉയരത്തോടുകൂടിയും, അഷ്ടാശ്രമായും, ക്രമേണ കൂപ്പിച്ച മുകളിൽ അവസാനക്കല്ലുകൊണ്ടു ശോഭിച്ചും ഇരിയ്ക്കുന്ന ഉരവനേയും കല്ലു മുതലായതുകൊണ്ടു പണിചെയ്യുകയും ആവാം. ദ്വാരത്തിന്റെ മുകളിൽ (അഷ്ടാശ്രം തുടങ്ങുന്നേടത്തു) നിന്നു അവസാനക്കല്ലിന്റെ മുകളിലേയ്ക്കു ഗർഭഗൃഹവിസ്താരത്തിന്റെ പകുതി ഉയരമുണ്ടായിരിയ്ക്കണമെന്നു സാരം.

ചിത്രം നമ്പ്ര് 11




**ശ്രീകോവിലിന്റെ സെക്ഷണൽ എലിവേഷൻ.**

**1** പത്മപാദുകം **2.** തറ **3.** വേദിക **4.** ഭിത്തിക്കാൽ **5** പഞ്ജരം **6.** ഘനദ്വാരം–തോരണക്കാല്–തോരണം മുതലായത് **7.** ആധാരശില **8.** നിധികുംഭം **9.** പത്മം **10.** കൂർമ്മം (ആമ) **11.** യോഗനാളം **12.** നപുംസകശില **13.** പീഠം **14.** ഗർഭഗൃഹത്തറ **15.** ഗർഭഗൃഹഭിത്തി **16.** തൊരവ് **17.** വാരോത്തരം **18.** കഴക്കോൽ **19.** കൂടം **20.** അവസാനപ്പലക **21.** താഴികക്കുടം. **22.** കല്ലുത്തരം–വളര്–കപോതാന്തം **23.** സോപാനം (കല്പടി)

28

ഈ ശ്ലോകംകൊണ്ടു കഴക്കോൽ പിടിപ്പിയ്ക്കുവാനും, വാമടത്തിളും പറയുന്നു.

കയ്യാളുത്തരപട്ടികോപരി ലുപാഃ കൂടപ്രവിഷ്ടാഗ്രഗാഃ
സപ്ത പ്രാംശാഹിതകർണ്ണസൂത്രകമിതാ മദ്ധ്യാദികർണ്ണാവധി
സ്ഥംഭാച്ചേ ശരശൈലനന്ദനയനൈർഭക്തേ ചതുർദ്ധ്യുത്തരാൽ,
താസാം സ്യാ ദവലംബനം നയനവഹ്ന്യുഗ്യ്വാംശൈഃ ക്രമാൽ.

കോടി കോടാണി തുടങ്ങിയ എല്ലാ അലസികഴക്കോലുകളേയും പുറത്തുരത്തിന്മേൽ ഇരുത്തി ഇതുകളുടെ അഗ്രങ്ങളെ കൂടത്തിന്മേൽ പിടിപ്പിക്കണം കഴക്കോലുകളുടെ ദീർഘങ്ങളും ഉണ്ടാക്കേണ്ടതു എങ്ങനെയെന്നാൽ—പുറത്തരത്തിന്മേൽ വരുന്ന കൂടസൂത്രത്തിന്മേൽനിന്നു ('കൂടസൂത്രം' എന്നു വെച്ചാൽ ഗൃഹമദ്ധ്യമാണ്) കൂടാഗ്രം വരെ കർണ്ണാകാരമായി ഒരു സൂത്രം വലിച്ചു പിടിച്ചാൽ അതു കോടിയും, ഈ പുറത്തരത്തിന്മേലുള്ള കൂടസൂത്രത്തിൽനിന്നു കോടി കോടാണി മുതലായ അതാതു കഴക്കോലുകളുടെ സ്ഥാനത്തേയ്ക്കുള്ള ദീർഘം ഭുജയും ആയി കല്പിച്ചാൽ ഗൃഹമദ്ധ്യത്തിൽനിന്നു കോടിവരെ എത്ര കഴക്കോലുകളുണ്ടോ അത്ര ത്ര്യശ്രക്ഷേത്രങ്ങളും വരുമല്ലൊ. അതാതു ത്ര്യശ്രത്തിന്റെ കർണ്ണം അതാതു കഴക്കോലുകളുടെ ദീർഘമാണ്. പിന്നെ ഉത്തരപ്പുറത്തുനിന്ന് വാമടപ്പുറത്തേയ്ക്കുള്ള തള്ള്, കാലുയരത്തെ അഞ്ചു ഭാഗമാക്കിയതിൽ രണ്ടു ഭാഗംകൊണ്ടോ ഏഴിൽ മൂന്നുകൊണ്ടോ ഒൻപതിൽ നാലംശംകൊണ്ടോ കാലുയരത്തിൽ പകുതികൊണ്ടോ കല്പിയ്ക്കാം.

29

വാമട വള ഇവയുടെ ലക്ഷണത്തെ പറയുന്നു

അഷ്ടാംശകാദികൃശവിസ്തൃതിപാവകാംശ–
തീവ്രാ ച നീപ്രഫലകോത്തരതോ ലുപാനാം
ദ്വിത്ര്യംഗുലാദിവിതതം ചതുരശ്രരൂപം
കർത്തവ്യ മാസു വലയം ച നിജാനുരൂപം.

ഉത്തരവിസ്താരത്തിന്റെ എട്ടിൽ ഒന്നൊ ഏഴിൽ ഒന്നൊ ആറിൽ ഒന്നൊ കുറഞ്ഞ വിസ്താരത്തോടുകൂടിയും, ആ വിസ്താരത്തിന്റെ മൂന്നിലൊന്നു കനത്തോടുകൂടിയും വാമടയെ ഉണ്ടാക്കണം. കഴക്കോലുകളിൽ രണ്ടൊ മൂന്നൊ നാലൊ വിരൽ സമചതുരശ്രമായ വളകളേയും അതാതു പ്രാസാദങ്ങളുടെ വലുപ്പത്തിന്നനുസരിച്ചു ഉണ്ടാക്കണം.

30

കഴക്കോലിന്റെ മീതേയുള്ള അവയവത്തെ പറയുന്നു.

ശാകാദ്യുത്തമദാരുക്ലൃപ്തഫലകൈ രേതാഃ സമന്താൽ ലുപാഃ
സഞ്ഛാദ്യോപരി തൽപിധാനഫലകാഃ കൃത്വോല്ലസൽകീലകാഃ
വാസ്തപാധാരസമോന്നതാം പ്രഥിതതൽപാദോജകംഭാദികാം
വിന്യസ്യേൽ നവപുണ്ഡരീകമുകുളാം ഗ്രാമഗ്രതസ്ഥാപികാം.

തേക്ക മുതലായ ഉത്തമ മരങ്ങളുടെ പലകകളേക്കൊണ്ടു കഴക്കോലിന്റെമീതെ നാലുപുറവും മൂടി ആണി തറച്ച്, അതിന്റെ (കൂടത്തിന്റെ) മീതെ അവസാനപ്പലകയും തറച്ച്, അതിന്മേൽ തറയോളം ഉയരവും വിടന്നിരിയ്ക്കുന്ന താമരപ്പൂവിൽ ഇരിയ്ക്കുന്ന

ആകൃതിയിലുള്ള ഒന്നോ രണ്ടോ മൂന്നോ കുംഭത്തോടും പുതിയ താമരമൊട്ടുപോലെ ഇരിക്കുന്ന അഗ്രത്തോടും കൂടിയ താഴികക്കുടത്തേയും വെക്കണം.

31

ഈ ശ്ലോകംകൊണ്ടു പ്രാസാദം മേയുവാനുള്ള സാധനത്തെ പറയുന്നു.

**വർഷാതപാദിവാരണക്ഷമൈഃ ശുല്ബാദികല്പിതൈഃ ഫലകൈഃ**
**സാരേഷ്ടകാദിഭിർവ്വാ വിമാനശിഖരം തതഃ സുപിദധ്യാത്.**

മഴ വെയിൽ മുതലായവയെ തടുക്കുവാൻ ശക്തിയുള്ള ചെമ്പു മുതലായ പലകകളേക്കൊണ്ടോ ഉറപ്പുള്ള ഇഷ്ടിക മുതലായവകൊണ്ടോ പ്രാസാദത്തിന്റെ മേൽഭാഗം മുഴുവനും മൂടണം.

32

ഈ ശ്ലോകംകൊണ്ട് ചെറുതായ പ്രാസാദങ്ങൾക്കു തറ മുതലായതിന്റെ ഉയരം കല്പിക്കുവാൻ ഒരു പക്ഷാന്തരത്തെ പറയുന്നു.

**അല്പേ ധാമനി വിസ്തൃതിദ്വിഗുണിതപ്രായോച്ഛ്റയേഽഷ്ടാംശിതേ,**
**മൂലാംശേന മസൂരകോച്ഛ്റയമഥസ്തംഭോച്ഛ്റയം ദ്വ്യംശതഃ**
**ഭൂയഃ പ്രസ്തരമംശതോ, ഗളമിളാംശേന പ്രക്ലൃപ്തോച്ഛ്റയം,**
**ഭാഗാഭ്യാം ശിഖരോച്ഛ്റയം വിരചയേദേകാംശത സ്തൂപികാം.**

ചെറിയ പ്രാസാദമായാൽ പ്രായേണ അതിന്റെ എരട്ടിയായിരിക്കുന്ന ഉയരത്തെ എട്ടാക്കി ഭാഗിച്ച് ആദ്യത്തെ അംശംകൊണ്ടു തറയേയും, അതിന്നുമേൽ രണ്ടംശംകൊണ്ടു കാലുയരത്തേയും, അതിന്നുമേൽ ഒരംശംകൊണ്ടു പ്രസ്തരത്തേയും, അതിന്നുമേൽ ഒരംശംകൊണ്ടു ഗളത്തേയും, അതിന്നുമേൽ രണ്ടംശംകൊണ്ടു മേൽപുരയേയും, അതിന്നുമേൽ ഒരംശംകൊണ്ടു താഴികക്കുടത്തേയും ഉണ്ടാക്കാം.

33

പ്രസ്തരത്തിന്റെ അവയവവിഭാഗത്തെ പറയുന്നു.

**സ്തംഭാംഘ്ര്യാദിസമുച്ഛ്റയേ പ്രകൃതിഭക്തേ പ്രസ്തരേ വാഽതിധൃ–**
**ത്യംശേ, ചോത്തരവാജനേ ത്രിശശിഭിർഭൂതാളി മംശൈസ്ത്രിഭിഃ**
**ക്ഷ്മാദ്രീന്ദുക്ഷിതിഭിഃ സവാജനകപോതാലിംഗപട്യന്തരി–**
**ന്ത്ര്യേകാംശൈഃ പ്രതിവാജനേ, പ്രതികപോതേ ക്ഷ്മാംശഹാന്യാഽപരേ**

താപ്പാത്തുനിന്നു കല്ലുത്തരക്കീഴിലേക്കുള്ള കാലുയരത്തിന്റെ പകുതിയോ തറ ഉയരത്തോളമോ ഉയരമായി കല്പിക്കപ്പെട്ട പ്രസ്തരത്തെ ഇരുപത്തൊന്നോ പത്തൊമ്പതോ ആക്കി ഭാഗിച്ചു ക്രമേണ ചുവട്ടിൽനിന്നു മുകളിലേക്കു മൂന്നംശംകൊണ്ട് കല്ലുത്തരത്തേയും, അതിന്നുമേൽ ഒരംശംകൊണ്ട് അതിന്റെ വാജനത്തേയും, അതിന്റെ മുകളിൽ മൂന്നംശംകൊണ്ട് ഭൂതമാലയേയും, ഒരംശംകൊണ്ട് വാജനത്തേയും, ഏഴംശംകൊണ്ടു കപോതത്തേയും, ഒരംശംകൊണ്ടു ആലിംഗപടിയേയും, ഒരംശംകൊണ്ടു വാജനത്തേയും അതിന്നുമേൽ മൂന്നംശംകൊണ്ടു പടിയേയും, ഒരംശംകൊണ്ട് അതിന്റെ വാജനത്തേയും കല്പിക്കാം. ഇതു ഇരുപത്തൊന്നു ഭാഗമാക്കിയ അംശവിഭാഗമാണ്. പത്തൊമ്പതാക്കി ഭാഗിച്ചതാണെങ്കിൽ കപോതത്തെ ആറംശംകൊണ്ടും, പടി രണ്ടംശംകൊണ്ടും കല്പിക്കണം. ഇതുമാത്രമേ ഭേദമുള്ളു

---

# നാലാമദ്ധ്യായം
## (ദ്വിതലാദിവിധി)

1

**ഇത്യേകഭൂമൌ ചതുരശ്രരൂപേ സുരാലയേഽല്പേ വിധിരഭ്യധായി**
**അഥാഭിധാസ്യേ ദ്വിതലാദിജാതിച്ഛന്ദാദിവൃത്താധിഗതം വിശേഷം**

ഇപ്രകാരം ഒരു നിലയും, സമചതുരശ്രവുമായ അല്പപ്രാസാദത്തിന്റെ ലക്ഷണത്തെ പറഞ്ഞു. ഇനി രണ്ടു തുടങ്ങിയുള്ള നിലകളുടേയും 'ജാതി' 'ഛന്ദസ്സ്' മുതലായ മഹാപ്രാസാദങ്ങളുടേയും, വൃത്തം അഷ്ടാശ്രം ഗജപൃഷ്ഠം മുതലായ ആകൃതികളുടെയും ലക്ഷണത്തെ പറയുവാൻ തുടങ്ങുന്നു.

2

ഇനി ഇത്രയിത്ര വലുപ്പമുള്ള പ്രാസാദങ്ങൾക്കു ഇത്രയിത്ര നിലകൾ ഉണ്ടായിരിക്കണമെന്നതിന്റെ ക്രമത്തെ പറയുന്നു.

**ത്ര്യാദ്യാശാകരപശ്ചിമം ശശിതലം; ബാണാദിമാർത്താണ്ഡയോഃ**
**പര്യന്തം ദ്വിതലം, ഹയാദിനൃപഹസ്താന്തം ത്രിഭൂമ്യന്വിതം.**
**കുര്യാൽ ധാമ നിജോചിതോച്ഛ്റയയുതം, പ്രോക്തോച്ഛ്റയേഷ്വേഷ്വതോ**
**യുക്ത്യാ പാദദളത്രിപാദകരസംയോഗക്ഷയൌ ച ക്വചിൽ.**

മുക്കോൽപരിഷ മുതൽ പത്തുകോൽപരിഷ വരെ ഒരു നിലയായും, അഞ്ചുകോൽപരിഷ മുതൽ പന്ത്രണ്ടുകോൽപരിഷ വരെ രണ്ടു നിലകളായും, എട്ടുകോൽപരിഷ മുതൽ പതിനാറുകോൽപരിഷ വരെ മൂന്നു നിലകളായും പ്രാസാദത്തെ ഉണ്ടാക്കാം. മൂന്നും നാലും പരിഷകൾക്കു ഒരു നിലയും, അഞ്ചും ആറും പരിഷകൾക്കു ഒന്നും രണ്ടും നിലകളും, ഏഴും എട്ടും ഒമ്പതും പത്തും പരിഷകൾക്കു ഒന്നും രണ്ടും മൂന്നും നിലകളും, പതിനൊന്നും പന്ത്രണ്ടും പരിഷകൾക്കു രണ്ടും മൂന്നും നിലകളും, പതിമൂന്നും പതിനാലും പതിനഞ്ചും പതിനാറും പരിഷകൾക്കു മൂന്നു നിലകളും മാത്രം ആവാമെന്നു താൽപര്യം. ഇവകൾ അതാതിന്നു ഉചിതമായ ഉയരത്തോടു കൂടിയിരിക്കുകയും വേണം. എന്നാൽ "ധാമ്നോവ്യാസേ" എന്ന രണ്ടാമദ്ധ്യായത്തിലെ ഏഴാം ശ്ലോകംകൊണ്ടു പറഞ്ഞിരിക്കുന്ന ഉയരത്തിൽ കാൽക്കോൽ, അരക്കോൽ, മുക്കാൽകോൽ, ഒരുകോൽ ഇതിലേതെങ്കിലും ഒന്നു ഭംഗിയാവത്തക്കവണ്ണം യുക്തിപോലെ കൂട്ടുകയൊ കുറയ്ക്കുകയോ ചെയ്കയും ആവാം.

3

ഒന്നിലധികം നിലകൾ ഉള്ളേടത്തു അതു ഉണ്ടാക്കേണ്ടും പ്രകാരത്തെ പറയുന്നു.

**ആദ്യാധഭിത്തി മുപചിത്യ, ലുപാഗ്രധാനിം**
**യുക്ത്യാ തലാന്തരവിധൌ പ്രവിധായ, തസ്യാം**
**ബാഹ്യോത്തരാഹിതലുപാ വിനിവേശ്യ ക്ലുപ്താ**
**തൽപട്ടികാം സുതലിതേഽധ ഗളം വിദധ്യാൽ.**

രണ്ടു നിലയായിപ്പണിയുന്ന പ്രാസാദങ്ങൾക്കു ഉള്ളിലുള്ള ആദ്യാധഭിത്തിയെ ഉയർത്തിപ്പടുത്ത്, അതിന്മേൽ യുക്തിപോലെ സംഭാരപ്പടിയെ വെച്ച് അതിന്മേലും (സംഭാരപ്പടിയിന്മേലും) വാരോത്തരത്തിന്മേലും കൂടി കഴുക്കോലുകളെ പിടിപ്പിച്ച് പട്ടികതറച്ചു മേയണം. സംഭാരപ്പടിയ്ക്കുമേൽ ഒരു പലക വെച്ചു സമതാനമാക്കി, അവിടെ നിന്നു മുകളിലേയ്ക്കു ഗളവും പണി ചെയ്യണം.

4

ഇതുകൊണ്ടു് ഗളത്തിന്റെ ഉയരത്തെ കല്പിക്കാൻ പറയുന്നു.

സ്തംഭേ പ്രാഥമികേഽനലാദിശിവനിഘ്നൈ രംശിതേംശൈഃ ക്രമാൽ
നേത്രാഗ്നിത്രിഗുണേഷു ശൈലശരനാഗാങ്കോന്മിതൈഃ സമ്മിതാ
ഗ്രീവോക്താ നവധാ, തതോഽപി തലക്ലപ്തൌ പൂർവ്വപൂർവ്വാംഘ്രിതഃ
പ്രോന്നേയാ ച തദുന്നതിഃ; പ്രതിതലം സ്യാൽ പ്രസ്തരപ്രക്രിയാ.

ആദ്യത്തെ നിലയിലുള്ള കാലുയരത്തെ (തറപ്പൊത്തിൽനിന്നു വാദരാത്തരക്കീഴിലേയ്ക്കുള്ള ഉയരത്തെ) മൂന്നു മുതൽ പതിനൊന്നു കൂടിയ ഒൻപതു സംഖ്യകളിൽ ഒന്നുകൊണ്ടു ഭാഗിച്ചു്, യഥാക്രമം രണ്ടു് മൂന്നു് മൂന്നു് മൂന്നു് അഞ്ചു് ഏഴു് അഞ്ചു് എട്ടു് ഒമ്പതു്—ഈ ഒമ്പതുവിധം അംശങ്ങളേക്കൊണ്ടു് ഗളത്തിന്റെ ഉയരത്തെ നിശ്ചയിക്കാം. രണ്ടിലധികം നിലകൾ ഉണ്ടാക്കുന്നേടത്തും അതാതു നിലകളുടെ താഴെ ഉള്ള കാലുയരത്തെക്കൊണ്ടു് ഇവിടെ പറഞ്ഞവിധം അതാതു ഗളത്തിന്റെ ഉയരത്തേയും കണക്കാക്കേണ്ടതാണു്. എല്ലാ നിലയിലും മൂന്നാമദ്ധ്യായത്തിലെ മുപ്പത്തിമൂന്നാം ശ്ലോകംകൊണ്ടു പറഞ്ഞവിധം പ്രസ്തരത്തെ ഉണ്ടാക്കുകയും വേണം.

5

ഇനി രണ്ടു ശ്ലോകംകൊണ്ടു് ഗളത്തിൽ ഉണ്ടാക്കേണ്ടതായ അലങ്കാരത്തെ പറയുന്നു.

ഗ്രീവായാമുപരി ത്രിദണ്ഡപരിശിഷ്ടാംശേ ചതുർഭാജിതേ
മൂലാംശം ച തൃതീയകം ച ദശധാ തുര്യം ച കൃതപാംശകം
ആലിംഗാഹ്വയപട്ടികാം ത്രിഭി, ർദ്വാഭ്യാമന്തരീം, പഞ്ചഭിഃ
സപാദപ്യംശാഹിതവാജനാം പ്രതി മധഃപംക്ത്യംശകേ കൽപയേൽ.

ഗളത്തിന്റെ മുകളിലെ ഭാഗത്തു് മൂന്നു ദണ്ഡു് കഴിച്ചിട്ടു് ശേഷമുള്ള ഉയരത്തെ സമമാക്കി നാലായി ഭാഗിച്ചു്, ചുവട്ടിൽനിന്നു തുടങ്ങി ഒന്നും മൂന്നും നാലും ഭാഗങ്ങളെ പതിപ്പത്താക്കി ഭാഗിക്കുക. പിന്നെ ആദ്യത്തെ (ചുവട്ടിലെ) പത്തിൽ മൂന്നംശംകൊണ്ടു ആലിംഗപ്പടിയേയും, അതിന്മേൽ രണ്ടംശംകൊണ്ടു വാജനത്തേയും, അതിന്മേൽ ഉള്ള അഞ്ചംശങ്ങളിൽ രണ്ടംശംകൊണ്ടു വാജനത്തോടുകൂടിയ പടിയേയും ഉണ്ടാക്കണം.

6

ശാലാകൂടഗവാക്ഷകാദിരുചിരാം ഭിത്തിം ദ്വിതീയേ, തൃതീ-
യേഽംശേ പഞ്ചഭിരുത്തരം ച വലഭിം ഭൂതദ്വിപാദ്യൈർജ്ജാലാം
തുര്യേംശേ ദശഭിഃ ദ്വിക്ലൃപ്തമുഖപട്യാഢ്യം കപോതം തതഃ
സപ്രപാംഘ്രിം ഗൃഹപിണ്ഡി മൂർദ്ധ്നി ഹിതൈർദ്ദണ്ഡൈസ്ത്രിഭിഃ കല്പയേൽ.

രണ്ടാമത്തെ അംശത്തിൽ ശാല, കൂടം, ഗവാക്ഷം (ജാലകം) മുതലായവയെക്കൊണ്ടു ശോഭിച്ചിരിക്കുന്ന ഭിത്തിക്കാലിനേയും, മൂന്നാമത്തേതിനെ പത്താക്കിയ അംശത്തിൽ അഞ്ചംശംകൊണ്ടു് ഉത്തരത്തേയും പിന്നത്തെ അഞ്ചംശംകൊണ്ടു് ഭൂതമാല ഗജമാല ഇത്യാദികളെക്കൊണ്ടു ശോഭിച്ചിരിക്കുന്ന. വലഭിനേയും, നാലാമത്തെ പത്തംശത്തിൽ രണ്ടംശംകൊണ്ടു ഉണ്ടാക്കിയ മുഖപടിയോടുകൂടിയ കപോതത്തേയും, പിന്നെ മുകളിൽ കഴിച്ചിട്ട ശേഷം മൂന്നു ദണ്ഡുകൊണ്ടു് തന്റെ കാലുകളോടു (സ്തംഭാഗ്രങ്ങളോ) കൂടിയ ഗൃഹപിണ്ഡിയേയും ഉണ്ടാക്കണം.

7

ഇനി രണ്ടാംനിലയിലുള്ള അവയവങ്ങളെ മറ്റൊരു പ്രകാരത്തിൽ കൂടി പറയുന്നു.

**തലേ ദ്വിതീയേ വിദിശാസു കൂടം, ദിശാസു ശാലാം ച, തദന്തരേഷു**
**നാസീർദ്വിശോ വാ രചയേൽ, ദിശാസു മൂർത്തീ രജാദ്യാഃ, ശിഖരേഷു നാസീഃ**

രണ്ടാമത്തെ നിലയിൽ കോണുകളിൽ കൂടങ്ങളേയു, ദിക്കുകളിൽ ശാലകളേയും, ശാലാകൂടങ്ങളുടെ മദ്ധ്യത്തിൽ എരട്ടയായി നാസികകളേയും പണിചെയ്യുക. കിഴക്കേ ദിക്കിൽ ബ്രഹ്മാവിനേയും, തെക്ക ദക്ഷിണാമൂർത്തിയേയും, പടിഞ്ഞാറ് നരസിംഹത്തേയും, വടക്ക ശ്രീകൃഷ്ണനേയും പണിചെയ്യണം. ഇതിന്നു മുമ്പ് രണ്ടുശ്ലോകം കൊണ്ടു പറഞ്ഞ പ്രകാരവും ഇങ്ങിനേയും പണി ചെയ്യാമെന്നു താൽപര്യം.

8

അതിന്നുമേൽ മൂന്നാംനിലകൂടി പണിയുന്നേടത്തു രണ്ടാംനിലയുടെ കഴുക്കോൽ പിടിപ്പിക്കേണ്ടും ക്രമത്തെ പറയുന്നു.

**ബാഹ്യോത്തരേണ രഹിതേ വിഗതോർദ്ധ്വകൂടേ**
**ഗ്രീവാന്തരേ നിജഗജാംശകൃശാഗ്ര കഢ്യേ**
**ന്യസ്യോത്തരം, ന്യസതു തത്ര ലുപാ സ്ഥലാസ്ഥ–**
**പാദേഷു ലഗ്നശിരസശ്ചരണാർദ്ധലംബാഃ.**

ആരൂഢഭിത്തിതന്നെ (രണ്ടാംനിലയ്ക്കു ഉയർത്തിയ ആരൂഢഭിത്തിതന്നെ) ഉയർത്തി മൂന്നാം നില പണിയുന്നേടത്തു രണ്ടാംനിലയുടെ കഴുക്കോലിന്റെ ചുവട്ടിലെ ഭാഗം പിടിപ്പിക്കുവാൻ വാരോത്തരവും, മുകൾഭാഗം പിടിപ്പിക്കുവാൻ കൂടവും ഉണ്ടാവുന്നതല്ല. അങ്ങിനെ വരുമ്പോൾ കടവണ്ണത്തേക്കാൾ എട്ടിലൊന്നു കുറഞ്ഞിരിക്കുന്ന രണ്ടാംനിലഭിത്തിയുടെ അഗ്രത്തിങ്കൽ സംഭാരപ്പടി വെച്ചു അവിടെ കഴുക്കോലുകളുടെ മേൽഭാഗത്തേയും, ഒന്നാം നില അവസാനിക്കുന്നിടത്തുള്ള തട്ടിന്റെ തുലാങ്ങളുടെ പുച്ഛങ്ങളേയെല്ലാം പുറത്തേക്കു ജനിപ്പിച്ച് ആ പുച്ഛങ്ങളിൽ കാലുകൾ നാട്ടി ആ കാലുകളുടെ അഗ്രങ്ങളിൽ കഴുക്കോലുകളുടെ കീഴ്ഭാഗത്തേയും ഉറപ്പിക്കേണം. കഴുക്കോലുകൾക്കു ഉത്തരത്തിങ്കൽ (സംഭാരപ്പടിയിൽ) നിന്നു കാലുയരത്തിന്റെ (ഏതുനിലയുടെ കഴുക്കോലാണോ ആ നിലയുടെ കാലുയരത്തിന്റെ) പകുതി ഇറക്കവുമുണ്ടായിരിക്കേണം

9

ഈ ശ്ലോകംകൊണ്ടു 'ജാതി' പ്രാസാദലക്ഷണത്തെ പറയുന്നു.

**പ്രാസാദാസ്ത്രിതലാദിഭാനുതലനിഷ്ഠാ ജാതയഃ സ്ഥാണു സ്യ–**
**യ്ഗ്മാദ്യൈരോജസമൈഃ കരൈഃ പരിമിതാശ്ചാഽസപ്തത്യർദ്ധിതൈഃ.**
**ഷോഢാ വഹ്നിതലാദയോ ദ്വ്യധമമദ്ധ്യശ്രേഷ്ഠക്ലൃപ്ത്യാ പൃഥക്**
**വ്യാസാദ്ധ്രുംശഗുണാംശകാധികസമുത്സേധാശ്ച തേ പ്രായശഃ.**

'ജാതി' പ്രാസാദങ്ങൾക്കു മൂന്നു മുതൽ പന്ത്രണ്ടുവരെ നിലകൾ ഉണ്ട്. ഇതു പതിനൊന്നു പന്ത്രണ്ടു ഇങ്ങിനെ തുടങ്ങി എഴുപതുവരെ ഓജങ്ങളും (ഒററപ്പെട്ടവയും) യുഗ്മങ്ങളും (എരട്ടപ്പെട്ടവയും) ആയ പരിമാണകളെക്കൊണ്ടു പരിമിതങ്ങളും, ഓജങ്ങളിലും യുഗ്മങ്ങളിലും പെട്ടതുകളായി ഓരോ നിലകൾക്കും അധമം മദ്ധ്യമം ഉത്തമം എന്നിങ്ങിനെ ആറാറു ഭേദങ്ങളോടു കൂടിയതുകളും ആകുന്നു. ഇതിനെത്തന്നെ ഒന്നുകൂടി വിശദമാക്കാം. പതിനൊന്നു പതിമൂന്നു പതിനഞ്ച് ഈ ഓജങ്ങളായ പരിമാണകൾക്കു മൂന്നു നിലകളും,

അധമം മദ്ധ്യമം ഉത്തമം എന്ന മൂന്നു വിധം ഭേദങ്ങളും, പന്ത്രണ്ടു പതിനാല് പതിനാറ് ഈ യുഗ്മങ്ങളായ പരിഷകൾക്ക മൂന്നു നിലകളും, ക്രമേണ അധമം മദ്ധ്യമം ഉത്തമം എന്ന മൂന്നു തരഭേദങ്ങളും ഉണ്ട്. ഇതുപോലെ പതിനേഴ് പത്തൊമ്പതു ഇരുപത്തൊന്നു ഈ ഓജസംഖ്യകളിൽപെട്ട പരിഷകൾക്ക നാലു നിലകളും, അധമം മദ്ധ്യമം ഉത്തമം എന്ന തരഭേദവും, പതിനെട്ട് ഇരുപതു് ഇരുപത്തിരണ്ട് ഈ യുഗ്മസംഖ്യകളിൽ പെട്ടവയ്ക്കു നാലു നിലകളും അധമാദിഭേദവും ഉള്ളതാകുന്നു. ഇതുപോലെ ഇരുപത്തിമൂന്ന് ഇരുപത്തിനാല് തുടങ്ങിയ ഓജയുഗ്മങ്ങളായ പരിഷകളിലും ഓരോ നില കൂടി അധമാദിഭേദത്തോടുംകൂടി പന്ത്രണ്ടു നില വരെയും എഴുപതുകോൽ പരിഷവരെയും കൽപിക്കുമ്പോൾ, അറുപത്തഞ്ച് അറുപത്തേഴ് അറുപത്തൊമ്പതു് എന്നീ ഓജസംഖ്യകളായ പരിഷകളിൽ പന്ത്രണ്ടു നിലകളും അധമാദിഭേദവും അറുപത്താറ് അറുപത്തെട്ട് എഴുപതു് എന്നീ യുഗ്മസംഖ്യകളായ പരിഷകളിൽ അധമാദിഭേദത്തോടു കൂടിയ പന്ത്രണ്ടു നിലകളും വരുന്നതാണ് എന്നു താൽപര്യം....ഇതുകൾക്ക പ്രായേണ വ്യാസവും വ്യാസത്തിന്റെ ഏഴിൽ മൂന്നംശവും കൂട്ടിയാൽ വരുന്നേടത്തോളം ഉയരവും കണക്കാക്കേണ്ടതാണ്. ഇങ്ങിനെ വരുമ്പോൾ ഈ 'ജാതി' പ്രാസാദങ്ങൾ മൂന്നു നില മുതൽ പന്ത്രണ്ടു നിലവരെ അധമമദ്ധ്യമോത്തമഭേദേന ആകെ അറുപതു വിധം വരുന്നതാണ്.

10

'ഛന്ദം' 'വികൽപം' 'ആഭാസം' എന്നീ പേരുകളോടു കൂടിയ പ്രാസാദങ്ങളാണ് ഇനി പറയുന്നതു്.

**വിശേച്ഛന്ദാദൃക്ഷ ഷട്കഷഷ്ഠ്യസമസമകരൈ രബ്ധിഭൌമാദയഃ സ്യു-**
**ശ്ഛന്ദാ, ഹസ്ത്യേന്ദ്വാശാദിഭിരിഷുരസപഞ്ചാശദന്തൈർവ്വികല്പാഃ**
**പഞ്ചക്ഷ്മാദ്യാശ്ച സംഖ്യ പ്രതിതല മുഭഭിന്നാ വിവസ്വത്തലാന്താ**
**രുദ്രാദ്യേകോനത്രിംശാദിഭിരുദധിഭൂമ്യാദ്യ ff ഭാസസംജ്ഞാഃ**

ഛന്ദപ്രാസാദങ്ങൾക്ക നാലു നിലമുതൽ പന്ത്രണ്ടു നിലവരെ ഉണ്ട്. അതു പതിമൂന്നു പതിന്നാലു മുതൽ മുമ്പുപറഞ്ഞതുപോലെ ഓജയുഗ്മഭേദേനയും അധമാദിഭേദേനയും ആറാറു വിധത്തിലായി അറുപത്തഞ്ച് അറുപത്താറുവരേയുള്ള പരിഷകളെക്കൊണ്ടു പരിമിതങ്ങളാകുന്നു. എന്നാൽ പതിമൂന്നു പതിനഞ്ച് പതിനേഴ് ഈ പരിഷകൾക്ക നാലു നിലകളും, അധമം മദ്ധ്യമം ഉത്തമം എന്ന ഭേദങ്ങളുമുണ്ട്. പതിനാല് പതിനാറ് പതിനെട്ട ഈ പരിഷകൾക്ക നാലു നിലകളും അധമം മദ്ധ്യമം ഉത്തമം എന്ന ഭേദവുമുണ്ട്. ഇതുപോലെ ഇനിയത്തെ ഓജയുഗ്മങ്ങളായ പത്തൊമ്പതു ഇരുപത്തൊന്നു ഇരുപത്തിമൂന്നു ഇരുപതു ഇരുപത്തിരണ്ടു ഇരുപത്തിനാലു ഇതുകളിലും അധമാദി ഭേദത്തോടുകൂടി അഞ്ചു നിലകളേയും, പിന്നത്തേതിൽ ആറു നിലകളേയും, ഇങ്ങിനെ അറുപത്തഞ്ചു അറുപത്താറു പരിഷകൾ കഴിയുന്നതുവരെയും പന്ത്രണ്ടു നില കഴിയുന്നതുവരേയും കൽപിക്കേണ്ടതാണ്.

ഇതുപോലെ ഇനി ഒൻപതു പത്തു പരിഷകൾ തുടങ്ങി ഓജയുഗ്മപരിഷാഭേദേനയും അഞ്ചു നിലകൾ തുടങ്ങിയും, അധമാദിഭേദേനയും അൻപത്തഞ്ചും അൻപത്താറും പരിഷകൾ കഴിവോളവും പന്ത്രണ്ടുനിലകൾ കഴിവോളവും ഉണ്ടാകുന്നതു 'വികല്പ' പ്രാസാദങ്ങളാകുന്നു.

അതുപോലെത്തന്നെ പതിനൊന്നുകോൽ പരിഷയും നാലു നിലയും തുടങ്ങി നാല്പത്തെട്ടുകോൽ പരിഷയും പന്ത്രണ്ടു നിലയും കഴിവോളവും മേൽപറഞ്ഞ ഓജയുഗ്മഭേദത്തോടും അധമാദിഭേദത്തോടു കൂടി ഉണ്ടാകുന്ന പ്രാസാദങ്ങൾ 'ആഭാസ'പ്രാസാദങ്ങളാകുന്നു.

## 11

ഈ ശ്ലോകംകൊണ്ടു ആഭാസപ്രാസാദങ്ങൾക്കുള്ള ഭേദത്തേയും മാനം പറയുന്നു.

**ആഭാസേഽത്ര ചതുസ്തലാദിശിവഭൂമ്യന്തം പൃഥഗ്ദ്വാദശഭേ-**
**ദാഢ്യം ദ്വാദശമന്തിമം ദ്വ്യധമമധ്യാദിക്രമാൽ ഷഡ്ഭിദം**
**ഷഷ്ടിർജ്ജാതിഗൃഹേ ഭിദാഃ കരവശാൽ ഖണ്ഡേ ഷഡൂനാസ്തതഃ**
**ഷട്കോനാശ്ച വികല്പധാമനി തഥാഽഽഭാസേ ദശോനാസ്തതഃ.**

ആഭാസപ്രാസാദങ്ങൾ നാലു നില മുതൽ പതിനൊന്നു നില വരെ വേറെ വേറെ നന്നാലു വിധത്തോടുകൂടിയതാകുന്നു. എങ്ങനെയെന്നാൽ നാലു നിലയിൽ ഓജങ്ങളായ പതിനൊന്നും പതിമൂന്നും അധമവും ഉത്തമവും, യുഗ്മങ്ങളായ പന്ത്രണ്ടും പതിനാലും അധമവും ഉത്തമവും. അഞ്ചു് നിലയിൽ ഓജങ്ങളായ പതിനഞ്ചും പതിനേഴും അധമവും ഉത്തമവും, യുഗ്മങ്ങളായ പതിനാറും പതിനെട്ടും അധമവും ഉത്തമവും ഇങ്ങനെ പതിനൊന്നു നിലവരെ കണ്ടുകൊള്ളുക. ഒടുക്കത്തെ നിലയായ പന്ത്രണ്ടുനില മുമ്പു പറഞ്ഞ പോലെ ഓജകരങ്ങളിലും യുഗ്മകരങ്ങളിലും അധമം മദ്ധ്യമം ഉത്തമം ഇങ്ങനെ ആറു വിധത്തോടുകൂടിയതുമാകുന്നു. അപ്പോൾ ജാതിപ്രാസാദങ്ങൾ പരിഷകൊണ്ടു അറുപതു വിധത്തിലും, ഖണ്ഡപ്രാസാദങ്ങൾ അതിൽ ആറു കുറഞ്ഞ അൻപത്തിനാലു് വിധത്തിലും, വികല്പപ്രാസാദങ്ങൾ അതിലും ആറു കുറഞ്ഞ നാല്പത്തെട്ടു വിധത്തിലും, ആഭാസങ്ങൾ അതിലും പത്തു കുറഞ്ഞ മുപ്പത്തെട്ടു വിധത്തിലും ആയി വരുന്നതാണ്.

## 12

വൃത്തപ്രാസാദലക്ഷണത്തെ പറയുന്നു.

**സ്വാഭീഷ്ടമാനേ ദശയുക്തസപ്തശതാംശിതേ വിശ്വലസച്ഛതാംശഃ**
**യസ്തേന മാനേന പരിഭ്രമയ്യ വൃത്താത്മകം വേശ്മ സമാതനോതു.**

നിശ്ചയിച്ച ചുററിനെ എഴുനൂററിപ്പത്താക്കി ഭാഗിച്ചു്, അതിൽ ഒരുനൂററിപ്പതിമൂന്നു ഭാഗമായ വ്യാസാർദ്ധംകൊണ്ടു വൃത്തം വീശി, വൃത്തപ്രാസാദത്തെ ഉണ്ടാക്കണം.

## 13

ദീർഘചതുരശ്രപ്രാസാദത്തെ പറയുന്നു.

**നാഹാർദ്ധമാനപ്രചയേ ഹരിദ്ഭിർഭക്തേഽർണ്ണവാംശൈർവ്വിതതിം തനോതു**
**ആയാമമംശൈരൃതുസമ്മിതൈശ്ച തുര്യശ്രദീർഘസ്യ സുരാലയസ്യ.**

സമചതുരമല്ലാതെ ദീർഘം അധികമുള്ള ചതുരശ്രപ്രാസാദത്തിന്നു ചുററിന്റെ പകുതിയെ പത്താക്കി ഭാഗിച്ചു, അതിൽ നാലംശംകൊണ്ടു വിസ്താരത്തേയും ആറംശംകൊണ്ടു ദീർഘത്തേയും കല്പിക്കണം.

## 14

ഇനി ഗജപൃഷ്ഠപ്രാസാദലക്ഷണത്തെ പറയുന്നു.

**സ്വാഭീഷ്ടേ പരിണാഹമാനനിചയേ ധാമ്നശ്ചതുഷ്ഷഷ്ടിഭാ-**
**ഗോനേഽഷ്ടാദശധാ കൃതേഽർണ്ണവമിതൈ രംശൈഃ പൃഥക് കല്പയേൽ**
**പാർശ്വദ്വന്ദ്വസമായതീ മുഖതതിം ച, ദ്വ്യംശസൂത്രഭ്രമാൽ**
**പ്രായഃ സാംഘ്രിരസാംശനാഹമപി പൃഷ്ഠം ഹസ്തിപൃഷ്ഠാത്മനഃ.**

'ഗജപൃഷ്ഠം' എന്ന പേരായ പ്രാസാദത്തിന്ന, നിശ്ചയിച്ച ചുററിനെ അറുപത്തിനാലാക്കി അംശിച്ച് അതിൽ ഒരംശം കളഞ്ഞ് ശേഷത്തെ പതിനെട്ടാക്കി അംശിക്കുക. അതിൽ നന്നാലംശം കൊണ്ട് അഗ്രത്തെയും രണ്ടു പാർശ്വങ്ങളെയും കല്പിക്കണം. പിന്നെ രണ്ടംശം വ്യാസാർദ്ധമാക്കിക്കൊണ്ടു വൃത്തം വീശി അർദ്ധവൃത്തമാക്കി പൃഷ്ഠത്തേയും കല്പിക്കണം. ഈ പൃഷ്ഠഭാഗത്തുള്ള അർദ്ധവൃത്തത്തിന്ന് ഏകദേശം മുമ്പു പതിനെട്ടാക്കിയതിൽ ആറേകാൽ അംശത്തോളം ചുററുവരുന്നതാണ്.

## 15

ഈ ശ്ലോകംകൊണ്ട് ദീർഘവൃത്തമായ പ്രാസാദത്തിന്റെ ലക്ഷണത്തെയാണ് പറയുന്നത്.

**ഭാഗദ്വയേ ദ്വിരദപൃഷ്ഠസമുക്തനീത്യാ**
**വൃത്തീകൃതേ, തദുഭയാന്തരഭാഗദൈർഘ്യം**
**സ്വേഝ്മാംശതോ വിരഹിതേന ഗുണാംശകേന**
**വൃത്തായതേ വിതനുയാൽ സുരവശ്മധിഷ്ണ്യേ.**

ദീർഘവൃത്തപ്രാസാദത്തിന്ന, ഹസ്തിപൃഷ്ഠത്തിന്ന പറഞ്ഞപോലെ അംശിച്ച അതിൽ രണ്ടംശം വ്യാസാർദ്ധമാക്കി മുമ്പിലും പിന്നിലും അർദ്ധവൃത്തം ഉണ്ടാക്കുക; പിന്നെ മുൻപറഞ്ഞ അംശത്തിൽ നിന്ന തന്നെ മൂന്നംശം എടുത്ത് ഇരുപത്തൊന്നാക്കി ഭാഗിച്ച്, അതിൽ നിന്ന ഒരംശം കളഞ്ഞ് ശേഷത്തെക്കൊണ്ടു മേല്പറഞ്ഞ രണ്ടു അർദ്ധവൃത്തങ്ങളുടെ മദ്ധ്യഭാഗത്തിലെ രണ്ടു പാർശ്വങ്ങളേയും കൽപിക്കണം.

## 16

ഷഡശ്രമായ (ആറുകോണായ) പ്രാസാദത്തേയാണ് ഇനി പറയുന്നത്.

**ഷോഢാ വിഭജ്യ നിജവാഞ്ഛിതമാനരാശി–**
**മംശായതാനി പരികല്പ്യ ഷഡശ്രകാണി**
**കുര്യാൽ ഗൃഹം രസപുടം, ദ്വിഗുണാംശമാനോ**
**വ്യാസോംശിതേഽത്ര തിഥിഭിർന്നയനാംശഹീനഃ.**

നിശ്ചയിച്ച ചുററിനെ ആറാക്കി അംശിച്ച അതിൽ ഓരോ അംശംകൊണ്ടു ഓരോ അശ്രത്തിന്റേയും ദീർഘത്തെ കൽപിക്കണം. ഈ ആറാക്കി അംശിച്ചതിൽനിന്ന രണ്ടംശത്തെ എടുത്തു പതിനഞ്ചാക്കി ഭാഗിച്ച, അതിൽനിന്ന രണ്ടംശം കളഞ്ഞാൽ ശേഷമുള്ളതു ഷഡശ്രപ്രാസാദത്തിന്റെ വ്യാസവുമാകുന്നു.

## 17

ഇനി അഷ്ടാശ്രമായ പ്രാസാദത്തെ പറയുന്നു.

**സ്വാഭീഷ്ടനാഹേ ദശധാ വിഭക്തേ**
**വ്യാസസ്ത്രിഭാഗൈർദ്വിഷഡംശിതേഽസ്മിൻ**
**വ്യാസേ ശരാംശൈർവ്വിഹിതായതാം സ്ത–**
**ശ്രീം ച കുര്യാദ്വസുകോണധാമ്നഃ.**

ഇഷ്ടമുള്ള ചുററിനെ പത്താക്കി ഭാഗിച്ചാൽ അതിൽ മൂന്നംശം വ്യാസമാകുന്നു ഈ വ്യാസത്തെ പന്ത്രണ്ടാക്കി അംശിച്ചു അതിൽ അഞ്ചംശംകൊണ്ടു് ഓരോ അശ്രത്തിന്റെ ദീർഘത്തേയും കല്പിക്കണം. ഇങ്ങനേയാണ് അഷ്ടാശ്രപ്രാസാദലക്ഷണം.

## 18

ഈ ശ്ലോകംകൊണ്ടു ചതുരശ്രം വൃത്തം അഷ്ടാശ്രം മുതലായ പ്രാസാദങ്ങളുടെ പേരുകളെ പറയുന്നു.

**മൂലാദ്യാശിഖരം യുഗാശ്രരചിതം ഗേഹം സ്മൃതം 'നാഗരം',**
**ഗ്രീവാദ്യാശിഖരക്രിയം ഷഡുരഗാശ്രോത്ഭേദിതം 'ദ്രാവിഡം'**
**മൂലാദ്വാ ഗളതോഥവാ പരിലസദ്വൃത്താത്മകം 'വേസരം'**
**തേഷ്വേകം പൃഥഗാത്തലക്ഷ്മസു വിദധ്യാ ദാത്മനഃ സമ്മതം.**

തറ മുതൽ മേൽപ്പുര അല്ലെങ്കിൽ ശിഖരം കഴിയുന്നതുവരെ ചതുരശ്രമായി പണി ചെയ്യുന്ന പ്രാസാദത്തിന്നു 'നാഗരം' എന്നും, തറ മുതൽ ഗളം വരെ ചതുരശ്രമായിട്ടും ഗളം മുതൽ മുകളിലേയ്ക്കു മുഴുവനും ഷഡശ്രമായിട്ടൊ അഷ്ടാശ്രമായിട്ടൊ പണിയുന്ന പ്രാസാദത്തിന്ന് 'ദ്രാവിഡം' എന്നും, തറ മുതൽക്കൊ ഗളം മുതൽക്കൊ വൃത്തമായിട്ടുള്ളതിന്നു 'വേസരം' എന്നും പേരാകുന്നു. ഈ വേസരത്തിന്നു ഗളം മുതൽക്കു വൃത്തമായാൽ ചോടു ചതുരശ്രമാകുന്നു. ഇങ്ങനെ വേറെ വേറെ പറയപ്പെട്ടിരിയ്ക്കുന്ന പ്രാസാദങ്ങളിൽവെച്ചു അവനവന്നു ഇഷ്ടമുള്ള ഒന്നിനെ അതാതിന്നു വിധിയ്ക്കപ്പെട്ട സകല അവയവങ്ങളോടുംകൂടി ഉണ്ടാക്കാം.

## 19

ഇനി മുഖമണ്ഡപത്തിന്റെ ദീർഘവിസ്താരങ്ങളെ പറയുന്നു.

**നേത്രേഷു സപ്തദശഭാനുഭിരാദിധാമ്ന-**
**സ്താരം വിഭജ്യ വിധുലോകയുഗാംഗഭൂതൈഃ**
**വിസ്താരമത്ര രചയേൽ മുഖമണ്ഡപസ്യ**
**പാദോനമർദ്ധമഥവാ സമമസ്യ ദൈർഘ്യം.**

പ്രാസാദവിസ്താരത്തിന്റെ പകുതികൊണ്ടൊ, അഞ്ചിൽ മൂന്നുഭാഗംകൊണ്ടൊ, ഏഴിൽ നാലുഭാഗംകൊണ്ടൊ, പത്തിൽ ആറുഭാഗംകൊണ്ടൊ, പന്ത്രണ്ടിൽ അഞ്ചു ഭാഗംകൊണ്ടൊ മുഖമണ്ഡപത്തിന്റെ വിസ്താരത്തെ കല്പിയ്ക്കാം. ഈ മുഖമണ്ഡപത്തിന്റെ ദീർഘം പ്രാസാദവിസ്താരത്തിന്റെ പകുതിയോ, അതിന്റെ മുക്കാലൊ, സമമൊ ആയിരിയ്ക്കയും വേണം.

## 20

പഞ്ചപ്രാകാരങ്ങളുടെ സ്ഥാനത്തെ(ദണ്ഡാവസാനത്തെ)യാണ് ഇനി പറയുന്നത്.

**ദണ്ഡേഽദ്ധ്യേന്തർഗ്ഗതം മണ്ഡലമവനിമിതേഽദ്ധ്യാനപിതേ വാഽന്തഹാരാ,**
**ദോസ്സംഖ്യേ മദ്ധ്യഹാരാ, ജലധിപരിമിതേ ബാഹ്യഹാരാ,ഽദ്രിസംഖ്യേ**
**മര്യ്യാദാ മൂലധാമ്നഃ പ്രഥമചരമവർജ്ജം മുഖായാമയുക്താഃ**
**പ്രാകാരാഃ പഞ്ച കാര്യ്യാഃ സ്യുരിഹ പരമസീമൈകവിംശേഽപി വാ സ്യാൽ.**

പ്രാസാദത്തിന്റെ പുറത്തു നിന്നു അര (ഇനിയത്തെ ശ്ലോകംകൊണ്ടു പറയാൻ പോകുന്ന) ദണ്ഡു ചെന്നേടത്തു അകത്തെ ബലിവട്ടം, ഒന്നൊ ഒന്നരയൊ ദണ്ഡു ചെന്നേടത്തു നാലമ്പലം, രണ്ടു ദണ്ഡ് ചെന്നേടത്തു വിളക്കമാടം, നാലു ദണ്ഡു ചെന്നേടത്തു ബാഹ്യഹാര (ശിവേലിപ്പുര) ഏഴു ദണ്ഡു ചെന്നേടത്തു പുറമതില് ഇങ്ങനെ അഞ്ചു പ്രാകാരങ്ങളേയാണ് കൽപിയ്ക്കേണ്ടതു്. ഇതിൽ അകത്തെ ബലിവട്ടവും എല്ലാററിനും പുറത്തെ മതിലും ഒഴിച്ചു ശേഷം എല്ലാം മുഖായാമത്തോടുകൂടിയിരിയ്ക്കയും വേണം. ഒടുവിലത്തെ പുറമതില് ഇരുപത്തൊന്നു ദണ്ഡു ചെന്നേടത്തും പണിചെയ്യാമെന്നു പക്ഷാന്തരമുണ്ട്.

21

ദണ്ഡിന്റെയും മുഖായാമത്തിന്റെയും ക്രമത്തെ പറയുന്നു.

**പ്രാസാദസ്യോത്തരസമവധേ, ർജ്ജഗതാന്തസ്യ വാ സ്യാ-**
**ദ്വ്യാസോ ദണ്ഡസ്ത്രിവിധ ഉദിതഃ, പാദുകാന്തസ്യ വാഽത്ര**
**നേയ ശ്ചാഽയം നിജനിജപദാത് സൈകദണ്ഡഃ, സപാദഃ,**
**സാർദ്ധഃ, സാംഘ്രിത്രയ ഇതി മുഖായാമമാനം സമുക്തം.**

പ്രാസാദത്തിന്റെ വാരോത്തരവ്യാസമൊ, ജഗതിവ്യാസമൊ, പാദുകവ്യാസമൊ ആയി മൂന്നുവിധം ദണ്ഡിനെ നിശ്ചയിയ്ക്കാം. മുൻ ശ്ലോകംകൊണ്ടു പറഞ്ഞ പഞ്ചപ്രാകാരങ്ങളുടെ അളവിന്ന് ഇതിൽ ഏതെങ്കിലും ഒരു ദണ്ഡിനേയാണ് സ്വീകരിയ്ക്കേണ്ടതു്. ഏതു ദണ്ഡാണൊ സ്വീകരിയ്ക്കുന്നതു് അതിന്റെ പുറത്തുനിന്നുതന്നെ അളന്നു തുടങ്ങുകയും വേണം. ഉത്തരവ്യാസമാകുന്ന ദണ്ഡാണ് സ്വീകരിയ്ക്കുന്നതെങ്കിൽ ഉത്തരപ്പുറത്തുനിന്നു തന്നെ അളക്കുകയും വേണമെന്നു താൽപര്യം. ഇനി മുഖായാമത്തിന്റെ ക്രമത്തെ പറയുന്നു. ഒരു ദണ്ഡു, ഒന്നേകാൽ ദണ്ഡു, ഒന്നര ദണ്ഡു, ഒന്നേമുക്കാൽ ദണ്ഡു, ഇങ്ങനെ നാലു വിധത്തിൽ മുൻപറഞ്ഞ പ്രാകാരങ്ങൾക്കു മുഖായാമവും കണക്കാക്കാവുന്നതാണ്.

22

ഈ ശ്ലോകംകൊണ്ട് 'അന്തർമ്മണ്ഡലം' എന്ന ആദ്യത്തെ ബലിവട്ടത്തിന്നുള്ള ദണ്ഡാവസാനത്തേയും, ദിക്പാലന്മാരുടെ സ്ഥാനം മുതലായതിനേയും പറയുന്നു.

**ഭക്തായാമഗ്രഭൂമാവിഷുഭിരിഹ, ബഹിർദ്വ്യംശകം ത്ര്യംശമന്തഃ**
**കൃത്വാഽന്തർമ്മണ്ഡലേ ദിക് പരിവൃഢബലിപീഠേഷു തദ്ദണ്ഡസീമാ**
**പ്രാച്യാവാച്യാഃ സ്വസൂത്രേഷ്വിതരദിഗധിപാ ശ്ചാലിതാഃ കിഞ്ചനാതഃ**
**പ്രാദക്ഷിണ്യാൽ മിഥസ്തേ ദ്വിതയ ഇഹമഹാദിങ്ങ്മുഖാഃ സമ്മുഖാ ശ്ച.**

അന്തർമ്മണ്ഡലത്തിൽ ദിക്പാലന്മാരായിക്കൽപിച്ച ബലിക്കല്ലുകളുടെ മുകൾഭാഗത്തെ അഞ്ചാക്കി അംശിച്ച് അതിൽ രണ്ടംശം പുറത്തേയ്ക്കും മൂന്നംശം അകത്തേയ്ക്കും നീക്കി വരുന്നേടത്തു് അവിടുത്തെ ദണ്ഡാവധിയാകുന്നു. കിഴക്കുള്ളവരും തെക്കുള്ളവരും തന്റെ സൂത്രത്തിങ്കലും, പടിഞ്ഞാറും വടക്കും ഉള്ളവർ പ്രദക്ഷിണമായി അൽപം ഗമനത്തോടുകൂടിയവരും ആയിരിയ്ക്കണം. എല്ലാവരും മഹാദിക്കുകളിലേയ്ക്കു തിരിഞ്ഞിരിക്കുന്നവരും, അന്യോന്യം അഭിമുഖമായി നോക്കുന്നവരും ആയിരിയ്ക്കയും വേണം. ഈശാനകോണിലും കിഴക്കും അഗ്നികോണിലും ഉള്ളവർ പടിഞ്ഞാട്ടുതിരിഞ്ഞും നിരൃതികോണിലും പടിഞ്ഞാറും വായുകോണിലും ഉള്ളവർ കിഴക്കോട്ടു തിരിഞ്ഞും തെക്കും വടക്കും ഉള്ളവർ പരസ്പരം നോക്കിയും ഇരിയ്ക്കണം ഈശാനകോണിലും കിഴക്കും ഉള്ളവർ പ്രാച്യന്മാരും, അഗ്നി

കോണിലും തെക്കും ഉള്ളവർ അപാച്യന്മാരുമാകുന്നു. ഇവക്ക് തന്റെ സൂത്രത്തിൽനിന്നു ഗമനമില്ല. മററുള്ളവക്ക് ഗമനം വേണം. ആയതു തന്റേയും അഭിമുഖമായിരിക്കുന്നവന്റേയും വലത്തേക്കണ്ണു ഒരു സൂത്രത്തിൽ വരുമാറ് ഗമിപ്പിക്കണമെന്നാണ് താൽപര്യം.

## 23

ഇനി നമസ്കാരമണ്ഡപത്തിന്റെ ലക്ഷണത്തേയും സ്ഥാനത്തേയും പറയുന്നു.

**അന്തർമ്മണ്ഡലതോ വ്യതീത്യ കരമാത്രം പ്രാച്ച്നാമണ്ഡപം**
**ഉച്ച്ശ്രം സമസൂരകം, നിജമുഖായാമസ്യ വാ മദ്ധ്യതഃ**
**വേദസ്തംഭഭൃതൈകവാരമഥവാ കുര്യാൽ ചതുർദ്വാദശ-**
**സ്തംഭദ്വ്യുത്തരസംയുതം സമകുടാദ്യാലംക്രിയാലംകൃതം.**

മുമ്പു പറഞ്ഞ അന്തർമ്മണ്ഡലത്തിന്റെ ദണ്ഡരേഖയിൽനിന്നു ഒരു കോൽ മുൻഭാഗത്തേയ്ക്കു നീങ്ങുന്നേടത്തു പാദുകപ്പാമൊ വാരോത്തപ്പാമൊ ആവത്തക്കവണ്ണം നമസ്കാരമണ്ഡപത്തെ ഉണ്ടാക്കണം. അല്ലെങ്കിൽ ശ്രീകോവിലിന്റെ പുറത്തേയും വലിയമ്പലത്തിന്റെ അകത്തേയും ഉത്തരങ്ങളുടെ മദ്ധ്യത്തിൽ മണ്ഡപത്തിന്റെ മദ്ധ്യം വരുമാറു പണി ചെയ്യാം. മണ്ഡപം പ്രതിയോനിയും, ചുററുകൊണ്ടു പ്രാസാദത്തേക്കാൾ ചെറുതായും ചതുരശ്രമായും, തറ തുടങ്ങി താഴികക്കുടം കൂടിയ സകല അലങ്കാരങ്ങളോടു കൂടിയും ഇരിക്കുകയും വേണം. ഒരു ഉത്തരവും നാലു തൂണും ആയിട്ടോ, വാരോത്തരവും ആന്ത്രവോത്തരവും പതിനാറു തൂണും കൂടിയോ മണ്ഡപത്തെ പണിയുകയും ചെയ്യാം.

## 24

'അന്തഹാര' തുടങ്ങിയ പ്രാകാരങ്ങളുടെ ദണ്ഡരേഖയെ പറയുന്നു

**ദണ്ഡം സ്വം സ്വമതീത്യ ഭിത്തി രുദിതാ ബാഹ്യാന്തഹാരാശ്രിതാ,**
**ദണ്ഡാന്തോ ദ്വിവിധ സ്തൂത്തരവിഭിന്നാഗ്രേ സഭാഭേദതഃ**
**ജ്വാലാസീമനി ദീപദാമനി, തഥാന്തസ്ഥോത്തരേന്തർഗ്ഗതേ**
**പ്രാകാരേഥ, ബഹിഷ്ഠിതോത്തരബഹിഃ സാലേ മഹീയസ്യപി.**

അന്തഹാരയുടേയും ബാഹ്യഹാരയുടേയും ഭിത്തി ദണ്ഡരേഖ കഴിഞ്ഞിട്ടുവേണം കല്പിക്കുവാൻ (ഭിത്തിയുടെ ഉള്ളിലാണ് ദണ്ഡരേഖ വേണ്ടതെന്നു സാരം) പിന്നെ വലിയമ്പലത്തിന്റെ ഉത്തരവ്യത്യാസമനുസരിച്ച് അവിടെ ദണ്ഡരേഖ രണ്ടു വിധത്തിലാകുന്നു. ആയതു ആന്ത്രുധത്തിങ്കലും വാരത്തിങ്കലും ആയിട്ടാണ് കാണുന്നതു്. വിളക്കുമാടമായ മദ്ധ്യഹാരയിങ്കൽ വിളക്കിന്റെ നാളത്തിങ്കലും, ഏഴാം ദണ്ഡിങ്കലുള്ള മര്യാദയിങ്കൽ മതിലിന്റെ അകത്തെ ഉത്തരത്തിന്റെ അകത്തും, ഇരുപത്തൊന്നാം ദണ്ഡിങ്കലുള്ള മതിലാണെങ്കിൽ മതിലിന്റെ പുറത്തെ ഉത്തരത്തിന്റെ പുറമേയും ആകുന്നു ദണ്ഡരേഖ കല്പിക്കേണ്ടതു്.

## 25

ഇനി അന്തഹാരയെ ഉണ്ടാക്കേണ്ട ക്രമത്തെ പറയുന്നു.

**പൃഷ്ഠേ സപാർശ്വദ്വിതയേ സ്വമൂലയോന്യന്വിതം മണ്ഡപമാകലയ്യ**
**ഉച്ഛ്ര മാതത്യ തഥാന്തരാളേ തന്വീത സംയോജ്യമിഥോന്തഹാരാം.**

ശ്രീകോവിലിന്റെ പൃഷ്ഠത്തിലും രണ്ടു പാർശ്വങ്ങളിലും മൂലപ്രാസാദത്തിന്റേയോ അതാതു ദിക്കിന്റേയോ യോനിയായി ചതുരശ്രമായിരിക്കുന്ന മണ്ഡപത്തെ ഉണ്ടാക്കി ഈ മണ്ഡ

പങ്ങളുടെ വിസ്താരത്തിൽ പുറമ്പലമുണ്ടാക്കി മണ്ഡപങ്ങളും മൂന്നും തമ്മിൽ കൂടി അൻറ ഹാരയേയും (നാലമ്പലത്തേയും) ഉണ്ടാക്കണം.

26

വലിയമ്പലം ഉണ്ടാക്കേണ്ടെ ക്രമത്തെ പറയുന്നു

കൃത്വാ വംശം മുഖായത്യ പചിതനിജദണ്ഡസ്ഥിതം പാർശ്വഹാരാ
ഭാരാസക്താഗ്രമൂലം, പ്രഥിതഗുണവിഭാഗാദികൢപ്ത്യാ വിഭജ്യ
കൃത്വാ തൽഭാഗത സ്തദപിതതി മുചിതയോന്യാഢ്യ, മന്യോത്തരാണി
ന്യസ്യാ*ff*ത്രുഢോത്തരാദീന്യപി രചയതു തദ്യുക്തിതോ*f*ഗ്രേ സഭായാം

പ്രാസാദത്തിന്റെ മുൻവശത്തുള്ള തന്റെ മുഖായാമത്തോടുകൂടിയിരിയ്ക്കുന്ന അന്തഹാരയുടെ ദണ്ഡവരെ പാർശ്വങ്ങളിലുള്ള രണ്ടു മണ്ഡപങ്ങളുടേയും പുറത്തെ ഉത്തരങ്ങളെ നിട്ടി അതുകളിൽ വലിയമ്പലത്തിന്റെ പുറത്തെ ഉത്തരം വെയ്ക്കുക, പിന്നെ പ്രാസാദത്തിന്റെ പ്രതിയോനിയായി ഒരു ചുററിനെ കൽപിച്ച് പ്രസിദ്ധമായ ഗുണവിഭാഗം (ഗുണവിസ്താരകൽപന)കൊണ്ട് അതിന്നു വിസ്താരവും കൽപിച്ച് അകത്തെ ഉത്തരവും വെയ്ക്കുക. പൃഷ്ഠപാർശ്വങ്ങളിലും മണ്ഡപങ്ങളുടെ അകത്തെ ഉത്തരത്തേയും നീട്ടി ഇതിന്മേൽ യോജിപ്പിച്ചു പണിയണം. പിന്നെ യുക്തിപോലെ ആരൂഢോത്തരം മുതലായതുകളേയും പണി ചെയ്യണം.

27

'പാദസൂത്രം' എന്നു പേരായ അഗ്രസഭയുടെ ലക്ഷണത്തെ പറയുന്നു.

സ്വാഭീഷ്ടേ സമ മദ്ധിതേ ഗൃഹപരീണാഹേ, സ്വവംശപ്രഥാ–
ദണ്ഡോപാനേ, ചതുരാദിയുഗ്മപരിസംഖ്യാഭിർവ്വിഭക്തേ സമം
ഏകാംശേന തതിം തനോതു പരിശിഷ്ടൈ രാതതിം ചാംശകൈ–
ത്രുനാംശം പരിതഃ പ്രപൂരയതു ചൈവം പാദസൂത്രേ ക്രമഃ.

തനിക്ക (അഗ്രസഭക്ക) ഇഷ്ടമായി കൽപിച്ച ചുററിനെ പകുതിയാക്കി, അതിൽനിന്നു വെയ്ക്കുവാൻ പോകുന്ന ഉത്തരവിസ്താരത്തിലിരട്ടി കളഞ്ഞ് ശേഷമുള്ളതിനെ നാല് ആറ് എട്ട് തുടങ്ങിയ യുഗ്മ (എരട്ടി) സംഖ്യകളിൽ ഒന്നുകൊണ്ടു സമം വിഭജിച്ചു, അതിൽ ഒരംശംകൊണ്ടു വിസ്താരവും ശേഷംകൊണ്ടു ദീർഘവും നിശ്ചയിക്കുക, പിന്നെ മുമ്പു കളഞ്ഞ ഉത്തരവിസ്താരത്തെ നാലുപുറവും കൂട്ടുകയും വേണം. ഇങ്ങനെ ഉണ്ടാക്കുന്ന വലിയമ്പലത്തിന്നു "പാദസൂത്രം" എന്നു പേരാകുന്നു.

28

ഇനി നാലു ശ്ലോകംകൊണ്ടു വലിയ ബലിക്കല്ലിന്റെ സ്ഥാനം മുതലായതിനെ പറയുന്നു.

പ്രാസാദമദ്ധ്യാൽ ബഹിരഗ്രതോ ഗതേ തദുത്തരോത്ഥേ സദളദ്വിസംഖ്യകേ
ദണ്ഡേ ത്രിസാദ്ധത്രിശരാംഗസപ്തകേ സ്വധാമ്നി കയ്യാൽ ബലിപീഠികാം തഥാ

പ്രാസാദമദ്ധ്യത്തിൽ നിന്നു മുൻഭാഗത്തേയ്ക്കും പ്രാസാദത്തിന്റെ ഉത്തരദണ്ഡുകൊണ്ടു രണ്ടരയൊ മൂന്നൊ മൂന്നരയൊ അഞ്ചൊ ആറൊ ഏഴൊ അളവു ചെന്നേടത്തു പുരയുണ്ടാക്കി വലിയ ബലിക്കല്ലു പ്രതിഷ്ഠിയ്ക്കണം.

## 29

വലിയ ബലിക്കല്ലിന്റെ വിസ്താരം മുതലായതിനെ പറയുന്നു.

**പൂജാപീഠസമം, ഷഡംശരഹിതം, ഗർഭപ്രതിപ്രോന്മിതം,**
**പ്രാസാദപ്രതിസമ്മിതം ച ബലിപീഠേഽബ്ജാന്തിമാഭ്യുച്ഛ്റയം**
**ഉത്സേധേ ദശധാംശിതേ സതി നിജേഷ്ടേ, പീഠികാവിസ്തൃതിം**
**സപ്താംശൈർവ്വിദധീത, മൂലനിലയൌചിത്യാൽ തദംഗക്രിയാം.**

നിലദാനത്തിൽനിന്നു ശ്രീപീഠത്തിന്റെ മുകൾഭാഗം വരെയോ, അതിൽ ആറിൽ ഒരംശം കുറഞ്ഞിട്ടോ ഗർഭഗൃഹത്തിന്റെ തറ ഉയരത്തോളമോ, ശ്രീകോവിലിന്റെ തറ ഉയരത്തോളമോ വലിയ ബലിക്കല്ലിന്റെ (പാദുകം തുടങ്ങി പൂക്കല്ലിന്റെ മുകൾഭാഗം വരെയുള്ള) ഉയരം കൽപിക്കണം. ഈ ഉയരത്തെ പത്തുഭാഗമാക്കി അതിൽ ഏഴു ഭാഗം കൊണ്ടു ഇതിന്റെ (ഗളത്തിന്റെ മുകളിലുള്ള) വിസ്താരത്തേയും കൽപിക്കണം. ശ്രീകോവിലിന്റെ അവയവവിഭാഗത്തെ അനുസരിച്ചു ഇതിന്നും അവയവങ്ങളെ ഉണ്ടാക്കുകയും വേണം.

## 30

ഇനി ഇതിന്റെ അവയവവിഭാഗത്തെ പറയുന്നു.

**പൃഥ്വ്യാം പാദുക മംശതോ, ജഗതികാം വേദൈർഗ്ഗുണൈഃ കൈരവം,**
**തല്പട്ടീഗളകംബുനിമ്നവമപി ക്ഷ്മാപംക്തിഭൂമീന്ദുഭിഃ**
**കുർവ്വീത ജ്വലനൈഃ കപോത, മിളയാ,ഗ്രേ പട്ടികാം, പങ്കജം**
**നേത്രാഭ്യാമപി സപ്തവിംശതിവിഭക്തേ പീഠികാഭ്യുച്ഛ്റയേ.**

ചിത്രം നമ്പ്ര, 12




വലിയ ബലിക്കല്ല് (27 അംശിച്ചത്)

ബലിക്കല്ലിന്റെ ആകെയുള്ള ഉയരത്തെ ഇരുപത്തേഴാക്കി ഭാഗിച്ച് അതിൽ ഒരംശംകൊണ്ടു പാദുകത്തേയും, നാലംശംകൊണ്ടു ജഗതിയേയും, മൂന്നംശംകൊണ്ടു കുമുദത്തേയും, ഒരംശംകൊണ്ടു കുമുദപടിയേയും, പത്തംശംകൊണ്ടു ഗളത്തേയും, ഒരംശംകൊണ്ടു ഉത്തരത്തേയും, ഒരംശംകൊണ്ട് വളരിനേയും, മൂന്നംശംകൊണ്ടു കപോതത്തേയും, ഒരംശംകൊണ്ടു കപോതപടിയേയും, രണ്ടംശംകൊണ്ടു പത്മത്തേ (പൂക്കല്ലിനേ)യും പണിചെയ്യണം.

31

ഇനി വേറെ ഒരു വിധത്തിലുള്ള അവയവവിഭാഗത്തെ പറയുന്നു.

പീഠോച്ചേ രവിഭേദിതേ സദളഭൂസാർദ്ധേഷുബാണേന്ദുഭൂ-
ത്ര്യസ്രാഃ പാദുകജാഗതേ കുമുദതൽ പട്യന്തരീഷു പ്രതൌ
അംശാ വേദയുഗാനി വേദിഗളയോഃ, സാർദ്ധൌ വളഭ്യുത്തരേ,
ത്ര്യസ്രൌ ചേതി കപോതകേ, ശശികരാഃ സ്യുഃ പട്ടികാപത്മയോഃ.

ചിത്രം നമ്പ്ര് 13




വലിയ ബലിക്കല്ല് (32 അംശിച്ചത്.)

ബലിക്കല്ലിന്റെ ആകെ ഉയരത്തെ മുപ്പത്തിരണ്ടാക്കി ഭാഗിച്ച് അതിൽ ഒന്നരംശംകൊണ്ടു പാദുകത്തേയും, അഞ്ചംശംകൊണ്ടു ജഗതിയേയും, അഞ്ചംശംകൊണ്ടു കുമുദത്തേയും, ഒരംശംകൊണ്ടു കുമുദപടിയേയും, ഒരംശംകൊണ്ടു ഗളത്തേയും, രണ്ടംശംകൊണ്ടു ഗ

ഉപഠിയേയും, നാലംശംകൊണ്ടു വേദികയേയും, നാലംശംകൊണ്ടു ഗളത്തേയും, ഒന്നരംശംകൊണ്ടു് ഉത്തരത്തേയും, ഒന്നരംശംകൊണ്ടു വളരിനേയും, രണ്ടംശംകൊണ്ടു കപോതത്തേയും, ഒരംശംകൊണ്ടു കപോതപട്ടത്തേയും, രണ്ടംശംകൊണ്ടു പത്മത്തേ (പൂക്കല്ലിനെ)യും പണി ചെയ്യാം.

—:*:—

# അഞ്ചാമദ്ധ്യായം

## (ബിംബലക്ഷണം)

ഇനി ഈ അദ്ധ്യായംകൊണ്ടു ബിംബലക്ഷണത്തേയാണ് പറയാൻ പോകുന്നതു്. ആദ്യം നാലു ശ്ലോകംകൊണ്ടു ബിംബത്തിന്നു നല്ലതും ചീത്തയുമായ ശിലയുടെ ലക്ഷണത്തെ പറയുന്നു.

1

സിദ്ധാദ്ധ്യാകരസംഭവാ വസുമതീമഗ്നാ സ്വവർണ്ണോചിതാ
സ്നിഗ്ദ്ധാ ശസ്ത്രസഹാ ഗഭീരനിനദാ ദിശ്യാഹിതാഗ്രാ ശിലാ
ഗ്രാഹ്യാ ബിംബവിധൌ, സ്ഫുലിംഗബഹുളം തസ്യാഃ ശിരോഽധോമുഖം,
യൽകാഷ്ഠാഭിമുഖീ സമുത്ഥിതവതീ സ്ഥാപ്യാ ച തദ്ദിങ്മുഖീ.

ഋഷികൾ തുടങ്ങിയ സിദ്ധന്മാരുടെ ആശ്രമത്തിലൊ മററു പുണ്യഭൂമിയിലൊ ഉണ്ടായതും, ഭൂമിയിൽ മൂടിക്കിടക്കുന്നതും, ബ്രാഹ്മണാദിവർണ്ണങ്ങൾക്കു ഉചിതമായതും * അകാരാദി മംഗളാക്ഷരങ്ങൾ ഉള്ളതും, മിനുസമുള്ളതും, ഉളികൊണ്ടു പണിയുമ്പോൾ തകൎന്നുപോകാത്തതും, വലിയ ശബ്ദത്തോടുകൂടിയതും, കിഴക്കു മുതലായ നാലു മഹാദിക്കുകളിൽ തലയോടുകൂടിയതും ആയ ശിലയേയാണ് ബിംബം പണിയുവാൻ സ്വീകരിക്കേണ്ടതു്. ശിലയുടെ ഏതു തലയ്ക്കൽ പണിയുമ്പോൾ തീപ്പൊരി അധികം ഉണ്ടാകുന്നുവൊ ആ തല ശിരസ്സായിട്ടും, ഭൂമിയിൽ പതിഞ്ഞുകിടക്കുന്ന ഭാഗം മുഖമായിട്ടും കല്പിക്കണം (കമിഴ്ന്നു കിടക്കുന്നതായി വിചാരിക്കണമെന്നു താല്പര്യം) ഏതു ദിക്കിലേക്കു അഭിമുഖമായി നിവൎന്നുവൊ ആ ദിക്കിലേക്കു അഭിമുഖമായി പ്രതിഷ്ഠിക്കുകയും വേണം.

2

ബിംബത്തിന്നു ഉചിതമല്ലാത്ത ശിലയെ പറയുന്നു.

ദുഷ്ടോദ്ദേശസമുത്ഭവാഽന്യപരിശിഷ്ടാ ദുർഗ്രഹാദ്ധ്യാശ്രിതാ
വാതാഗ്ന്യർക്കകരാഹതാഽതിവിപുലാ ബാലാ ച വൃദ്ധാ സതീ.

---

* ബ്രാഹ്മണാദി വർണ്ണങ്ങൾക്കു യോഗ്യമായ ശിലാവർണ്ണങ്ങൾ അന്യഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുണ്ടു്. വെളുത്തും വെളുത്ത താമരനിറത്തിലുള്ള ശില ബ്രാഹ്മണൎക്കും, ചുവന്നും മുതിരണി നിറത്തിലുമുള്ളതു ക്ഷത്രിയന്മാൎക്കും, പച്ചനിറത്തിലും മഞ്ഞനിറത്തിലുമുള്ളതു വൈശ്യന്മാൎക്കും, ചെറുപയറിന്റെയും കറുത്തും നിറത്തിലുള്ള ശില ശൂദ്രൎക്കും യോഗ്യമാകുന്നു.

ദുരേഖാക്ഷരഗർഭമണ്ഡലയുതാ രൂക്ഷസ്വരാ ജർജ്ജരാ
ദുസ്സ്പർശാപദി ശംനിവേശിതശിരോദേശാ ച വർജ്ജ്യാ ശിലാ.

ശ്മശാനം മുതലായ ദുഷ്ടദേശത്തിങ്കൽ ഉണ്ടായതും, വേറെ ഒന്നിന്നു ഉപയോഗിച്ചതിന്റെ ശിഷ്ടമായതും, വേതാളം തുടങ്ങിയ ദുഷ്ടദേവതകളാൽ ആശ്രയിയ്ക്കപ്പെട്ടതും, കാററ് തീയ്യ് വെയില് ഇതുകളാൽ തപിയ്ക്കപ്പെട്ടതും, ഏററവും പരന്നു കിടക്കുന്നതും, ഉറപ്പില്ലാത്തതും, ജീർണ്ണമായിരിയ്ക്കുന്ന അവയവത്തോടുകൂടിയതും, ശാസ്ത്രനിഷിദ്ധമായ രേഖ അക്ഷരം പൊത്ത് ചുഴി ഇതുകളോടു കൂടിയതും, പരുഷസ്വരത്തോടു കൂടിയതും, ഉളി തൊടുമ്പോഴയ്ക്കു തകൎന്നുപോകുന്നതും, മിനുപ്പു ഇല്ലാത്തതും, അഗ്രഭാഗം (ശിരസ്സ്) കോണുകളിലേയ്ക്കു കിടക്കുന്നതും ആയ ശിലയെ വൎജ്ജിയ്ക്കേണ്ടതാണ്.

3

ഗുർവ്വീ ധീരരവാ സ്ഫുലിംഗബഹുളാ ന്യഗ്രോധബോധിച്ഛദ-
പ്രഖ്യാ ബിംബവിധൌ വിശാലബഹുളാ ഗ്രാഹ്യാ ശിലാ പൌരുഷീ
രംഭാപത്രനിഭാ നചാതിബഹുളാ സ്നിഗ്ദ്ധസ്വരാ ശീതളാ
സ്ത്രൈണീ പീഠവിധൌ, ദ്വിലക്ഷ്മഭിദുരാ ക്ലൈബീ പദാബ്ജാർപ്പണേ.

ബിംബത്തിന്നു അധികം ഘനമുള്ളതും, ഗംഭീര ശബ്ദത്തോടുകൂടിയതും, വളരെ തീപ്പൊരിയുള്ളതും, അരയാലിന്റെയോ പേരാലിന്റെയോ ഇലപോലെ ആകാരത്തോടു കൂടിയതും, വിസ്താരമുള്ളതുമായ പുരുഷശിലയാണ് വേണ്ടതു്. പീഠത്തിനു കദളിവാഴയുടെ ഇലപോലെ ആകാരത്തോടു കൂടിയതും, അധികം വിസ്താരമില്ലാത്തതും, മനോഹര ശബ്ദത്തോടു കൂടിയതും, തൊട്ടാൽ തണുപ്പുള്ളതും ആയ സ്ത്രീശിലയെ ഗ്രഹിയ്ക്കേണ്ടതാകുന്നു. നാളത്തിന്റെ ചുവട്ടിലുള്ള നപുംസകശിലയ്ക്കു ഈ പുരുഷശിലയുടെയും സ്ത്രീശിലയുടേയും ലക്ഷണങ്ങൾ കലൎന്നിരിയ്ക്കുന്ന നപുംസകശിലയേയും ഗ്രഹിയ്ക്കേണ്ടതാകുന്നു.

4

ബിംബത്തിന്റെ ദീർഘത്തെ പറയുന്നു.

ദ്വാരോത്സേധസമം, തദംഘ്രിരഹിതം ദ്വാരേഽഖിലേ ചോന്നിതേ
നന്ദാംശന ഗജാംശകേന ച സമം ഭക്തേ ത്രിധാ ദ്വ്യംശകൈഃ
ക്ലുപ്താനീത്യുദിതാനി പഞ്ച മനുബിംബാന്യത്ര ഗർഭാലയേ
ഭക്തേ ലോകശരേക്ഷണൈർ ദ്വിഗുണഭൂമ്യംശഗ്രഹാൽ ത്രീണി ച.

ഗർഭഗൃഹദ്വാരദീർഘത്തോളമൊ, അതിന്റെ മുക്കാൽഭാഗമൊ, മൂന്നിൽ രണ്ടംശത്തോളമൊ, അല്ലെങ്കിൽ ഈ ദ്വാരദീർഘത്തെ എട്ടംശമാക്കി അതിൽനിന്നു ഒരംശം കളഞ്ഞ് ശേഷത്തെ മൂന്നു ഭാഗമാക്കിയതിന്റെ രണ്ടംശത്തോളമൊ, അതുമല്ലെങ്കിൽ ദ്വാരദീർഘത്തെത്തന്നെ ഒൻപതുഭാഗമാക്കി അതിൽ ഒരംശം കളഞ്ഞ് ശേഷത്തെ മൂന്നു ഭാഗമാക്കിയതിൽ രണ്ടംശത്തോളമൊ ഇങ്ങനെ ഗർഭഗൃഹദ്വാരംകൊണ്ടു അഞ്ചു പ്രകാരത്തിൽ ബിംബത്തിന്റെ ദീർഘത്തെ കല്പിയ്ക്കാം. പിന്നെ ഗർഭഗൃഹവ്യാസത്തെ മൂന്നു ഭാഗമാക്കിയതിൽ രണ്ടംശത്തോളമൊ, അഞ്ചു ഭാഗമാക്കിയതിൽ മൂന്നംശത്തോളമൊ, ഗർഭഗൃഹവ്യാസത്തിന്റെ പകുതിയോളമൊ ആയിട്ടും ബിംബത്തിന്റെ ആകെ ദീർഘത്തെ കല്പിയ്ക്കാം. ഇങ്ങനെ എട്ടു പ്രകാരത്തിൽ ബിംബത്തിന്നു ദീർഘം വിധിച്ചിട്ടുണ്ട്.

5

പൂർവ്വശ്ലോകത്തിൽ പറഞ്ഞ ദീർഘത്തെ ഭാഗിക്കേണ്ട ക്രമമാണ് ഇനി പറയുന്നതു്.

സ്വാഭീഷ്ടം ദശധോത്തമേ വിഭജതാം മാനം സമം, മദ്ധ്യമേ
കർത്തവ്യേ നവധാ,ഷ്ടധാ ച ചരമേ ബിംബേ, തദേകാംശകം
താലം, തന്മിഹിരാംശ മംഗുല, മദോ ദ്വന്ദ്വം കലാം ഗോളകം
ചാഹു; മ്മദ്ധ്യമമന്ത്രബിംബരചനാത്രോദീര്യതേ സംഗ്രഹാൽ.

ഉത്തമമായ ബിംബത്തെ ഉണ്ടാക്കുന്നതായാൽ മുൻപറഞ്ഞതിൽവെച്ച ഇഷ്ടമുള്ള ദീർഘത്തെ സമമായി പത്തും, മദ്ധ്യമബിംബത്തേയാണെങ്കിൽ ഒൻപതും, അധമബിംബത്തേയാണെങ്കിൽ എട്ടും ആക്കി ഭാഗിക്കണം. (ഇങ്ങനെ പത്താക്കി ഭാഗിച്ചതിന്നു "ദശതാലം" എന്നും, ഒൻപതാക്കിയതിന്നു "നവതാലം" എന്നും, എട്ടാക്കിയതിന്നു "അഷ്ടതാലം" എന്നും പറയും. ഇതുപോലെ സപ്തതാലാദികളേയും കണ്ടുകൊൾക) ഇങ്ങനെ മൂന്നു വിധത്തിൽ അംശിച്ചാലും അതിൽ ഒരംശത്തിന്നു് "താലം" എന്നു പേരുണ്ട്. ഈ താലത്തിൻെറ പന്ത്രണ്ടിൽ ഒരംശത്തിന്നു "അംഗുലം" എന്നും, ഈ അംഗുലം രണ്ടു കൂടിയതിന്നു "കലാ" എന്നും, "ഗോളകം" എന്നും ആചാര്യന്മാർ പറയുന്നു. മേൽപറഞ്ഞ മൂന്നുതരം ബിംബങ്ങളിൽ നവതാലമായ മദ്ധ്യമബിംബത്തെ ഉണ്ടാക്കേണ്ട ലക്ഷണത്തേയാണ് ഇവിടെ ചുരുക്കത്തിൽ പറയാൻ പോകുന്നതു്.

6

ബിംബത്തിന്നായി സ്വീകരിച്ച ശിലയുടെ ദീർഘവിസ്താരങ്ങളേയും കനത്തേയും മററും പറയുന്നു.

പ്രായഃ സ്വാഭീഷ്ടമിതദ്വിഗുണായതേഷ്ട-
പാദോനവിസ്തൃതതദർദ്ധഘനാം ശിലാം താം
തുര്യാശ്രിതാം സമതലേ നിപുണം നിധായ
പ്രസ്താരമത്ര തനയാ ദൃഢ മന്ത്രമൂർത്തേഃ

തനിക്കിഷ്ടമുള്ള ബിംബദീർഘത്തിൻെറ പ്രായേണ ഇരട്ടി ദീർഘത്തോടുകൂടിയും, ഇഷ്ടദീർഘത്തിൻെറ മുക്കാൽ വീതിയോടും അതിൽ പകുതി കനത്തോടും കൂടിയും ഇരിക്കുന്ന ശിലയെ ചതുരശ്രമാക്കി സമനിലത്തു ഉറപ്പിച്ചു വെച്ച മന്ത്രമൂർത്തിയുടെ അംഗവിഭാഗത്തെ ചെയ്യണം.

7

ഈ ശ്ലോകംകൊണ്ടു നവതാലബിംബത്തിങ്കലുള്ള അംഗവിഭാഗത്തെ പറയുന്നു. (ചിത്രം നമ്പ്ര് 14 നോക്കുക)

ശീർഷാഗ്രാദ്യളികാന്തിമം ത്രിഭി, രതോ ഭാസ്വന്മിതൈ രംഗുലൈ-
രുന്നേയം ചിബുകാന്തിമം, ഗുണമിതൈഃ കണ്ഠോ, ഹൃദന്തം തതഃ
നാഭ്യന്തം ച ശിവാന്തിമം ച ദിനകൃത്സംഖൈ്യ സ്ത്രിഭിർജ്ജാന്വന്തി
ഗുൽഫാദ്യംഘ്രിയുഗം ച, സംകൃതിമിതൈ ർജ്ജംഘാദ്വയോരുദ്വയേ.

ചിത്രം നമ്പ്ര° 14




ബിംബരചന (നവതാലം)

മൂർദ്ധാവ് മുതൽ നെററിവരെ 'മൂന്നംഗുലംകൊണ്ടും നെററി മുതൽ താടി കഴിയുന്നേടത്തോളം പന്ത്രണ്ട് അംഗുലംകൊണ്ടും, കഴുത്ത് മൂന്നംഗുലംകൊണ്ടും, കഴുത്തിന്റെ അവസാനം മുതൽ ഹൃദയം വരേയും അവിടെനിന്ന് പൊക്കിൾവരേയും അവിടെനിന്ന് ലിംഗംവരേയും പന്ത്രണ്ടീത അംഗുലംകൊണ്ടും, രണ്ട് കാലിന്റേയും മുട്ടുകളും ഞെരിയാണി മുതൽ അടി കഴിവോളവും മുമ്മൂന്നംഗുലംകൊണ്ടും, തുടകളും കണങ്കാലുകളും ഇരുപത്തിനാലീത അംഗുലങ്ങൾകൊണ്ടും അളന്ന ദീർഘം കണക്കാക്കണം.

8

ഈ ശ്ലോകംകൊണ്ട് വിലങ്ങത്തിലും നീളത്തിലും രേഖകൾ ഇടുവാൻ പറയുന്നു.

സീമാ സ്വാസ്യ സനാളപത്മമകുടാന്താസ്വൂരുജംഘാദ്വയീ–
മധ്യാദ്ധ്യാസ്യ കരോതു ഷോഡശ തിരശ്ചീനാനി സൂത്രാണ്യഥ
മദ്ധ്യേ കണ്ണകരാന്ത്യസീമസു തഥാ സപ്തോർദ്ധ്വഗാന്യുപൃഥോ;
വക്ത്രം ദ്വാദശവർഗ്ഗകോഷ്ഠസുവിശിഷ്ടം കല്പയേൽ സൂത്രകൈഃ.

മുൻ ശ്ലോകത്തിൽ പറഞ്ഞ അംഗങ്ങളുടെ അതിർത്തികളിലും, നാളത്തിന്റെ അവസാനത്തിലും, പത്മപീഠത്തിന്റെ അവസാനത്തിലും, കിരീടത്തിന്റെ അവസാനത്തിലും, തുടകളുടേയും കണങ്കാലുകളുടേയും മദ്ധ്യത്തിലും കൂടി ആകെ പതിനാറ രേഖകൾ വിലങ്ങത്തിൽ വരയ്ക്കണം. പിന്നെ നേരെ നടുക്കും, മുഖം കഴിഞ്ഞ് രണ്ട് ചെവികൾ തുടങ്ങുന്ന ദിക്കിലും, ദേഹവും കയ്യും കൂടിയ രണ്ട് സന്ധിയിങ്കലും, രണ്ട് വശത്തുമുള്ള ആയുധത്തിന്റെ അററങ്ങളിലും കൂടി ഏഴ് രേഖകൾ നീളത്തിലും വരയ്ക്കണം. മുഖത്തെ നീളത്തിലും വിലങ്ങത്തിലുമായി പന്ത്രണ്ടീത കോഷ്ഠങ്ങളോടുകൂടിയതാക്കി (നൂററിനാല്പത്തിനാലു കള്ളികളാക്കി) ചെയ്യുകയും വേണം.

9

ഈ ശ്ലോകംകൊണ്ട് നെററിയുടേയും മൂക്കിന്റേയും പ്രമാണത്തെ പറയുന്നു.

അഷ്ടാംഗുലായത മതോഽർദ്ധതതം ലലാട–
മർദ്ധേന്ദുസുന്ദര, മധോഽബ്ധിപദായതാ സ്യാൽ,
നാസാ പദദ്വയതതാഽങ്ഗുനിമ്നമൂലാ
വ്യാസോച്ഛ്രിതാഽഗ്രരുചിരാ തിലപുഷ്പകല്പാ.

നെററി എട്ടംഗുലം ദീർഘത്തോടുകൂടിയും, ദീർഘത്തിൽ പകുതി വിസ്താരത്തോടു കൂടിയും, അർദ്ധചന്ദ്രനെപ്പോലെ മനോഹരമായും ഇരിക്കണം. അതിന്റെ ചുവട്ടിൽ മൂക്ക നാലംഗുലം ദീർഘത്തോടു കൂടിയും, രണ്ടംഗുലം വിസ്താരത്തോടുകൂടിയും, വിസ്താരത്തോളം ഉയന്നതായി സുന്ദരമായിരിക്കുന്ന അഗ്രത്തോടുകൂടിയും, അഗ്രത്തേക്കാൾ ഒരംഗുലം താണ് മൂലഭാഗത്തോടുകൂടിയും, എള്ളിൻപൂവിന്റെ ആകൃതിയോടുകൂടിയും പണി ചെയ്യണം.

10

ഇനി കണ്ണിന്റെ പ്രമാണത്തെ പറയുന്നു.

തന്മൂലപാർശ്വയുഗി പഞ്ചമസൂത്രസംസ്ഥേ
കോഷ്ഠദ്വയായതമിതീപദവിസ്തൃതേ ച
മധ്യത്രിഭാഗകൃതതാരകമത്രിഭാഗ–
ക്ഷ്പ്പോച്ഛ്രിഷീ വിരചയേൽ നയനാംബുജേ ദ്വേ

മൂക്കിന്റെ കടയുടെ രണ്ടു പാർശ്വങ്ങളിലും രണ്ടു അംഗുലം ദീർഘമായും, ഒരു അംഗുലം വിസ്താരമായും, മുഖത്തിന്റെ മുകളിലെ കോഷ്ഠത്തിൽനിന്നു തുടങ്ങി ചുവട്ടിലേയ്ക്കു എണ്ണിയാൽ അഞ്ചാമത്തെ പദത്തിൽ വരുമാറും, താമരപ്പൂവിന്റെ എതളുപോലെ മനോഹരമായ ആകാരത്തോടുകൂടിയും ഇരിയ്ക്കുന്ന രണ്ടു കണ്ണുകളെ ഉണ്ടാക്കണം. കണ്ണിന്റെ മദ്ധ്യത്തിൽ നീളത്തിന്റെ മൂന്നിലൊന്നു വ്യാസത്തോടുകൂടിയും വൃത്തമായും ഇരിയ്ക്കുന്ന കൃഷ്ണമണിയും ഈ കൃഷ്ണമണിയുടെ മദ്ധ്യത്തിൽ അതിന്റെ (കൃഷ്ണമണിയുടെ) മൂന്നിലൊന്നു വ്യാസത്തോടുകൂടി വൃത്തമായിരിയ്ക്കുന്ന സൂക്ഷ്മമണിയും ഉണ്ടാക്കണം.

11

ഈ ശ്ലോകംകൊണ്ടു പുരികങ്ങളുടേയും, ചെവികളുടേയും അളവിനെ പറയുന്നു.

ഫാലേക്ഷണാന്തരഗതേ ദ്വികലായതേ ച
ചില്ല്യൌ കലാവ്യവഹിതേ ദ്വിയവപ്രതാനേ
നേത്രൈകവീഥിവിസരത്രുടികാന്തരന്ധ്രൌ
കർണ്ണൌ കരാർണ്ണവപദപ്രതതാതതൌ ച.

നെററിയുടേയും കണ്ണുകളുടേയും മദ്ധ്യത്തിൽ നാലംഗുലം ദീർഘത്തോടുകൂടിയും, രണ്ടുയവം വിസ്താരത്തോടുകൂടിയുമിരിയ്ക്കുന്ന രണ്ടു പുരികങ്ങളെ ഉണ്ടാക്കണം. രണ്ടു പുരികങ്ങളും കൂടിയ മദ്ധ്യത്തിന്നു രണ്ടംഗുലം അകൽച്ച ഉണ്ടായിരിയ്ക്കുകയും വേണം. ഈ കണ്ണുകളുടെ മദ്ധ്യസൂത്രത്തിൽ ചെവിക്കററി കഴിയുന്നേടത്തു ദ്വാരവും ആയും, രണ്ടംഗുലം വിസ്താരവും നാലംഗുലം ദീർഘവുമായും ഇരിയ്ക്കുന്ന രണ്ടു ചെവികളേയും ഉണ്ടാക്കണം.

12

ചുണ്ടു മുതലായതിനെ പറയുന്നു.

ദ്വ്യേകാംഗുലായതതദർദ്ധതതാധരോത്ത-
രോഷ്ഠൌ, തദതാംഗുലവിനിസ്സൃതസൃക്കദ്വയുഗം
തംബീരകാദിരുചിരം പ്രകരോതു ഗോജിം
ഘോണാഗ്രസാമിപിഹിതാഷ്ടയവാവതീർണ്ണാം.

രണ്ടു വിരൽ ദീർഘവും ഒരു വിരൽ വിസ്താരവുമായി ചുവട്ടിലെ ചുണ്ടിനേയും, ഒരംഗുലം ദീർഘവും അര അംഗുലം വിസ്താരവുമായി മുകളിലെ ചുണ്ടിനേയും പണി ചെയ്യണം. ചുണ്ടുകളുടെ അററത്തുനിന്നും ഒരംഗുലം എടവിട്ടു രണ്ടുപുറത്തും കടവായകളേയും കവിൾത്തടം മുതലായതുകളേക്കൊണ്ടു മനോഹരമാകുംവണ്ണം പണി ചെയ്യണം. പിന്നെ മൂക്കിന്റെ താഴെ ഉള്ള ചാലിനെ, മൂക്കിന്റെ നടപ്പാലത്തിങ്കൽനിന്നു എട്ടു യവം ചുവട്ടിലേയ്ക്കു നീളമായും അതിൽ പകുതി ഭാഗം മൂക്കിന്റെ അഗ്രംകൊണ്ടു മറയ്ക്കപ്പെട്ടതായും പണി ചെയ്യണം.

13

ഈ ശ്ലോകംകൊണ്ട് താടി കഴുത്തു മുതലായതുകളുടെ അളവിനെ പറയുന്നു.

ശബ്ദഗ്രഹാദിചിബുകാവധിമാനമിഷ്ട-
മഷ്ടാംഗുലൈ, ശ്ചിബുകമാനമഥാംഗുലാർദ്ധം.
ഗ്രീവാ ഗജാംഗുലതതാർക്കകലോപപന്നം
കക്ഷാന്തരം, സ്തനയുഗാന്തരമേകതാലം.

രണ്ടു പുറത്തും ചെവി മുതൽ താടിവരെയുള്ള അളവ് എട്ടംഗുലംകൊണ്ടും, താടി രണ്ടംഗുലംകൊണ്ടും പണി ചെയ്യണം. കഴുത്തിന്റെ വിസ്താരം (വ്യാസം) എട്ടംഗുലവും, രണ്ടുകക്ഷങ്ങളും കൂടിയതിന്റെ എട ഇരുപത്തിനാലംഗുലവും സ്തനങ്ങളുടെ എട പന്ത്രണ്ടംഗുലവും ഉണ്ടായിരിയ്ക്കണം.

14

പൊക്കിൾ അര മുതലായ്തുകളുടെ അളവു പറയുന്നു.

നാഭിസ്ഥലീ പ്രവിതതാ നൃപതിപ്രമാണൈഃ
സ്യാ ദംഗുലൈഃ, കടിതടീ ധൃതിസമ്മിതൈശ്ച
കക്ഷസ്തനാന്തര മുരുപ്രമിതാംഗുലാഢ്യം,
കക്ഷാംസമദ്ധ്യ മപി മാംസള മംസയുഗ്മം.

പൊക്കിൾ പ്രദേശത്തിന്റെ നേരെയുള്ള വയറിന്റെ വിസ്താരം പതിനാറംഗുലവും, അരക്കെട്ടു പതിനെട്ടംഗുലവും വിസ്താരത്തോടുകൂടിയിരിയ്ക്കണം. കക്ഷവും സ്തനവും കൂടിയ എടയും, കക്ഷവും ചുമലും കൂടിയ എടയും ആറാറംഗുലം ഉണ്ടായിരിയ്ക്കുയും വേണം. ചുമലുകൾ തടിച്ച മാംസളങ്ങളായി പണിചെയ്യേണ്ടതുമാണ്.

15

കയ്യുകളുടെ അളവിനെ പറയുന്നു.

കക്ഷാദിസന്ധ്യവധികായതി രങ്കസംഖ്യൈഃ
സ്യാൽ ഗോളകൈഃ, ശിവമിതൈ മ്മണിബന്ധനിഷ്ഠാ
ദിക്സംഖ്യകൈ രപഭുജേ*ff*ഥ, തതി ശ്ചതുർദ്ദി-
ർമ്മൂലേ, പ്രകോഷ്ഠയുഗേ ഭുജയോ സ്തിഭി ശ്ച.

കക്ഷം മുതൽ കയ്യിന്റെ മുട്ടുവരെയുള്ള ദീർഘം പതിനെട്ടംഗുലവും, മുട്ടു മുതൽ മണിക്കെട്ടുവരെയുള്ള ദീഘം ഇരുപത്തിരണ്ടു അംഗുലവും ആകുന്നു. ഉപഭുജങ്ങൾ (പ്രധാനങ്ങളായ രണ്ടു കയ്യുകൾക്ക പുറമെ കയ്യുകൾ) ഉണ്ടെങ്കിൽ അവയുടെ മുട്ടു മുതൽ മണിക്കെട്ടുവരെയുള്ള ദീർഘം ഇരുപതംഗുലമാകുന്നു. രണ്ടു കയ്യിന്റെയും കടപ്രദേശത്തിന്നു എട്ടംഗുലവും, മുട്ടുകൾക്ക ആറംഗുലവും വിസ്താരമായിരിയ്ക്കണം.

16

കൈപ്പടത്തിന്റെയും വിരലുകളുടെയും ദീർഘത്തെ പറയുന്നു.

അഷ്ടാംഗുലൈഃ കരതലായതി, രശ-ിഫീനൈ-
സ്തദേ-ിസ്തൃതി ഭവതി മദ്ധ്യമികായതി ശ്ച.
മദ്ധ്യാൽ ദശാംശരഹിതേ നിജപാർശ്വ-ജേ, ത-
ല്ലംകത്ര്യംശമാത്രരഹിതേ പ്രഥമാന്ത്യശാഖേ.

കൈത്തലത്തിന്റെ ദീർഘം എട്ടംഗുലവും, അതിന്റെ വിസ്താരവും നടുവിരലിന്റെ ദീർഘവും ആറംഗുലവും, ചൂണ്ടാണിവിരലിന്റെയും മോതിരവിരലിന്റെയും ദീർഘം നടുവിരലിന്റെ ദീർഘത്തിൽ പത്തിലൊന്നു കുറഞ്ഞും, തള്ളവിരലിന്റെയും ചെറുവിരലിന്റെയും ദീർഘം അവയിൽ പത്തിനൊന്നു കുറഞ്ഞും പണി ചെയ്യണം.

## 17

വിരലുകളുടെ വണ്ണം മുതലായതുകളെ പറയുന്നു.

**അംഗുഷ്ഠകേ വിതതിരർക്കയവൈഃ പരാസു**
**ത്ര്യംശോനിതൈഃ, പ്രതിപർവം ലഘിമാ യവേന**
**മദ്ധ്യാത്തവാപ്രഥമപർവ്വയുഗം സമാന–**
**ദൈർഘ്യം, തദർദ്ധപരിമാണ മഥാഽഗ്ര്യപർവ്വ.**

തള്ളവിരലിന്റെ കടവിസ്താരം പന്ത്രണ്ടു യവവും, ശേഷം നാലു വിരലുകൾക്ക എട്ടു യവവുമാകുന്നു. എല്ലാ വിരലുകളുടേയും ആദ്യത്തെ ഖണ്ഡത്തേക്കാൾ ഒരു യവം വിസ്താരം കുറഞ്ഞ പിന്നത്തെ ഖണ്ഡവും, അതിൽ ഒരു യവം കുറഞ്ഞ പിന്നത്തെ ഖണ്ഡവുമായിരിക്കണം. പിന്നെ നടുവിരലിന്റെ ആദ്യത്തെ രണ്ടു ഖണ്ഡവും തുല്യ ദീർഘങ്ങളും, അതിന്റെ പകുതി പിന്നത്തെ ഖണ്ഡവും ആയിരിക്കയും വേണം.

## 18

നടുവിരലൊഴിച്ചു മററു നാലു വിരലുകളുടേയും ഖണ്ഡങ്ങളുടെ ദീർഘത്തെ പറയുന്നു.

**ദേശിന്യുപാവരജയോരമുതോ ദ്വിപാംശ–**
**ഹീനാനി, പാദരഹിതാനി കനിഷ്ഠികായാഃ**
**പർവ്വാണി, പർവ്വയുഗളം ക്രമശോഥ തജ്ജാ**
**മദ്ധ്യാദ്യപർവ്വസുസമം പ്രഥമോത്തവായാഃ.**

ചൂണ്ടാണിവിരലിന്റേയും മോതിരവിരലിന്റേയും ഖണ്ഡങ്ങൾ നടുവിരലിന്റെ ഖണ്ഡങ്ങളേക്കാൾ എട്ടിലൊന്നും, ചെറുവിരലിന്റെ ഖണ്ഡങ്ങൾ നാലിലൊന്നും കുറഞ്ഞിരിക്കണം. തള്ളവിരലിന്റെ രണ്ടു ഖണ്ഡങ്ങളും ക്രമേണ ചൂണ്ടാണിവിരലിന്റേയും നടുവിരലിന്റേയും ആദ്യത്തെ ഖണ്ഡങ്ങളോടു സമങ്ങളായും ഇരിക്കണം.

## 19

നഖം മുതലായതുകളെ പറയുന്നു

**സ്വസ്വാഗ്രപർവ്വദളതോ രചിതാ നഖാഃ സ്യു–**
**ന്നംഹോഽംഗുലൈഃ ശ്രുതിമിതൈഃ പ്രഥമപ്രസൂതേഃ**
**മദ്ധ്യാദ്വിപാശ്വജനിതാവരജാ സ്വതോഽതോ**
**നാഹോഷ്ടമാംശരഹിതോ വിഹിതഃ ക്രമേണ.**

തന്റെ തന്റെ അഗ്രപർവ്വത്തിന്റെ പകുതികൊണ്ടു നഖങ്ങളെ ഉണ്ടാക്കണം തള്ളവിരലിന്റെ കടയ്ക്കിലെ ചുററ് നാലംഗുലവും, നടുവിരലിന്റെ ചുററ് അതിൽ എട്ടിലൊന്നു കുറഞ്ഞും, ചൂണ്ടാണിവിരലിന്റേയും മോതിരവിരലിന്റേയും ചുററ് അതിൽ എട്ടിലൊന്നും കുറഞ്ഞും, ചെറുവിരലിന്റെ ചുററ് അതിൽ എട്ടിലൊന്നു കുറഞ്ഞും പണിചെയ്യുകയും വേണം.

## 20

കയ്യടത്തിന്റെ മൂന്നു പുറവുമുള്ള അളവിനെ പറയുന്നു.

**അംഗുഷ്ഠതർജ്ജനികയോ ന്നയനാംഗുലാഢ്യ–**
**മദ്ധ്യന്തരം, പ്രഥമജാമണിബന്ധമദ്ധ്യം**
**അബ്ധ്യംഗുലൈഃ പരിമിതം, മണിബന്ധകേഽപി**
**തൈർവ്വിസ്തൃതിഃ, കരഭദൈർഘ്യമഥാഽർദ്ധതാലം.**

മൂണ്ടാണിവിരലിൻേറയും തള്ളവിരലിൻേറയും ഇട രണ്ടംഗുലവും, തള്ളവിരലിൻെറയും മണിക്കെട്ടിൻേറയും ഇടയും മണിക്കെട്ടിൻെറ വിസ്താരവും നന്നാലംഗുലവും, കരഭത്തിൻെറ നീളം ആറംഗുലവുമാകുന്നു. മണിക്കെട്ടു കഴിഞ്ഞ ചെറുവിരൽ തുടങ്ങുന്നതുവരേയുള്ള പ്രദേശമാണ് 'കരഭം' എന്നു പറയുന്നതു്.

21

ലിംഗം മുതലായതുകളെ പറയുന്നു.

ലിംഗം യുഗാംഗുലമിതം, വൃഷണദ്വയം സ്യാൽ
ദ്വിദ്വ്യംഗുലം, ദ്വിരതകുംഭനിഭേ സ്ഫിജൌ ദ്വേ
വൃത്തേ ഷഡംഗുലതതേ, ദ്വയമദ്ധ്യസംസ്ഥാ
കൌപീനരാജ്യപി കലാവിതതാ കൃശാഗ്രാ.

ലിംഗം നാലംഗുലം നീളത്തോടുകൂടിയും, വൃഷണങ്ങൾ രണ്ടും ഈരണ്ടംഗുലം വിസ്താരത്തോടുകൂടിയും ഇരിയ്ക്കണം. ആസനങ്ങൾ രണ്ടും ആറാറംഗുലം വിസ്താരത്തോടുകൂടിയും വൃത്തമായും, ആനയുടെ വായുകുംഭത്തിൻെറ ആകൃതിയോടുകൂടിയുമിരിയ്ക്കണം. കൌപീനം ഉടുക്കേണ്ടുന്ന സ്ഥലം രണ്ടു ആസനങ്ങളുടേയും മദ്ധ്യത്തിൽ രണ്ടംഗുലം വിസ്താരത്തോടുകൂടിയും, ക്രമത്തിൽ അഗ്രത്തിന്നു വിസ്താരം കുറഞ്ഞും ഇരിയ്ക്കുയും വേണം.

22

ഈ ശ്ലോകംകൊണ്ടു കാലുകളുടെ വിസ്താരത്തെ പറയുന്നു.

മൂലാന്തരാഗ്രവിതതിഃ ക്രമശോഽങ്ഗുലൈഃ സ്യാ
ദൂരുദ്വയേ സുഷിരഭാനുശരപ്രമാണൈഃ
ജംഘാദ്വയേഽങ്ഗഗിരിസത്രിയവത്രിസംഖ്യൈഃ
കയ്യാൽ, കകപ്പുരിമിതൈ രപി ജാനുയുഗ്മേ.

തുടകൾ രണ്ടിൻേറയും കടക്കൽ ഒൻപതംഗുലവും, മദ്ധ്യത്തിൽ പന്ത്രണ്ടംഗുലവും, മുട്ടിനോടു ചേരുന്നേടത്തു അഞ്ചംഗുലവും, കണങ്കാൽ രണ്ടിൻേറയും മൂലപ്രദേശത്തു ആറംഗുലവും, മദ്ധ്യത്തിൽ ഏഴംഗുലവും, അഗ്രത്തിൽ മൂന്നംഗുലവും മൂന്നു യവവും, മുട്ടുകൾ രണ്ടിലും പത്തംഗുലവും വിസ്താരം ഉണ്ടായിരിയ്ക്കണം.

23

കാലടികളുടെ ദീർഘവിസ്താരാദികളെ പറയുന്നു.

മൂലാദിവേദശരസാംഘ്രിരസാംഗസംഖ്യൈ-
ർവ്യാസോഽങ്ഗുലൈഃ, പദതലേഽക്കമിതൈശ്ച ദൈർഘ്യം
അംഗുഷ്ഠസീമ്നി കലയാന്നതി,രദ്ധതോഽന്യ
പാർശ്വേഽങ്ഗുലൈഃ, പ്രപദദൈർഘ്യ മുതപ്രമാണൈഃ.

കാലടിയുടെ മൂലപ്രദേശത്തിന്നു (മടമ്പിന്നു) നാലംഗുലവും, ഞെരിയാണിയ്ക്കു നേരെ അഞ്ചംഗുലവും, വിരൽ തുടങ്ങുന്നതിൻെറ കുറച്ചു ചുവട്ടിൽ ആറേകാലംഗുലവും, വിരൽ തുടങ്ങുന്ന ദിക്കിൽ ആറംഗുലവും വിസ്താരം ഉണ്ടായിരിയ്ക്കണം. ഉള്ളനടി പന്ത്രണ്ടംഗുലം ദീർഘവും, തള്ളവിരൽ ഉള്ള പ്രദേശത്തു രണ്ടംഗുലം കനവും, ചെറുവിരൽ ഉള്ള പ്രദേശത്തു ഒരംഗുലം കനവും, പുറവടി ആറംഗുലം ദീർഘവും ആയിരിയ്ക്കണം.

24

കാൽവിരലുകളെ പറയുന്നു.

അംഗുഷ്ഠതസ്സഹളവോ ഽജഗദംഗുലാഢ്യം
ദൈർഘ്യം, നഖാൽ നഖമിതിഹ്രസിതാസ്തതോന്യാഃ

പഞ്ചത്രയാഹിതതുചോഽങ്ഗുലയോ, ദ്വിപഞ്ചാം-
ഗുഷ്ഠോഽർദ്ധപഞ്ചശശിഖണ്ഡനിഭാ നഖാഃ സ്യുഃ.

തള്ളവിരലിന്നും ചൂണ്ടാണിവിരലിന്നും മുമ്മൂന്നംഗുലം ദീർഘവും, മറേറ മൂന്നിന്നും തൻെറ തൻെറ മീതത്തെ വിരലിൻെറ നഖം തുടങ്ങുന്നതുവരെ ദീർഘവുമാകുന്നു. തള്ളവിരലിന്നു രണ്ടു ഖണ്ഡവും, മറേറവ നാലിന്നും മുമ്മൂന്നു ഖണ്ഡവും ഉണ്ടായിരിയ്ക്കണം. നഖങ്ങൾ തൻെറ തൻെറ ഒടുവിലത്തെ ഖണ്ഡത്തിൻെറ പകുതികൊണ്ടു ഉണ്ടാക്കപ്പെട്ടവയും, അർദ്ധചന്ദ്രാകൃതിയും ആയിരിയ്ക്കണം വേണം,

25

കാൽവിരലുകളുടെ ചുററിനെ പറയുന്നു.

അംഗുഷ്ഠകേ രസമിതൈഃ പരിധിഃ, പരസ്യാം
സ്യാദംഗുലൈസ്ത്രിഭിരതോഷ്ടമഭാഗഹീനൈഃ
കാര്യഃ ക്രമാൽ തദിതരാസ്വഖിലേഷു തത്ത-
ദ്വ്യാസേന ലോകഗുണിതേന കരോതു നാഹം.

ആറംഗുലം തള്ളവിരലിന്നും, മൂന്നംഗുലം ചൂണ്ടാണിവിരലിന്നും, അതിൽ എട്ടിലൊന്നും, കുറഞ്ഞ നടുവിരലിന്നും, അതിൻെറ എട്ടിലൊന്നു കുറഞ്ഞ മോതിരവിരലിന്നും അതിൻേറയും എട്ടിലൊന്നും കുറഞ്ഞ ചെറുവിരലിന്നും ചുററ ഉണ്ടായിരിയ്ക്കണം ചുററ പ്രത്യേകം പറയാത്ത എല്ലാ അവയവങ്ങൾക്കും അതാതു വ്യാസത്തിൻെറ മൂന്നിരട്ടി ചുററിനെ കല്പിയ്ക്കുയും വേണം.

26

ശിരസ്സ് മുതലായ അംഗങ്ങളുടെ ചുററിനെ പറയുന്നു.

താലൈസ്ത്രിഭിഃ ശിരസി, സാഷ്ടയവേഷുസംഖ്യൈഃ
കക്ഷാന്തരേ, രഹിതവിശ്വയവൈശ്ചതുർഭിഃ
കുക്ഷൌ, ത്രിഭിർഭവതി നാഭിതലേഽർദ്ധയുക്തൈ-
ന്നാഹസ്തഥാ കടിതടേഽർദ്ധയുതാബ്ധിസംഖ്യൈഃ.

ശിരസ്സിൽ മൂന്നു താലങ്ങളെക്കൊണ്ടും, കക്ഷത്തിൽ രണ്ടംഗുലത്തോടുകൂടിയ അഞ്ചു താലങ്ങളേക്കൊണ്ടും, വയററിൽ പതിമൂന്നു യവം കുറഞ്ഞ നാലു താലങ്ങളേക്കൊണ്ടും, പൊക്കിൾ പ്രദേശത്തു മൂന്നര താലങ്ങളേക്കൊണ്ടും, അരപ്രദേശത്തു നാലര താലങ്ങളേക്കൊണ്ടും ചുററിനെ കല്പിയ്ക്കണം.

27

അവയവങ്ങളുടെ ആകാരത്തെ പറയുന്നു.

ജംഘോരുബാഹുയുഗമദ്ധ്യകരാംഗുലീഷു
കാര്യാ കരീന്ദ്രകരവൽ പരിവൃത്തതാഽത്ര,
കൂർമ്മാഭതാ പ്രപദയോ, ർജ്ജലജാഭതാ ച
കണ്ഠേ, കപോലതലയോർമ്മുകുരാഭതാ ച.

കണങ്കാലുകൾ, തുടകൾ, കയ്യുകൾ, മദ്ധ്യപ്രദേശം, കയ്യിൻെറ വിരലുകൾ ഇതുകളെ ആനയുടെ തുമ്പിക്കയ്യുപോലെ വൃത്താകാരമായി പണിചെയ്യണം. കാലിൻെറ പുറവടികളെ ആമപ്പുറം പോലേയും, കഴുത്തിനെ ശംഖിൻെറ ആകാരമായും, കവിൾത്തടങ്ങളെ കണ്ണാടിയുടെ ആകൃതിയിലും പണിചെയ്യുകയും വേണം.

28

കിരീടാദികളായ ശിരോലങ്കാരങ്ങളെ പറയുന്നു.

**തത്രൈകാംഗുലസമ്മിതേന പരിവേഷ്ട്യോഷ്ണീഷപട്ടേന കേ,**
**കോടീരം മുകുടോജ്ജ്വലീ വിരചയേദഷ്ടാംഗുലൈഃ സർവ്വതഃ**
**ദേവ്യഷ്ടാഭിധൃതിസമ്മിതൈർദ്വിനകരദ്വന്ദ്വപ്രമൈർവ്വാംഗുലൈ-**
**രുഷ്ണീഷോപരി ഭാസമാനമകുടോപേതം കിരീടം ഹരേഃ.**

സാമാന്യമായി സകല ദേവന്മാർക്കും ഒരംഗുലം വിസ്താരമുള്ള ഉഷ്ണീഷപട്ടംകൊണ്ടു് ശിരസ്സിൽ ചുററിക്കെട്ടുകയും, അതിന്നുമേൽ മകുടംകൊണ്ടു ശോഭിച്ചിരിയ്ക്കുന്നതും ശിരസ്സിൽനിന്നു എട്ടംഗുലം ഉയരത്തോടുകൂടിയതുമായ ജടാഭാരത്തെ ഉണ്ടാക്കുകയും വേണം. വിഷ്ണുവാണെങ്കിൽ ഉഷ്ണീഷപട്ടത്തിന്റെ മുകളിൽ കിരീടമാണു് ഉണ്ടാക്കേണ്ടതു്. അതു പതിനാറൊ പതിനെട്ടോ ഇരുപത്തിനാലൊ അംഗുലം ഉയരത്തോടുകൂടിയും, മകുടം മുതലായ അലങ്കാരങ്ങളെക്കൊണ്ടു ശോഭിച്ചും ഇരിയ്ക്കുകയും വേണം.

29

**കുര്യാൽ കിരീടം ശിഖരൈഃ സമേതം ത്രിപഞ്ചസപ്തപ്രമിതൈർയ്യഥാർഹം**
**അണ്ഡോപമം വാ, കമലോപമം വാ, ഛത്രോപമം വാ, കമഠോപമം വാ.**

കിരീടത്തെ മൂന്നൊ അഞ്ചൊ ഏഴോ ശിഖരത്തോടുകൂടിയും, അണ്ഡത്തിന്റെയൊ താമരപ്പൂവിന്റെയൊ കുടയുടേയൊ, ആമയുടേയൊ ആകൃതിയായും പണി ചെയ്യണം.

30

ഇങ്ങനെ നവതാലബിംബലക്ഷണത്തെ പറഞ്ഞു. ഇനി ദശതാലമാകുന്ന ദുർഗ്ഗയുടെ (സ്ത്രീരൂപത്തിന്റെ) ബിംബലക്ഷണത്തെ പറയുന്നു. (ചിത്രം നമ്പ്ര് 15—പേജ് 53—നോക്കുക)

**ഗ്രീവാദ്യംഘ്ര്യവസാനസൂത്രിതദശസ്ഥാനാനി സംവർദ്ധിതാ-**
**ന്യേകൈകാംഗുലതോ, യവൈ രഥ വസൂർമ്മ്യാമ്നായസംഖ്യൈഃ ക്രമാൽ**
**ഉഷ്ണീഷാദ്യളകാക്ഷിനോഗ്രചരമം, തദ്വന്ദ്വഹീനാ ഹനു-**
**ർദ്ദുർഗ്ഗായാ മിതി പംക്തിതാലപരിഭിന്നായാം സമുക്തോന്നതിഃ.**

നവതാലത്തിൽ ആദ്യം പതിനാറു സൂത്രത്തെ വിലങ്ങത്തിൽ കല്പിയ്ക്കുവാൻ പറഞ്ഞതിൽ കഴുത്തിന്റെ മുകളിലെ സൂത്രം മുതൽ കാലിന്റെ അവസാനസൂത്രം കൂടിയ പതിനൊന്നു സൂത്രംകൊണ്ടു കല്പിച്ചിട്ടുള്ള പത്തു സ്ഥാനത്തെ ഓരോ അംഗുലവുംകൂടി കൂട്ടി മുമ്പു നവതാലത്തിന്നു പറഞ്ഞ ദീർഘത്തെ വർദ്ധിപ്പിയ്ക്കണം. എന്നാലും രണ്ടംഗുലം കൂടി ബാക്കിവരും. പിന്നെ ഉഷ്ണീഷം മുതൽ കുറുനിരവരെ എട്ടു യവവും, കുറുനിര മുതൽ കണ്ണു വരെ ആറു യവവും, കണ്ണു മുതൽ മൂക്കിന്റെ അഗ്രം വരെ നാലു യവവും കൂട്ടണം. അപ്പോഴും രണ്ടു യവം അധികം കൂട്ടിയതായി വരും. ആ രണ്ടു യവം താടിയിൽനിന്നു കുറയ്ക്കുകയും വേണം. ഇങ്ങനെ ദുർഗ്ഗയ്ക്കു ദശതാലം കൊണ്ടുള്ള ഉയരത്തെ പറഞ്ഞിരിയ്ക്കുന്നു.

31

ദശതാലബിംബത്തിന്നുള്ള വിസ്താരത്തിന്റെ വിശേഷത്തെ പറയുന്നു.

**വിസ്താരഃ ശിവശൈലകൈർമ്മുഖഗളേ,ƒതൃഷ്ട്യാ ദ്വികക്ഷാന്തരേ,**
**വക്ഷോജേ നവഭിഃ പൃഥക് ച, തദധോ വിശൈഃ, ശിവൈർമ്മധ്യതഃ**
**കൃത്യാ ശ്രോണിതലേ, കടൌ രവിയുഗേനോർവ്വോഃ സജാനുദ്വയേ**
**ജംഘായുങ്നളകേക്ക്ƒശൈലരസാവവൈശ്ചാംഗുലൈഃ സമ്മിതൈഃ.**

മുഖത്തിങ്കൽ പതിനൊന്നംഗുലവും, കഴുത്തിൽ ഏഴംഗുലവും, കക്ഷങ്ങളുടെ മദ്ധ്യത്തിൽ പതിനേഴംഗുലവും, സ്തനം രണ്ടിന്മേലും ഒൻപതംഗുലവും, സ്തനങ്ങളുടെ ചുവട്ടിലെ ഭാഗത്തു പതിമൂന്നംഗുലവും, മദ്ധ്യപ്രദേശത്തു് പതിനൊന്നംഗുലവും, അരക്കെട്ടിൽ ഇരുപതംഗുലവും, ജഘനപ്രദേശത്തു ഇരുപത്തിനാലംഗുലവും, തുടകളുടെ മദ്ധ്യത്തിൽ പന്ത്രണ്ടംഗുലവും, മുട്ടുകളിൽ ഏഴംഗുലവും, കണങ്കാലുകളുടെ മദ്ധ്യത്തിൽ ആറംഗുലവും, മണിക്കെട്ടിൽ നാലംഗുലവും വിസ്താരമുണ്ടായിരിയ്ക്കണം

32

കയ്യിന്റെയും വിരലുകളുടേയും ദീർഘവിസ്താരങ്ങളേയാണ് ഇനി പറയുന്നതു്.

**ഉൽകൃത്യാऽധിഭുജം, പ്രകോഷ്ഠ മന്ദഭാഭ്യാം, പ്രകോഷ്ഠേ തലേ**
**ധൃത്യാ സപ്തഭി രാതതി, സ്ത്രിഗശരാംഗേഷ്വങ്ഗുലൈ രംഗുലൈഃ**
**അംഗുഷ്ഠാദിഷു തത്തതിന്നവനഗാഹൃദ്ദ്വ്യംഗസംഖൈ്യ സ്യവൈ-**
**സ്ത്രീഷ്വംശൈ മ്മണിബന്ധകോഷ്ഠരഭുജാമൂലേऽങ്ഗുലൈ വ്വിസ്തൃതിഃ**

കയ്യിന്റെ മൂലപ്രദേശം മുതൽ മുട്ടുവരെ ദീർഘം ഇരുപത്താറംഗുലവും, മുട്ടുകൾക്കു രണ്ടംഗുലവും, മുട്ടുകൾ കഴിഞ്ഞ മണിക്കെട്ടുവരെ പതിനെട്ടംഗുലവും, ഉള്ളംകയ്യിന്നു ഏഴംഗുലവും, തള്ളവിരൽ മുതൽ വിരലുകൾക്കു ക്രമേണ നാലും അഞ്ചും ആറും അഞ്ചും നാലും അംഗുലങ്ങളും ദീഘമുണ്ടായിരിയ്ക്കണം. തള്ളവിരൽ മുതല്ക്കു് ക്രമേണ ഒമ്പതും ഏഴും എട്ടും ഏഴും ആറും യവങ്ങളും മണിക്കെട്ടിൽ മൂന്നംഗുലവും, മുട്ടിന്മേൽ അഞ്ചംഗുലവും, കയ്യിന്റെ മൂലപ്രദേശത്തു ഏഴംഗുലവും വിസ്താരവുമുണ്ടായിരിയ്ക്കണം.

33

കാലിന്റെ വിരലുകളുടേയും സ്തനങ്ങളുടേയും പ്രമാണത്തേയാണ് ഇനി പറയുന്നതു്.

**തജ്ജന്യഗ്രിമയോ സ്ത്രിഗൈ, സ്ത്രിഗയവന്യൂനൈഃ പരാംഘ്ര്യംഗുലി-**
**ഷ്വായാമോऽങ്ഗുലകൈ, ന്നവപാഷ്ടസദളാദ്രുദ്വ്യംഗസംഖൈ്യര്യവൈഃ**
**വ്യാസഃ, സാർദ്ധയുഗാംഗുലൈ സ്തനസമുത്സേധ; സ്ത്രിഭി ശ്ചൂചുകേ**
**വ്യാസോऽക്ഷേ ശ്രുതിഭി സ്യവൈ, രാത്മമിതൈ ന്നാഭൌ, ദ്വശാക്ഷോന്നതിഃ.**

കാലിന്റെ തള്ളവിരലിന്നും ചൂണ്ടാണിവിരലിന്നും നന്നാലംഗുലവും, നടുവിരലിന്നു മൂന്നര അംഗുലവും, മോതിരവിരലിന്നു മൂന്നംഗുലവും ചെറുവിരലിന്നു രണ്ടര അംഗുലവും ദീർഘമാകുന്നു. തള്ളവിരലിന്നു പതിനാറു യവവും, ചൂണ്ടാണിവിരലിന്നു എട്ടു യവവും, നടുവിരലിന്നു ഏഴര യവവും, മോതിരവിരലിന്നു ഏഴു യവവും, ചെറുവിരലിന്നു ആറു യവവും വ്യാസമാകുന്നു. സ്തനങ്ങളുടെ ഉയരം നാലര അംഗുലവും; മുലക്കണ്ണിന്റെ കട വ്യാസം മൂന്നംഗുലവും, മുലക്കണ്ണിന്റെ അഗ്രഭാഗത്തെ വ്യാസം നാലു യവവും, പൊക്കിളിന്നു വ്യാസം ആറു യവവും, മുലക്കണ്ണിന്റെ ഉയരം രണ്ടു യവവുമാകുന്നു. ദശതാലത്തിന്നു നവതാലത്തിൽ നിന്നുള്ള ഭേദത്തെ ഇങ്ങനെ പറയപ്പെടുന്നു.

34

പഞ്ചതാലകല്പനകൊണ്ടുണ്ടാക്കേണ്ടുന്ന ഗണപതിയുടെ ആകൃതി, ദീർഘം മുതലായതിനെ പറയുന്നു.

**വിഘ്നേശം ശരതാലകൈ വ്വിരചയേൽ ത്ര്യക്ഷം മഹേഭാനനം**
**ഗൂഢാളുഗ്നഗളം സ്ഥിതം സമുപവിഷ്ടം വാऽതിപീനാംഗകം**
**ഉഷ്ണീഷാൽ മുഖ മേകകേന, സദളാഭ്യാം താലകാഭ്യാം തതഃ**
**കട്യന്തം, ചരണൌ കരാശ്ച കരണീയാഃ സാർദ്ധ സ്താലതഃ**

ചിത്രം നമ്പ്ര് 16.



ബിംബരചന (പഞ്ചതാലം)

മൂന്നു കണ്ണുകളോടുകൂടിയും, ആനയുടെ മുഖംപോലെയുമുള്ള മുഖത്തോടുകൂടിയും, മറഞ്ഞും അല്പം കുനിഞ്ഞും ഇരിയ്ക്കുന്ന കഴുത്തോടുകൂടിയും, ഏററവും സ്ഥൂലിച്ച ശരീരത്തോടുകൂടിയും ഇരിയ്ക്കുന്ന ഗണപതിയെ പഞ്ചതാലംകൊണ്ടാണ് ഉണ്ടാക്കേണ്ടതു്. ഗണപതിയെ ഇരിയ്ക്കുന്നതായിട്ടോ നിൽക്കുന്നതായിട്ടോ ഉണ്ടാക്കുകയും ചെയ്യാം. ഉഷ്ണീഷം മുതൽക്കുള്ള മുഖത്തിൻെറ ദീർഘത്തെ ഒരു താലംകൊണ്ടും, മുഖാവസാനം മുതൽ അരപ്രദേശം വരെ രണ്ടര താലംകൊണ്ടും, കാലുകളും കയ്യുകളും ഒന്നരസ്സുതാലംകൊണ്ടുമാണ് പണി ചെയ്യേണ്ടതു്. (ചിത്രം നമ്പ്ര് 16 നോക്കുക)

35

അതാതു മൂർത്തിയെ അനുസരിച്ച സാധാരണ ഭൂഷണങ്ങളെ പറയുന്നു.

ശ്രീമദ്രത്നകിരീടകുണ്ഡലയുഗഗ്രൈവേയഹാരാംഗദ—
ശ്രേണീകങ്കണസോപവീതരശനാവാസോംഘ്രിഭൂഷാദികം.
തത്തന്മൂർത്ത്യനുരൂപതോത്ര രചയേൽ സ്വസ്വായുധാദ്യുജ്ജ്വലം
ശ്ലക്ഷ്ണം ദൃഷ്ടിമനോഹരം വിരചനാദാക്ഷ്യാദ്യഥാലക്ഷണം.

ഭംഗിയോടും യോജിപ്പോടും കൂടിയും രത്നമയവുമായ കിരീടം, കണ്ണാഭരണങ്ങൾ, കണ്ഠാഭരണങ്ങൾ, വക്ഷസ്സിനെ അലങ്കരിയ്ക്കുന്ന മുത്തുമാലകൾ, കയ്യിൻെറ മുട്ടിന്നു മീതെയുള്ള തോൾവള മുതലായ അലങ്കാരങ്ങൾ, മുട്ടിന്നു താഴെയുള്ള വളകൾ, യജ്ഞസൂത്രം, അരഞ്ഞാൺ, വസ്ത്രം, തള മുതലായതുകളേയും; ആയുധങ്ങളേയും അതാതു മൂർത്തികൾക്കു വിധിയ്ക്കപ്പെട്ടിരിയ്ക്കുന്ന വിധത്തിലും, ശോഭയും മിനുപ്പും കണ്ണിന്നും മനസ്സിന്നും പ്രസാദവും ഉണ്ടാവുന്ന വിധത്തിലും, ലക്ഷണം അനുസരിച്ചും സമർത്ഥന്മാരായ ശില്പികളെക്കൊണ്ടു ഉണ്ടാക്കിയ്ക്കണം.

36

പത്മപീഠത്തിൻെറ ആകൃതി മുതലായതാണ് ഇനി പറയുന്നതു്.

പത്മം താലസമുച്ഛ്റയം ദ്വിഗുണവിസ്താരം ച, ഷോഢാ കൃതേ
മൂലേ പട്ട മിളാംശതോ, ദ്വിതയതോസ്യffധസ്തനാഷ്ടച്ഛദം
അംഘ്ര്യൂനപ്രഥമബ്ജമദ്ധ്യ,മുപരിഷ്ടാദഷ്ടപത്രം ത്രിഭി—
ർഭാഗൈഃ പട്ടയുതം കരോതു, കമലേനാfമാfത്രപീഠോച്ഛ്റയഃ.

പത്മപീഠത്തിന്നു ഒരു താലം ഉയരവും, രണ്ടു ഗാലം വിസ്താരവും ഉണ്ടായിരിയ്ക്കണം. ഉയരത്തെ ആറാക്കി ഭാഗിച്ചു ഒരംശംകൊണ്ടു ചുവട്ടിലെ പട്ടവും, അതിന്നുമേൽ രണ്ടംശംകൊണ്ടു ചുവട്ടിലെ അഷ്ടദളപത്മവും, മൂന്നംശംകൊണ്ടു മുകളിലെ അഷ്ടദളപത്മവും പട്ടവും ഉണ്ടാക്കണം. ഈ പറഞ്ഞ രണ്ടു പത്മങ്ങളുടെ മദ്ധ്യപ്രദേശം ആകെയുള്ള വീതിയിൽ നാലിലൊന്നു കുറഞ്ഞിരിയ്ക്കുകയും വേണം. ഈ പത്മപീഠത്തിൻെറ ഉയരത്തോടുകൂടിയാണ് പീഠത്തിൻെറ ഉയരത്തേയും കണക്കാക്കേണ്ടതു.

37

ഇനി നാളലക്ഷണത്തെയാണ് പറയുന്നതു്.

വിംശത്യാ പ്രതിമാംഗുലൈഃ പ്രവിതതം വൃത്തേ തയാ സൈകയാ
നാളം സദ്വികയാപി വാfഥ, വിതതേ രഷ്ടാ ചലാംഗാംശകൈഃ
അന്തേ ഹീനവിതാന മാരചയതു ബ്രഹ്മോപലാന്തായതം
ത്ര്യാശ്രം സകലേഷു; വൈധസ മിദം വൃത്തം ക്വചിൽ ചൈശ്വരം.

ഇരുപതൊ ഇരുപത്തൊന്നൊ ഇരുപത്തിരണ്ടൊ പ്രതിമാംഗുലം കടവിസ്താരത്തോടും, അതിൻെറ ആറിലൊന്നൊ ഏഴിലൊന്നൊ എട്ടിലൊന്നൊ കുറഞ്ഞ അഗ്രവിസ്താരത്തോടും, നപുംസകശിലവരെ ചുവട്ടിലേയ്ക്കു ദീർഘത്തോടുംകൂടി സമചതുരശ്രമായി എല്ലാ ദേവന്മാൎക്കും നാളത്തെ ഉണ്ടാക്കണം. ചതുരശ്രമായ ഈ നാളത്തിന്നു ബ്രഹ്മാവുദേവതയാകുന്നു. എന്നാൽ ചിലേടത്തു വൃത്തമായും നാളത്തെ ഉണ്ടാക്കാറുണ്ട്. അതിൻെറ ദേവത ശിവനാകുന്നു.

—:*:—

# ആറാമദ്ധ്യായം

## (ശിവലിംഗലക്ഷണം)

### 1

അഞ്ചാമദ്ധ്യായംകൊണ്ടു ബിംബലക്ഷണത്തെ പറഞ്ഞു. ഈ അദ്ധ്യായംകൊണ്ടു ലിംഗലക്ഷണത്തെ പറയുന്നു.

ലിംഗാനി സായകകരാദിപദോന്നിതാ ശചി–
ഹസ്താന്തിമാനി ചരണാംശവിമുക്തിക്ല്പ്ത്യാ
സ്യു ർവ്വർണ്ണിനാം മുഖഭുജോരുപദോത്ഭവാനാം
പഞ്ചാഗ്നിപാവകജഗൽപരിസംഖ്യകാനി.

ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രന്മാൎക്ക അഞ്ചുകോൽ തുടങ്ങി ക്രമേണ കാക്കാലേയ്ക്കു കോൽ കുറഞ്ഞു ഒന്നേമുക്കാൽ കോൽവരെ പതിന്നാലുപ്രകാരം ലിംഗദീർഘത്തെ കല്പിയ്ക്കാം—അഞ്ചുകോലും നാലേമുക്കാൽ കോലും നാലരക്കോലും നാലേകാൽകോലും നാലുകോലും ഇങ്ങിനെ അഞ്ചുവിധം ലിംഗങ്ങൾ ബ്രാഹ്മണന്നും, മൂന്നേമുക്കാൽ മൂന്നര മൂന്നേകാൽ ഇങ്ങിനെ മൂന്നു വിധം ലിംഗങ്ങൾ ക്ഷത്രിയന്നും, മൂന്നു രണ്ടേമുക്കാൽ രണ്ടര ഇങ്ങിനെ മൂന്നു വിധം വൈശ്യന്നും, രണ്ടേകാൽ രണ്ടു ഒന്നേമുക്കാൽ ഇങ്ങിനെ മൂന്നുവിധം ശൂദ്രന്നും ആയി ഭാഗിച്ചു കല്പിയ്ക്കണമെന്നു താല്പൎയ്യം.

### 2

അനുലോമജാതിയ്ക്കും വിലോമജാതിയ്ക്കും വിധിച്ചിരിയ്ക്കുന്ന ലിംഗത്തെ പറയുന്നു.

അംഘ്ര്യംശകക്രമകൃതഹ്രസനേന ഭൂയോ
ദ്വേ ചൈക മപ്യനുവിലോമകുലോത്ഭയോഃ സ്യുഃ
താന്യുത്തരോത്തരകുലപ്രഭവേഷു ചാനു–
ലോമ്യാൽ പ്രകല്പയതു വൈകകരാദികാനി.

ഒന്നേമുക്കാൽ കോലിൽനിന്നു പിന്നേയും കാക്കാലീതു കോൽ കുറഞ്ഞുണ്ടാകുന്ന രണ്ടു വിധം കോലുകൾ അനുലോമജാതിയ്ക്കും, പിന്നേയും കാൽകുറഞ്ഞുണ്ടാകുന്ന ഒരു തരം വിലോമജാതിയ്ക്കും ആകുന്നു. അപ്പോൾ ഒന്നരകോലും ഒന്നേകാൽകോലും അനുലോമജാതിയ്ക്കും. ഒരു കോൽ വിലോമജാതിയ്ക്കും ആയിവരും. ഒരു കോൽ മുതൽ അഞ്ചുകോൽ വരെയുള്ള ഈ ലിംഗങ്ങൾ തൻെറ തൻെറ ഉയൎന്നജാതികൾക്കൊക്കെ ആവാം. ബ്രാഹ്മണന്നു എല്ലാ ജാതിക്കാരുടേയും ആവാം; ക്ഷത്രിയന്നു ബ്രാഹ്മണൻേറതു ഒഴിച്ചു ശേഷം ഒക്കെയും എടുക്കാം; വൈശ്യന്നു തൻേറയും ശൂദ്രൻേറയും വിരോധമില്ല; ശൂദ്രന്നു തൻേറതു മാത്രമേ പാടുള്ളതാനും.

3

ഗർഭഗൃഹംകൊണ്ടും, ദ്വാരംകൊണ്ടും ലിംഗദീർഘത്തെ കല്പിയ്ക്കാൻ പറയുന്നു.

ഗർഭവ്യാസേ വിഭക്തേ സ്മരശരനവനേത്രൈസ്ത്രിപഞ്ചൈകഭാഗൈ-
ല്ലിംഗാനി ത്രീണി, തേഷു ത്രിഷു ഗുണദളിതേഷ്വേക ഭാഗൈർദ്വിഭാഗൈഃ
ദ്വേ ദ്വേ താനി സ്യു രേവം നവ, ചരണയുതം തത്സമം പാദഹീനം,
ദ്വാരാദ്വ്യേകാംശകാഭ്യാ മപി ഗുണദളിതേ, തത്ര പഞ്ചേതരാണി.

ഗർഭഗൃഹവ്യാസത്തിന്റെ അഞ്ചിൽ മൂന്നംശംകൊണ്ടും, ഒൻപതിൽ അഞ്ചംശംകൊണ്ടും, പകുതികൊണ്ടും ഇങ്ങനെ മൂന്നു വിധത്തിൽ ലിംഗദീർഘത്തെ കല്പിയ്ക്കാം. ഈ മൂന്നു വിധത്തിലുള്ള ദീർഘത്തേയും മുമ്മൂന്നാക്കി അംശിച്ച് അതിൽ ഒരംശംകൊണ്ടും, രണ്ടംശംകൊണ്ടും കല്പിയ്ക്കാവുന്നതാണ്. ഇതിനെ ആദ്യം പറഞ്ഞപ്രകാരം ഗർഭഗൃഹം കൊണ്ടു മൂന്നു വിധത്തിലും പിന്നെ അവ ഓരോന്നും ഈരണ്ടുവിധത്തിൽ ആറുംകൂടി ഗർഭഗൃഹവ്യാസം കൊണ്ടുതന്നെ ഒൻപതു വിധത്തിൽ ലിംഗദീർഘം പറയപ്പെട്ടിരിയ്ക്കുന്നു. പിന്നെ ഗർഭഗൃഹദ്വാരനീളത്തോളവും, അതിൽ നാലിലൊന്നു കൂടിയും, ഗർഭഗൃഹദ്വാരത്തിൽ നാലിലൊന്നു കുറഞ്ഞും, ദ്വാരനീളത്തിന്റെ മൂന്നിലൊന്നും, മൂന്നിൽ രണ്ടും ഇങ്ങനെ ദ്വാരനീളംകൊണ്ടു അഞ്ചു വിധത്തിലും ലിംഗത്തിന്റെ ദീർഘത്തെ കല്പിയ്ക്കാം.

4

ഇനി ലിംഗത്തിന്റെ ചതുരശ്രാദി വിഭാഗങ്ങളെ പറയുന്നു.

ലിംഗം സർവ്വസമം സമോന്മിതിവിഭക്താംശത്രയം, തൽ പുനഃ
സ്വായത്യാ സമനാഹകം യദി സമാംശം, ചാഽഥ വൃദ്ധ്യുത്തരം
ഭക്തേ ഭാനയുജോച്ഛ്റയേഽദ്രിവസുനന്ദാംശൈ സ്തു മൂലാദിഷൂ-
പേതം, ദിഗ്ദളിതേ ത്രിലോകയുഗസംഖ്യാഭി സ്ത്വഥേശാധികം.

ലിംഗത്തിന്റെ ആകെയുള്ള ദീർഘത്തെ മൂന്നാക്കി അംശിച്ച് അതിൽ ഓരോ അംശംകൊണ്ടു ചതുരശ്രാഷ്ടാശ്രവൃത്തങ്ങളുടെ ദീർഘത്തെ കല്പിയ്ക്കാം; അതിന്നു 'സർവ്വസമം' എന്നു പേരാകുന്നു. ഈ സർവ്വ സമത്തെത്തന്നെ അതാതംശത്തോളം അതാതംശത്തിന്റെ ചുററം കല്പിയ്ക്കാം; അതിന്നു 'സമാംശം' എന്നു പേർ. പിന്നെ ആകെയുള്ള ദീർഘത്തെ ഇരുപത്തിനാലാക്കി ചുവട്ടിലെ ചതുരശ്രം ഏഴംശവും മദ്ധ്യത്തിലെ അഷ്ടാശ്രം എട്ടംശവും, അഗ്രത്തിലെ വൃത്തഭാഗം ഒൻപതംശവുമായിട്ടും കല്പിയ്ക്കാം; അതിന്റെ പേർ 'വൃദ്ധ്യുത്തരം' എന്നുമാകുന്നു. ആകേയുള്ള ലിംഗദീർഘത്തെത്തന്നെ പത്താക്കി അംശിച്ച് ചതുരശ്രവും അഷ്ടാശ്രവും മുമ്മൂന്നംശങ്ങളെക്കൊണ്ടും, അഗ്രത്തിലെ വൃത്തഭാഗം നാലംശംകൊണ്ടും കല്പിയ്ക്കാം; ഇതിന്റെ പേർ 'ഈശാധികം' എന്നുമാകുന്നു.

5

ലിംഗത്തിന്റെ വിസ്താരത്തെ പറയുന്നു.

ആയാമേ ദളിതേ ദിവാകരയുജാഽഭീഷ്ടേഽഷ്ടഭി ർവ്വിസ്തൃതിഃ
കാര്യാഽംശൈ, രഥ പഞ്ചപഞ്ചയവയുക്തൈഃ സപ്തഭിഃ പഞ്ചഭിഃ
സ്വായാമാക്ഷയുഗാംശതദ്വിരസനാംശഃ സ്യാ ദ്ധ്രുവഃ കേവലൈഃ
പഞ്ചാംശൈ രപി ഗർഭഗേഹനവമാംശേനാഽപി സാ സ്മര്യതേ.

മുൻപറഞ്ഞപ്രകാരം കല്പിച്ചിരിയ്ക്കുന്ന ലിംഗത്തിന്റെ ഇഷ്ടദീർഘത്തെ ഇരുപത്തിനാലാക്കി ഭാഗിച്ച് അതിൽ എട്ടംശം കൊണ്ടും, അഞ്ചംശംകൊണ്ടും, അഞ്ചുയവത്തോടു

കൂടിയ എഴംശംകൊണ്ടും, അഞ്ചു യവത്തോടുകൂടിയ അഞ്ചംശംകൊണ്ട് ലിംഗത്തിന്റെ വിസ്താരത്തെ കൽപിയ്ക്കാം. ആകെയുള്ള ദീർഘത്തെ ഇരുപത്തിനാലാക്കി അംശിച്ച് അതിൽ ഒരംശത്തിന്റെ എട്ടിലൊന്നാണ് ഇവിടെ 'യവം' എന്നു പറയുന്നത്. പിന്നെ ഗർഭഗൃഹവിസ്താരത്തിന്റെ ഒമ്പതിൽ ഒന്നുകൊണ്ടും ലിംഗവിസ്താരം കൽപിയ്ക്കാം.

6

ലിംഗത്തിന്റെ ചതുരശ്രാദി വിഭാഗങ്ങളെ പറയുന്നു.

യഥോചിതായതാനവിതാനയുക്താം ശിലാം ത്രിധോക്തക്രമതോ വിഭജ്യ
മൂലം യുഗാശ്രം വിദധീത; മദ്ധ്യമഷ്ടാശ്രകം, വൃത്തമയം പരം ച.

ആവശ്യമുള്ള ദീർഘവിസ്താരത്തോടുകൂടിയ ശിലയെ മുൻപറഞ്ഞതിൽ ഒരു പ്രകാരത്തിൽ മൂന്നാക്കി ഭാഗിച്ച്, അതിൽ പീഠത്തിന്നു ചോടെയുള്ള മൂലഭാഗം ചതുരശ്രമായും, മദ്ധ്യഭാഗം അഷ്ടാശ്രമായും, പീഠത്തിന്റെ മുകളിലേയ്ക്കുള്ള അഗ്രഭാഗം വൃത്തമായും പണി ചെയ്യണം.

7

ഇഷ്ടശ്രേ സുസമേ പ്രസാര്യ ഭുജസൂത്രം കർണ്ണസൂത്രാദ്ധനാ,
തസ്യാഽന്താഹിതലക്ഷ്മസു പ്രതിദിശം ദ്വേ ദ്വേ ഭുജാസൂത്രകേ
കൃത്വാ, തദ്വയമദ്ധ്യസംസ്ഥിതചതുഷ്കോണാനി സംശോദ്ധ്യ സാ-
ദ്ധ്വഷ്ടാശ്രം വിദധീത, വൃത്ത മപി ത ദ്വ്യഷ്ടാശ്രകാദിക്രമാൽ.

മേൽപ്രകാരം കോട്ടം കൂടാതെയുള്ള ശിലയെ ദീർഘചതുരശ്രമാക്കിയാൽ ആ ശിലയുടെ നാലു ഭാഗത്തും ലിംഗത്തിന്നു പറഞ്ഞ വ്യാസംകൊണ്ടു സമചതുരശ്രമായ ക്ഷേത്രം കല്പിച്ച്, ഈ ചതുരശ്രക്ഷേത്രത്തിന്റെ ഒരു ഭുജയോളം നീളമായ ഒരു തോതിനെ (അളവുകോല്) ഉണ്ടാക്കി, ആ തോതിനെ ചതുരശ്രത്തിന്റെ കർണ്ണമാർഗ്ഗത്തൂടെ വെച്ച്, ആ തോതു അവസാനിയ്ക്കുന്ന ദിക്കുകളിൽ അടയാളം ഇടുക ഇങ്ങനെ ചെയ്താൽ ഓരോ ഭാഗത്തും നന്നാലു അടയാളങ്ങൾ വീതം വരും. ഇങ്ങനെ നാലുപുറവും അടയാളമിട്ടാൽ, ഈരണ്ടു അടയാളങ്ങൾക്കു ശരിയായി ഓരോ ഭാഗത്തും ഈരണ്ടു രേഖകളെ ഒടനീളം വരയ്ക്കണം. പിന്നെ ഈ രേഖകളുടെ മദ്ധ്യത്തിലുള്ള നാലു കോണുകളേയും കളഞ്ഞാൽ ശരിയായ അഷ്ടാശ്രമായി വരും. ഈ അഷ്ടാശ്രത്തെ ഇതുപോലെത്തന്നെ കൽപിച്ച് ഷോഡശാദിക്രമേണ വൃത്തമാക്കുകയും വേണം.

8

ശിരസ്സിന്റെ വക്ക ഉരുട്ടി പണി ചെയ്യേണ്ടും വിഭാഗത്തെ പറയുന്നു.

വിസ്താരം ശിവലിംഗമൂർദ്ധ്നി വസുനന്ദാദിത്യരുദ്രാംശകം
കൃത്വാഽത്ര ക്രമശോ വിശോദ്ധ്യ പരിതോ ദ്വേകദ്വിലോകാംശകാൻ
കൃത്വാഽത്യഷ്ടിതിഥിപ്രകൃത്യതിധൃതിവ്യാതാംശയുക്തം ക്രമാൽ
പൂജാഭാഗ മിഹോക്തഭാഗ മുപരിഷ്ടാ ച്ഛോധയേദ്വർണ്ണിഷു.

ബ്രാഹ്മണാദി നാലു ജാതികൾക്കും ക്രമേണ ശിരസ്സിന്നുള്ള വ്യാസത്തിന്റെ നാലിലൊന്നും, ഒൻപതിലൊന്നും, ആറിലൊന്നും, പതിനൊന്നിൽ മൂന്നും ശിവലിംഗത്തിന്റെ മൂർദ്ധാവിൽ നാലുപുറവും വക്ക കളയണം. ഇതുപോലെ വൃത്തഭാഗ (പൂജാഭാഗ) ദീർഘത്തിന്റെ മുകളിൽ പതിനേഴിൽ രണ്ടും, പതിനഞ്ചിൽ ഒന്നും, ഇരുപത്തൊന്നിൽ

രണ്ടും പത്തൊമ്പതിൽ മൂന്നും അംശങ്ങൾ മൂർദ്ധാവിന്റെ ചുവട്ടിൽ നാലുപുറവും കളഞ്ഞ് ശിരസ്സിന്റെ വക്കിനെ ഉരുട്ടി പണി ചെയ്യണം.

9

വേറെ പ്രകാരത്തിൽ ശിരസ്സിന്റെ വക്കിനെ ഉരുട്ടി ഭാഷപ്പെടുത്തുവാൻ പറയുന്നു.

തന്മസ്തകേ നവവിഭാഗതയാ വിഭക്തേ
ഭാഗം വിശോദ്ധ്യ പരിതഃ ശിവഭാഗദൈർഘ്യം
ദ്വാത്രിംശദംശകതയാ പരികല്പ്യ ഭാഗാ
നേകൈകശോ ദ്വിജമുഖേഷു വിശോധയേ ദ്വാ.

ശിരസ്സിന്നുള്ള വ്യാസത്തിന്റെ ഒമ്പതിൽ ഒരംശം മൂർദ്ധാവിൽ എല്ലാഭാഗവും വക്ക കളഞ്ഞും, വൃത്തഭാഗദീർഘത്തിന്റെ മുപ്പത്തിരണ്ടിൽ ഒരു ഭാഗം ബ്രാഹ്മണന്നും, രണ്ടു ഭാഗം ക്ഷത്രിയന്നും, മൂന്നുഭാഗം വൈശ്യന്നും, നാലുഭാഗം ശൂദ്രന്നും ആയി മൂർദ്ധാവിന്റെ ചുവട്ടിൽ നാലു പുറവും കളയുക. ഇങ്ങിനേയും ശിരസ്സിന്റെ വക്കിനെ ഉരുട്ടി പണിയാവുന്നതാണ്.

10

ഈ ശ്ലോകംകൊണ്ടു ശിവലിംഗമൂർദ്ധാവിന്റെ ആകൃതിഭേദങ്ങളെ പറയുന്നു,

കുവ്വീത ത്രപുഷീഫലാഗ്രസദൃശം, ഛത്രോപമം മസ്തകം,
ബാലേന്ദ്വാകൃതി, കുക്കുടാണ്ഡസദൃശം വിപ്രാദിവര്‍ണ്ണക്രമാൽ
ഭേദാഃ സവ്വസമാംശകപ്രഭൃതയോ നാഹപ്രഭേദോന്വിതാ-
സ്തേ*f*പ്യേതൽ ക്രമതഃ സ്യുരേതദനുലോമാംഗീകൃതിശ്ചൈഷ്യതേ.

ശിരസ്സിനെ ബ്രാഹ്മണന്നു ചുരയ്ക്കയുടെ അഗ്രം പോലെയും, ക്ഷത്രിയന്നു കുട പോലെയും, വൈശ്യന്നു ബാലചന്ദ്രനെപ്പോലെയും, ശൂദ്രന്നു കുക്കുടാണ്ഡം പോലെയും പണി ചെയ്യണം. സവ്വസമം മുതലായും, ചുററിന്റേയും മററും ഭേദങ്ങളാലും, ബ്രാഹ്മണാദിവര്‍ണ്ണക്രമത്തിൽ പറഞ്ഞതു, തനിയ്ക്കു പറഞ്ഞതും, തന്റേതിൽ താണ ജാതിയ്ക്കു പറഞ്ഞതും തനിയ്ക്കു സ്വീകരിയ്ക്കയും ചെയ്യാം.

11

ലക്ഷണോദ്ധാരവിധിയെ പറയുന്നു.

ഭക്ത്വാ ത്രേധാ ശിവാംശായതി മുപരിതനം, ഭാഗ മുൽക്ഷിപ്യ, ശിഷ്ടം
കൃത്വാ*f*ഷ്ടാംശം, സമാസ്ഫാല്യ ച വിഷുവസിരാസൂത്ര, മത്രാ*f*ഷ്ടമാംശേ
ലിംഗാഭം ലക്ഷ്മ സാധാരണ, മഥ യവരൂപം, മഹേഭേക്ഷണാഭം,
വ്രീഹ്യാകാരം ച ബദ്ധാഞ്ജലിനിഭ മപി വിപ്രാദിക്ലപ്ത്യം ലിഖേദ്വാ.

വൃത്തഭാഗദീർഘത്തെ മൂന്നാക്കി അംശിച്ചു, അതിൽ മുകളിൽ ഒരംശം കഴിച്ചിട്ടു, ശേഷമുള്ള രണ്ടു ഭാഗത്തെ എട്ടാക്കി അംശിച്ചു, ചുററും സൂത്രങ്ങളിട്ട്, കടനീളത്തിൽ ഒരു മദ്ധ്യസൂത്രത്തേയും ഉണ്ടാക്കുക. ഈ മദ്ധ്യസൂത്രത്തിന് 'വിഷുവസിരാ' എന്നു പേരാകുന്നു. പിന്നെ ചുവട്ടിൽനിന്നു മുകളിലേയ്ക്കു എണ്ണിയാൽ എട്ടാമത്തെ അംശത്തിൽ ബ്രാഹ്മണാദി നാലു ജാതിയ്ക്കും സാധാരണമായി ശിവലിംഗാകൃതിയായ ഒരു അടയാളത്തെ ഉണ്ടാക്കണം; അല്ലെങ്കിൽ ബ്രാഹ്മണന്നു യവാകൃതിയും, ക്ഷത്രിയന്നു ആനക്കണ്ണുപോലെയും, വൈശ്യന്നു നെന്മണിപോലെയും, ശൂദ്രന്നു തൊഴുകൈപോലെയും അടയാളത്തെ ഉണ്ടാക്കാം.

## 12

മണിരേഖയുടേയും പാശ്വരേഖയുടേയും ലക്ഷണത്തെ പറയുന്നു.

രേഖാം ലക്ഷണമൂലതോ മണിമയീം മൂലാംശയുഗ്മാന്തിമം,
രേഖേ ലക്ഷണപാശ്വജേ ച പരിലിഖ്യൈഷ്വംശമദ്ധ്യാവധി
ഊർദ്ധ്വാഗ്രൈ രൂജുസൂത്രകൈ സ്സ്രീദശകോഷ്ഠാനി പ്രകല്പ്യാഥ, തേ
തൽകണ്ണക്രമതഃ പരാ ഗവനിപംക്ത്യന്തേ മിഥോ യോജയേൽ.

മുൻപറഞ്ഞ ലക്ഷണ (അടയാള)ത്തിൻെറ ചുവട്ടിൽനിന്നു നേരെ കീഴ്പോട്ട്, ചുവട്ടിൽനിന്നു രണ്ടാമത്തെ അംശത്തിൻെറ മേലെ അററത്തോളം ഒരു രേഖ വരയ്ക്കുക; ഇതിന്നു 'മണിരേഖ' എന്നു പേരാകുന്നു. പിന്നെ ലക്ഷണത്തിൻെറ രണ്ടരികിൽ നിന്നും മണിരേഖയുടെ ഇരുപാശ്വങ്ങളിൽ കൂടെ കീഴ്പോട്ട്, ചുവട്ടിൽ നിന്ന് അഞ്ചാമത്തെ അംശത്തിൻെറ മദ്ധ്യം വരെ രണ്ടു രേഖകളേയും വരയ്ക്കുക; പിന്നെ മുകളിലേയ്ക്കു എണ്ണിയാൽ അഞ്ചാമത്തെ അംശത്തോടുകൂടി കീഴ്പോട്ടു ലിംഗത്തിൻെറ ചുററിനെ ആറു രേഖകളേക്കൊണ്ടു ആറാക്കി ഭാഗിച്ചു, ആറഞ്ചു മുപ്പതു കോഷ്ഠമാക്കി (കള്ളിയാക്കി) മേൽപറഞ്ഞ രണ്ടുപാശ്വരേഖകളേയും കോഷ്ഠങ്ങളുടെ കോണുകളിൽ കൂടി കൊണ്ടുപോയി ശിവലിംഗത്തിൻെറ പിന്നിൽ ആദ്യത്തെ പംക്തിയുടെ മുകളിൽ കൂട്ടി യോജിപ്പിയ്ക്കുകയും വേണം.

## 13

ലക്ഷണത്തിൻേറയും രേഖകളുടേയും വിസ്താരത്തേയും, അതുകളുടെ ദേവതകളേയും മററും പറയുന്നു.

വിസ്താരോƒധമലക്ഷണേ ദ്വിയവത, സ്തൽപാദവൃദ്ധ്യോർദ്ധ്വതോ
രേഖാ, തദ്ദളതോ മിതാ മണിമയീ തത്സാമിക്ലൃപ്തേ പരേ
രേഖാ ദക്ഷിണവാമമദ്ധ്യരചിതാ ബ്രഹ്മാജിതാനംഗജി–
ദ്ദേവതൃശ്ചതുരശ്രകാദിശിവലിംഗാംശാ ശ്ച തദ്ദേവതാഃ.

ലക്ഷണം മൂന്നു വിധത്തിൽ ഉള്ളതിൽ അധമമായിരിയ്ക്കുന്നതിന്നു രണ്ടു യവവും, മദ്ധ്യമമായിരിയ്ക്കുന്നതിന്നു രണ്ടേകാൽ യവവും, ഉത്തമമായതിന്നു രണ്ടര യവവും വിസ്താരമാകുന്നു. മണിരേഖയുടെ വിസ്താരം ലക്ഷണവിസ്താരത്തിൻെറ പകുതിയും, പാശ്വരേഖകളുടെ വിസ്താരം മണിരേഖയുടെ വിസ്താരത്തിൽ പകുതിയും ആകുന്നു. വലത്തു ഭാഗത്തും, എടത്തുഭാഗത്തും, മദ്ധ്യത്തിലും ഉള്ള രേഖകൾക്കും; ചതുരശ്രം, അഷ്ടാശ്രം, വൃത്തം ഈ അംശങ്ങൾക്കും ക്രമേണ ബ്രഹ്മാ–വിഷ്ണു–മഹേശ്വരന്മാർ ദേവതകളാകുന്നു.

## 14

ബിംബത്തിൻേറയും ലിംഗത്തിൻേറയും പീഠത്തിൻെറ ലക്ഷണത്തെ പറയുന്നു.

ബിംബേ ബിംബോഛ്റയസമായാമവിസ്താരയുക്തം
സ്വവ്യാസാദ്ധോച്ഛ്റയപരിഗതം ച പ്രകുവ്വീത പീഠം
ലിംഗവ്യാസത്രിഗുണിതവിതത്യാതതിഭ്യാം സമേതം
ലിംഗേ സ്വാഷ്ടാശ്രകസമസമുച്ഛ്റായി തുയ്യശ്രരൂപം.

ബിംബത്തിന്നു, ബിംബത്തിൻെറ ഉയരത്തോളം ദീർഘവും അത്രതന്നെ വിസ്താരവും, ഈ വിസ്താരത്തിൽ പകുതി ഉയരവും ആയിരിയ്ക്കുന്ന പീഠത്തെ ഉണ്ടാക്കണം. ലിംഗത്തിന്നു, ലിംഗവ്യാസത്തിൻെറ മൂന്നിരട്ടി ദീർഘവിസ്താരങ്ങളും, തൻെറ അഷ്ടാശ്രഭാഗത്തോളം ഉയരവും, ചതുരശ്രാകാരവുമായിരിക്കുന്ന പീഠത്തെ ഉണ്ടാക്കണം.

## 15

ഇതുകൊണ്ടു ശിവലിംഗപീഠത്തിന്റെ അവയവവിഭാഗത്തെ പറയുന്നു.

**ഷോഡശാംശേ ശിവപീഠകേ ക്ഷിതിശരാബ്ധീന്ദ്വംശകൈഃ പാദുകം,**
**പ്രാഭജ്യാൽ ജഗതിം, തഥാ കുമുദകം, തൽപട്ടികാം ച ക്രമാൽ.**
**അംശാഭ്യാം ഗള, മംശകേന ഗളപട്ടിം, ജാഗതേഽബ്ധ്യംശിനി**
**ഗ്രീവാന്തേഽബ്ധ്യുതദ്വയേന വളഭിം, ശിഷ്ടേന പട്ടിം സദാ.**

ശിവലിംഗപീഠത്തിന്റെ ഉയരത്തെ പതിനാറാക്കി ഭാഗിച്ചു അതിൽ ഒരംശം കൊണ്ടു പാദുകത്തേയും, അഞ്ചംശംകൊണ്ടു ജഗതിയേയും, നാലംശംകൊണ്ടു കുമുദത്തേയും, ഒരംശംകൊണ്ടു കുമുദപടിയേയും, രണ്ടംശംകൊണ്ടു ഗളത്തേയും, ഒരംശംകൊണ്ടു ഗളപടിയേയും, രണ്ടംശംകൊണ്ടു പടിയേയും ഉണ്ടാക്കണം. ഇനി നാലംശംകൊണ്ടു ജഗതിയും, ഗളം കഴിഞ്ഞാൽ രണ്ടംശംകൊണ്ടു വളഭും, ഒന്നരംശംകൊണ്ടു പടിയും ആയിട്ടും ഉണ്ടാക്കാം. ഇങ്ങിനെ രണ്ടുവിധത്തിലും ആവാമെന്നു സാരം.

## 16

**പീഠേ മുക്ത്വാ പ്രതിഷ്ഠാവട,മുദധിവിഭാഗം വിധായാഽവശിഷ്ടം**
**ദ്വാഭ്യാ മാധായ പാഥോവലയ, മുദകധാത്രീം വിധായാഽംശകേന**
**ശിഷ്ടേനാഽധായ തദ്വേഷ്ടന,മഥ തദുദക്ത്ര്യംശവിസ്താരദൈർഘ്യം**
**കൃത്വാഷ്ടാശ്ര മാശാംശകകൃതജലകുല്യം കൃശാഗ്രം പ്രണാളം.**

പീഠത്തിന്റെ മദ്ധ്യത്തിൽ പ്രതിഷ്ഠയ്ക്കുള്ള കുഴി കുഴിച്ചു, ശേഷമുള്ളതിനെ സമമായി നാലുഭാഗത്തും നന്നാലാക്കി ഭാഗിച്ചു, ഉള്ളിൽ രണ്ടംശംകൊണ്ടു വെള്ളം ഒഴുകുവാനുള്ള വലയത്തേയും, അതിന്റെ പുറമെ ഒരംശംകൊണ്ടു വെള്ളച്ചാലിനേയും, അതിന്റെ പുറമെ ഒരംശംകൊണ്ടു വക്കിനേയും ഉണ്ടാക്കണം. പിന്നെ പീഠത്തിന്റെ വടക്ക പീഠവിസ്താരത്തിന്റെ മൂന്നിലൊന്നു ദീർഘവിസ്താരങ്ങളായി പീഠവിസ്താരത്തിന്റെ പത്തിലൊന്നുകൊണ്ടുള്ള വെള്ളച്ചാലിനോടുകൂടിയും, അഷ്ടാശ്രമായും, അഗ്രം മൂലത്തേക്കാൾ വിസ്താരം കുറഞ്ഞും ഇരിക്കുന്ന ഓവിനേയും ഉണ്ടാക്കണം. പീഠവിസ്താരത്തിന്റെ പതിനാറിൽ ഒന്നു പീഠമദ്ധ്യത്തിൽ നിന്നു കിഴക്കുവശത്തു ഓവിന്റെ മദ്ധ്യം വരുമാറ് ഈ ഓവിനെ ഗമിപ്പിക്കുകയും വേണം.

## 17

നപുംസകശിലയുടെ ദീർഘവിസ്താരങ്ങളേയാണ് ഇനി മൂന്നു ശ്ലോകംകൊണ്ടു പറയുന്നതു്.

**ബിംബേ നപുംസകശിലാം നിജനാളമൂല-**
**വിസ്താരതോഽധിചരണാംശദളാംശതാനാം**
**ദൈർഘ്യപ്രഥാം ച വിദധീത, നിജപ്രഥാർദ്ധ-**
**പാദോന്നതത്സമസമുച്ഛ്രയസമ്പ്രപന്നാം.**

ബിംബപ്രതിഷ്ഠയുള്ള ദിക്കിലെ നപുംസകശിലയെ ബിംബനാളത്തിനുള്ള കടവിസ്താരത്തിന്റെ ഒന്നേകാലൊ, ഒന്നരയൊ, എരട്ടിയൊ ചതുരമായും, ഈ പറഞ്ഞതിൽ സ്വീകരിച്ച വിസ്താരത്തിന്റെ പകുതിയൊ, മുക്കാലൊ, വിസ്താരത്തോളമൊ, ഉയരത്തോടുകൂടിയും ഉണ്ടാക്കണം.

## 18

നപുംസകശിലയെ സ്ഥാപിയ്ക്കേണ്ടും പ്രകാരത്തേയും മററും പറയുന്നു.

ഭക്ത്വാ ത്രിധാഽംഘ്രിദൃഷദുച്ഛ്റയ മേക മംശം
പീഠേ, ദ്വിഭാഗമുപവേശയ തൂർവ്വരായാം
ദ്വ്യേകാർദ്ധിതാംഗുലമിതം ഖനമുത്തമാദി-
ബ്രഹ്മാംശമൂർദ്ധ്നി രചിതനാളനിവേശനായ.

നപുംസകശിലയുടെ ഉയരത്തെ മൂന്നാക്കി ഭാഗിച്ച് അതിൽ ഒരംശം പീഠത്തിന്മേലും, ശേഷം രണ്ടംശം ഭൂമിയിലും പ്രവേശിപ്പിയ്ക്കണം. നപുംസകശിലയുടെ മൂർദ്ധാവിങ്കൽ നാളത്തെ യോജിക്കുവാനായി ഒരു കഴിയുമുണ്ടാക്കണം. ഈ കുഴിക്ക രണ്ടംഗുലം ആഴമായാൽ ഉത്തമവും, ഒരംഗുലം ആഴമായാൽ മദ്ധ്യമവും, അര അംഗുലം ആഴമായാൽ അധമവുമാകുന്നു.

## 19

ലിംഗവിഷയകനപുംസകശിലയുടെ ലക്ഷണത്തെ പറയുന്നു.

ലിംഗായാമസമോ നപുംസകശിലാവ്യാസോ വരിഷ്ഠോ, വരഃ
പൂജാംശദ്വിഗുണ, സ്ത്വന്തരമിതാവഷ്ടാംശിതായാം ക്രമാൽ.
അംശദ്വ്യാഽധമമദ്ധ്യമാദികവിധി വ്യാസാർദ്ധതോഽഭ്യുന്തിമ-
ശ്ചോത്സേധശ്ച തഥാഽത്ര ലിംഗവിനിവേശാർഹ ശ്വ കാര്യ്യോഽവടഃ.

ലിംഗത്തിന്ന ലിംഗത്തിന്റെ ഒട്ടാകെ ഉയരത്തോളം വ്യാസദൈർഘ്യങ്ങളോടുകൂടിയ നപുംസകശില ഉത്തമവും, ലിംഗത്തിങ്കലുള്ള വൃത്തഭാഗദൈർഘ്യത്തിന്റെ ഏരട്ടിയോളം വ്യാസമുള്ളതു അധമവുമാകുന്നു. പിന്നെ ഉത്തമമായിരിയ്ക്കുന്ന വ്യാസത്തിൽനിന്നു അധമവ്യാസത്തെക്കളഞ്ഞ ശേഷത്തെ എട്ടാക്കി ഭാഗിച്ച് അധമവ്യാസത്തിൽ ഒരംശം കൂടിയാൽ അധമത്തിൽ മദ്ധ്യമവും, രണ്ടംശം കൂടിയാൽ അധമത്തിൽ ഉത്തമവും, മൂന്നംശം കൂടിയാൽ മദ്ധ്യമത്തിൽ അധമവും, നാലംശം കൂടിയാൽ മദ്ധ്യമത്തിൽ മദ്ധ്യമവും, അഞ്ചംശം കൂടിയാൽ മദ്ധ്യമത്തിൽ ഉത്തമവും, ആറംശം കൂടിയാൽ ഉത്തമത്തിൽ അധമവും, ഏഴംശം കൂടിയാൽ ഉത്തമത്തിൽ മദ്ധ്യമവും, എട്ടംശം കൂടിയാൽ ഉത്തമോത്തമവും ആകുന്നു. ഇതുപോലെതന്നെ വിസ്താരത്തിൽ പകുതി ഉയരത്തോടുകൂടിയതു ഉത്തമവും, വിസ്താരത്തിന്റെ നാലിലൊന്നു ഉയരത്തോടുകൂടിയതു അധമവും, ഇതുകളുടെ അന്തരത്തെ എട്ടാക്കി ഭാഗിച്ച് ഉത്തമാധമമദ്ധ്യമങ്ങളിൽ മേൽപ്രകാരം മമ്മൂന്നുവിധം ഉയരത്തേയും കണ്ടുകൊൾക. ഈ ശിലയുടെ മൂർദ്ധാവിൽ ലിംഗത്തെ യോജിപ്പിപ്പാൻ തക്കവണ്ണം കുഴിക്കുകയും വേണം.

## 20

ബഹുബേരബിംബവിഷയത്തിലുള്ള അർച്ചനാബിംബവിധിയെ പറയുന്നു.

സകളേ സതി മൂലബിംബകേ നിഗമാംശോന്നിതി കർമ്മബിംബകം.
സകളാകൃതി, നിഷ്കളേപി വാ സ്ഥിത മാസീന മുത പ്രകല്പയേൽ.

മൂലബിംബം അവയവത്തോടു കൂടിയതാണെങ്കിൽ അതിന്റെ നാലിലൊന്നു ഉയരത്തോടു കൂടിയിരിയ്ക്കുന്ന അർച്ചനാബിംബത്തെ ഉണ്ടാക്കണം. മൂലബിംബം അവയവത്തോടു കൂടാത്തതാണെങ്കിൽ അർച്ചനാബിംബം അവയവത്തോടു കൂടിയതായിരിയ്ക്കണം. നിന്നുകൊണ്ടോ ഇരുന്നുകൊണ്ടോ ആവുന്നതിന്നു വിരോധവുമില്ല.

21

ആയാമേന ശിവാംശകസ്യ രചയേൽ നാഹേന വാ സമ്മിതം
വ്യാസേനാഽപി ച മന്ത്രലിംഗവിഷയേ തൽകർമ്മബിംബം ശിവേ.
ഭക്ത്വാ ഷോഡശധാ പുന സ്ത്രയ മിദം രുദ്രാങ്കശൈലാശുഗാ—
ഗ്ന്യംശൈ ർവ്വാഽധിക മൂനിതം ച ക്വചിൽ കുര്യാൽ തദൌചിത്യതഃ.

ശിവലിംഗത്തിന്നു അർച്ചനാബിംബം ഉണ്ടാക്കുന്നതായാൽ ശിവലിംഗത്തിന്റെ വൃത്തഭാഗദൈർഘ്യത്തോളമൊ, അതിന്റെ ചുറ്റോളമൊ, വ്യാസത്തോളമൊ ഉയരത്തോടു കൂടിയിരിക്കുന്ന അർച്ചനാബിംബത്തെ ഉണ്ടാക്കാം. പിന്നെ ഈ മൂന്നിനേയും പതിനാറായി അംശിച്ച പതിനൊന്നു്, ഒമ്പതു്, ഏഴ്, അഞ്ചു്, മൂന്നു് ഇതുകളിൽ ഒന്നു കൂട്ടിയിട്ടോ കുറഞ്ഞിട്ടോ ചിലേടത്തു ഉചിതംപോലെ ഉണ്ടാക്കാം.

22

ഈ ശ്ലോകംകൊണ്ടു് നിഷ്ക്രാമണത്തിന്നായ്ക്കൊണ്ടുള്ള ബാലഗൃഹത്തിന്റേയും ബാലബിംബത്തിന്റേയും ലക്ഷണത്തെ പറയുന്നു.

ശിഖിവിശിഖസുഷിരഭക്തേ മൂലഗൃഹേ മൂലബിംബേ ച
നേത്രാഗ്നി ഭൂതഭാഗൈർബ്ബാലഗൃഹം ബാലബിംബം ച.

മൂലപ്രാസാദത്തിന്റേയും മൂലബിംബത്തിന്റേയും മൂന്നിൽ രണ്ടുകൊണ്ടോ, അഞ്ചിൽ മൂന്നുകൊണ്ടോ, ഒൻപതിൽ അഞ്ചുകൊണ്ടോ, ബാലഗൃഹത്തേയും ബാലബിംബത്തേയും ഉണ്ടാക്കണം.

—•—

# ഏഴാമദ്ധ്യായം

## (ധ്യാനശ്ലോകങ്ങൾ)

### A. വിഷ്ണുധ്യാനങ്ങൾ.

1

അഷ്ടാക്ഷരം.

ഭാസ്വത്ഭാസ്വൽസഹസ്രപ്രഭ മരിദരകൌമോദകീപങ്കജാനി
ദ്രാഘിഷ്ഠൈ ർബ്ബാഹുദണ്ഡൈ ർദ്ദധത മജിത മാപീതവാസോവസാനം
ധ്യായേൽസ്ഫായൽ കിരീടോജ്വലമകുടമഹാകുണ്ഡലം വന്യമാലാ
വത്സശ്രീകൌസ്തുഭാഢ്യം സ്മിതമധുരമുഖം ശ്രീധരാശ്ലിഷ്ടപാർശ്വം.

ശോഭിച്ചിരിക്കുന്ന അനേകം സൂര്യന്റെ പ്രഭയോടുകൂടിയവനായും, അതിദീർഘങ്ങളായ കയ്യുകളെക്കൊണ്ടു ചക്രം, ശംഖ്, ഗദാ, പത്മം (വലത്തുമുകളിൽ ചക്രം ചുവട്ടിൽ പത്മം ഇടത്തുമുകളിൽ ശംഖ് ചുവട്ടിൽ ഗദാ) എന്ന ആയുധങ്ങളെ ധരിക്കുന്നവനായും, മഞ്ഞപ്പട്ടു് ഉടുത്തവനായും, ഉജ്വലത്തായിരിക്കുന്ന കിരീടത്തിങ്കൽ ശോഭിച്ചിരിക്കുന്ന മകുടങ്ങൾ, മഹത്തായിരിക്കുന്ന കുണ്ഡലങ്ങൾ, വനമാലാ, ശ്രീവത്സം എന്ന അടയാളം, കൌസ്തുഭം എന്ന രത്നം ഇവകളോടുകൂടിയവനായും, വലത്തുഭാഗത്തു ശ്രീഭഗവതിയോടും ഇടത്തു ഭൂമീദേവിയോടും കൂടിയവനായുമിരിക്കുന്ന വിഷ്ണുവിനെ ധ്യാനിക്കേണം.

2

ചതുരക്ഷരീഗോപാലം.

ശ്രീമൽകല്പദ്രുമൂലോൽഗതകനകലസൽകർണ്ണികാമദ്ധ്യസംസ്ഥ-
സ്തച്ഛാഖാലംബിപത്മോദരവിഗളദസംഖ്യാതരത്നാഭിഷിക്തഃ
ഹൈമാഭിഃ സ്വപ്രഭാഭി സ്ത്രിഭുവന മഖിലം ഭാസയൻ വാസുദേവഃ
പായാദ്വഃ പായസാശീ ഹ്യഭിനവ നവനീതാമൃതാശീ വശീ സഃ.

ശ്രീമത്തായിരിയ്ക്കുന്ന കല്പകവൃക്ഷത്തിൻെറ ചുവട്ടിൽനിന്നു പുറപ്പെട്ടിരിയ്ക്കുന്ന താമരപ്പൂവിൻെറ കർണ്ണികാമദ്ധ്യത്തിങ്കൽ ഇരിയ്ക്കുന്നവനായും, അതിൻെറ കൊമ്പിന്മേൽ തൂങ്ങിനില്ക്കുന്ന താമരപ്പൂവിൻെറ ഉള്ളിൽനിന്നു ഒഴുകിക്കൊണ്ടിരിക്കുന്ന അനവധി രത്നങ്ങളാൽ അഭിഷിക്തനായും, ത്രൈലോക്യത്തെ മുഴുവനും സ്വർണ്ണനിറംപോലെ ഇരിയ്ക്കുന്ന തൻെറ പ്രഭകളെക്കൊണ്ടു പ്രകാശിപ്പിയ്ക്കുന്നവനായും, വലത്തെ കയ്യുകൊണ്ടു പായസത്തേയും എടത്തെ കയ്യുകൊണ്ടു പുതിയ വെണ്ണയേയും ഭക്ഷിയ്ക്കുന്നവനായും, ജിതേന്ദ്രിയനായുമിരിയ്ക്കുന്ന ആ വാസുദേവപുത്രൻ നിങ്ങളെ രക്ഷിക്കട്ടെ.

3

ധന്വന്തരി.

അരിസദരഗദാരത്നപീയൂഷകുംഭ-
പ്രതിഘടിതകരാന്തഃ കാന്തപീതാംബരാഢ്യഃ
തനുവസനവിരാജന്മൗലി രാരോഗ്യദായീ
ശതമഖമണിവർണ്ണഃ പാതു ധന്വന്തരീ നഃ.

വലത്തു മുകളിലെക്കയ്യിൽ ചക്രത്തെയും ചുവട്ടിൽ രത്നാമൃതകുംഭത്തേയും എടത്തു മുകളിലെക്കയ്യിൽ ശംഖിനേയും ചുവട്ടിൽ ഗദയേയും ധരിയ്ക്കുന്നവനായും, മനോഹരമായിരിക്കുന്ന മഞ്ഞ വസ്ത്രത്തോടുകൂടിയവനായും, ലഘുവായ വസ്ത്രംകൊണ്ടു (തലേക്കെട്ട് കൊണ്ടു) ശോഭിച്ചിരിക്കുന്ന ശിരസ്സോടുകൂടിയവനായും, ആരോഗ്യത്തെ ദാനംചെയ്യുന്നവനായും, നീലവർണ്ണത്തോടുകൂടിയവനായുമിരിക്കുന്ന ധന്വന്തരമൂർത്തി നമ്മളെ രക്ഷിയ്ക്കട്ടെ.

4

അഷ്ടാദശാക്ഷരീ.

അവ്യാന്മീലൽകലായദ്യുതി രഹിരിപുപിഞ്ഛോല്ലസൽകേശപാശോ
ഗോപീനേത്രോല്പലാരാധിതലളിതവപു ർഗ്ഗോപഗോവൃന്ദവീതഃ.
ശ്രീമദ്വക്ത്രാരവിന്ദപ്രതിഹസിതശശാങ്കാകൃതിഃ പീതവാസാ
ദേവോസൌ വേണുവാദ്യക്ഷപിതജനധൃതി ർദ്ദേവകീനന്ദനോ വഃ.

കായാവിൻപൂവ്വ്പോലെ നീലവർണ്ണത്തോടുകൂടിയവനായും, ഗോപികളുടെ നേത്രങ്ങളാകുന്ന ഉൽപലങ്ങളെക്കൊണ്ടു ആരാധിയ്ക്കപ്പെട്ടിരിക്കുന്ന സുന്ദരവപുസ്സോടുകൂടിയവനായും, ഗോപന്മാരാലും ഗോസമൂഹത്താലും ചുററപ്പെട്ടവനായും, ചന്ദ്രനേക്കാറം മനോഹരമായ മുഖകമലത്തോടുകൂടിയവനായും, ഓടക്കുഴൽവിളികൊണ്ടു സകല ജനത്തേയും ആശ്ചര്യചിത്തന്മാരാക്കി ചെയ്യുന്നവനമായിരിക്കുന്ന ദേവകീപുത്രൻ നിങ്ങളെ രക്ഷിയ്ക്കട്ടെ.

5

ഗായത്രി

ധ്യേയഃ സദാ സവിതൃമണ്ഡലമദ്ധ്യവർത്തീ
നാരായണഃ സരസിജാസനസന്നിവിഷ്ടഃ
കേയൂരവാൻ മകരകുണ്ഡലവാൻ കിരീടി
ഹാരീ ഹിരണ്മയവപുർദ്ധൃതശംഖചക്രഃ

സൂര്യമണ്ഡലത്തിന്റെ മദ്ധ്യത്തിൽ താമരപ്പൂവിൽ ഇരിയ്ക്കുന്നവനായും; കേയൂരങ്ങൾ (കയ്യിന്റെ മുകൾഭാഗത്തു ധരിയ്ക്കുന്ന ഒരാഭരണവിശേഷം) മകരകുണ്ഡലങ്ങൾ, കിരീടം മുത്തുമാലകൾ എന്നിവകളോടു കൂടിയവനായും; സ്വർണ്ണനിറത്തോടുകൂടിയ വപുസ്സോടുകൂടിയവനായും; വലത്തെ കയ്യിൽ ചക്രത്തേയും, എടത്തു ശംഖിനേയും, ധരിയ്ക്കുന്നവനായുമിരിയ്ക്കുന്ന നാരായണനെ ധ്യാനിയ്ക്കണം.

6

ആവഹന്തി

അരുണനളിനസംസ്ഥം കാഞ്ചനോദ്ദീപ്തവർണ്ണം
കരധൃതദരചക്രം പീതകൗശേയവസ്ത്രം
കനകകലശസംരക്തോല്പലാസക്തപാണിം
ശ്രിയമപരകരാഭ്യാം ബിഭ്രതം നൌമി വിഷ്ണും.

ചെന്താമരപ്പൂവിൽ ഇരിയ്ക്കുന്നവനായും, സ്വർണ്ണംപോലെ ശോഭിച്ചിരിയ്ക്കുന്ന വർണ്ണത്തോടുകൂടിയവനായും, മഞ്ഞപ്പട്ടു ധരിയ്ക്കുന്നവനായും; മുകളിൽ വലത്തുകയ്യിൽ ചക്രത്തെയും, എടത്തു ശംഖിനേയും, അതിന്റെ ചുവട്ടിൽ വലത്തു ചെന്താമരപ്പൂവിനേയും, എടത്തു കനകകലശത്തേയും, അതിന്റെയും ചുവട്ടിലെ രണ്ടു കയ്യുകളേക്കൊണ്ടു ശ്രീഭഗവതിയേയും ധരിയ്ക്കുന്നവനായുമിരിയ്ക്കുന്ന വിഷ്ണുവിനെ ഞാൻ നമസ്കരിയ്ക്കുന്നു.

7

പാർത്ഥസാരഥി

അഗ്രേ കൃത്വാ കമപി ചരണം ജാനുനൈകേന തിഷ്ഠൻ
പശ്ചാൽ പാർത്ഥം പ്രണയവിവശേനാഽലമക്ഷ്ണേക്ഷമാണഃ
സവ്യേ തോത്രം കരസരസിജേ ദക്ഷിണേ ജ്ഞാനമുദ്രാ-
മാബിഭ്രാണോ രഥമധിവസൻ പാതു നഃ സൂതവേഷഃ.

തേരിന്റെ ഉള്ളിൽ ഒരു കാൽ മുമ്പിലേയ്ക്കു വെച്ച്, മറ്റെ കാലിന്റെ മുട്ടു കുത്തി ഇരിയ്ക്കുന്നവനായും, പിൻഭാഗത്തേയ്ക്കു, പ്രണയത്താൽ പരവശമായിരിയ്ക്കുന്ന കണ്ണുകൊണ്ടു അർജ്ജുനനെ നല്ലവണ്ണം നോക്കുന്നവനായും; എടത്തെ കയ്യിൽ ചമ്മട്ടിയേയും, വലത്തേതിൽ ജ്ഞാനമുദ്രയേയും ധരിയ്ക്കുന്നവനായുമിരിക്കുന്ന സൂതവേഷത്തോടുകൂടിയ ഭഗവാൻ നിങ്ങളെ രക്ഷിയ്ക്കട്ടെ.

8

ഷഡക്ഷരം

ശംഖം സചക്രം സഗദം സപത്മം ശാർങ്ഗം സഖഡ്ഗം സശരം സഖേടം
ശ്യാമഃ ഷഡാത്മാഽഷ്ടഭുജൈർദ്ദധാനോ ജിനാണ്ണതോഽർഘ്യാദ്യുപഹൃത്യപൂജ്യഃ

വലത്തു ഭാഗത്തു മുകളിൽനിന്നു ക്രമേണ പത്മം, ചക്രം, ശരം, വാള് എന്നിവകളേയും, എടത്തുഭാഗത്തു മുകളിൽനിന്നു ക്രമേണ ശംഖ്, ഗദ, വില്ല്, പരിച എന്നിവകളേയും എട്ടു കയ്യുകളെക്കൊണ്ടു ധരിക്കുന്നവനായും; ശ്യാമവർണ്ണത്തോടുകൂടിയവനായുമിരിക്കുന്ന ഷഡക്ഷരമൂർത്തിയെ അർഘ്യാദികളെ കൊടുത്തു ഗായത്രികൊണ്ടു പൂജിക്കേണ്ടതാണ്.

9

ധന്വന്തരിഭേദം

**ദേവം രവിബിംബസ്ഥം മനോഹരാംഗം പ്രസന്നമുഖകമലം**
**അമൃതഘടം സജളൂകം കരയുഗളേന ദധാനമമലമതിം.**

സൂര്യബിംബത്തിങ്കൽ സ്ഥിതിചെയ്യുന്നവനായും; സുന്ദരമായിരിക്കുന്ന അംഗങ്ങളോടും, പ്രസന്നമായിരിക്കുന്ന മുഖകമലത്തോടും കൂടിയവനായും; വലത്തെ കയ്യുകൊണ്ടു അമൃതകുംഭത്തേയും, എടത്തെ കയ്യുകൊണ്ടു അട്ടയേയും ധരിക്കുന്നവനായും; നിർമ്മലമനസ്സോടുകൂടിയവനായുമിരിക്കുന്ന ദേവനെ ഞാൻ വന്ദിക്കുന്നു എന്നു താൽപര്യം.

10

ശ്രീരാമഷഡക്ഷരം

**കാളാംഭോധരകാന്തികാന്തമനിശം വീരാസനാദ്ധ്യാസിനം**
**മുദ്രാം ജ്ഞാനമയീം ദധാനമപരം ഹസ്താംബുജം ജാനുനി**
**സീതാം പാർശ്വഗതാം സരോരുഹകരാം വിദ്യുന്നിഭാം രാഘവം**
**പശ്യന്തം മകുടാംഗദാദിവിവിധാകല്പോജ്ജ്വലാംഗം ഭജേ.**

നീലമേഘത്തിന്റെ വർണ്ണംകൊണ്ടു മനോഹരനായും; വീരാസനത്തിങ്കൽ ഇരിക്കുന്നവനായും; (എടത്തെ കാൽ വലത്തെ കാലിന്റെ തുടമേൽ വെച്ചു ചമ്രം പടിഞ്ഞിരിക്കുന്നതാണ് വീരാസനം) വലത്തെ കയ്യിൽ ജ്ഞാനമുദ്രയേയും, എടത്തെ കയ്യു കാലിന്റെ മുട്ടിന്മേലും ധരിക്കുന്നവനായും; സമീപത്തിൽ ഇരിക്കുന്നവളായും, കയ്യിൽ താമരപ്പൂവോടുകൂടിയവളായും, അതിസുന്ദരിയായുമിരിക്കുന്ന സീതയെ നോക്കുന്നവനായും; മകുടം, അംഗദം മുതലായ അനേകാഭരണങ്ങളെക്കൊണ്ടു ശോഭിച്ചിരിക്കുന്ന അംഗങ്ങളോടുകൂടിയവനായുമിരിക്കുന്ന രാഘവനെ ഞാൻ ഭജിക്കുന്നു.

## B. ശിവധ്യാനങ്ങൾ

11

പഞ്ചാക്ഷരം

**ബിഭ്രൽ ദോർഭിഃ കുഠാരം മൃഗമഭയവരൗ സുപ്രസന്നോ മഹേശഃ**
**സർവ്വാലങ്കാരദീപ്തഃ സരസിജനിലയോ വ്യാഘ്രചർമ്മാത്തവാസാഃ,**
**ധ്യേയോ മുക്താപരാഗാമൃതരസകലിതാദ്രിപ്രഭഃ പഞ്ചവക്ത്ര-**
**സ്ത്ര്യക്ഷഃ കോടീരകോടീഘടിതതുഹിനരോചിഷ്കലാത്തുംഗമൗലിഃ.**

വലത്തു മുകളിലെ കയ്യിൽ കുഠാരത്തേയും, ചുവട്ടിൽ വരദത്തേയും, എടത്തു മുകളിൽ മൃഗത്തേയും, ചുവട്ടിൽ അഭയത്തേയും ധരിക്കുന്നവനായും; ഏറ്റവും പ്രസന്നനായും; സകലാലങ്കാരങ്ങളെക്കൊണ്ടും ശോഭിച്ചിരിക്കുന്നവനായും; താമരപ്പൂവിൽ ഇരിക്കുന്നവനായും; പുലിത്തോലുടുത്തവനായും; അതിശുഭ്രമായിരിക്കുന്ന പർവ്വതത്തിന്റെ പ്രഭയോടുകൂടിയവനായും; അഞ്ചു മുഖം, മൂന്നു കണ്ണ്, ജടാഗ്രത്തിങ്കൽ ചന്ദ്രക്കലയോടുകൂടിയിരിക്കുന്ന ഉന്നതശിരസ്സ്, ഇവകളോടുകൂടിയവനായുമിരിക്കുന്ന ശിവനെ ധ്യാനിക്കണം.

## 12

### മൃത്യുഞ്ജയം

ശൂലാഹീടങ്കഘണ്ടാസിസൃണികുലിശപാശാഗ്ന്യഭീതിർദ്ദധാനം
ദോർഭിഃ ശീതാംശുലേഖാപ്രതിഘടിതജടാഭാരമൌലിം ത്രിനേത്രം
നാനാകല്പാഭിരാമാവയവമഭിമതാർത്ഥപ്രദം സുപ്രസന്നം
പത്മസ്ഥം പഞ്ചവക്ത്രം സ്ഫടികമണിനിഭം പാർവ്വതീശം നമാമി.

വലത്തുഭാഗത്തു് മുകളിലെ കയ്യു മുതൽ ശൂലം, മഴു, വാള്, വജ്രം, തീയ്യ് എന്നിവകളേയും, എടത്തുഭാഗത്തു് മുകളിലെ കയ്യു മുതൽ പാമ്പ്, മണി, തോട്ടി, കയറ്, അഭയം എന്നിവകളേയും ധരിക്കുന്നവനായും; ചന്ദ്രക്കല പതിച്ചിരിക്കുന്ന ജടാഭാരത്തോടു കൂടിയ ശിരസ്സോടുകൂടിയവനായും; മൂന്നു കണ്ണുകളോടു കൂടിയവനായും; അനേകാഭരണങ്ങളെക്കൊണ്ടു സുന്ദരമായിരിക്കുന്ന അവയവങ്ങളോടുകൂടിയവനായും; ഇഷ്ടാർത്ഥത്തെ കൊടുക്കുന്നവനായും; പ്രസന്നനായും; താമരപ്പൂവിൽ ഇരിക്കുന്നവനായും; അഞ്ചു മുഖങ്ങളോടുകൂടിയവനായും; സ്ഫടികവർണ്ണത്തോടുകൂടിയവനായുമിരിക്കുന്ന പാർവ്വതീശനെ ഞാൻ വന്ദിക്കുന്നു.

## 13

### അഷ്ടാക്ഷരം

വാമാങ്കന്യസ്തവാമേതരകരകമലായാസ്തഥാ വാമബാഹു-
ന്യസ്താരക്തോല്പലായാ സ്തനവിധൃതലസദ്വാമബാഹുഃ പ്രിയായാഃ
സർവ്വാകല്പാഭിരാമോ ധൃതപരശുമൃഗേഷ്ടഃ കരൈഃ കാഞ്ചനാഭോ
ധ്യേയഃ പത്മാസനസ്ഥഃ സ്മരലളിതവപുഃ സംപദേ പാർവ്വതീശഃ

വലത്തെ കയ്യ് ശിവന്റെ എടത്തെ തുടമേൽ വെച്ച്, എടത്തെ കയ്യുകൊണ്ടു് രക്തോല്പലത്തെ ധരിച്ചുകൊണ്ടിരിക്കുന്ന പാർവ്വതിയുടെ സ്തനത്തെ, എടത്തെ കയ്യുകൊണ്ടു സ്പർശിക്കുന്നവനായും; സമസ്താഭരണങ്ങളെക്കൊണ്ടും മനോഹരനായും; വലത്തു് മുകളിലെ കയ്യിൽ മഴുവിനേയും, എടത്തു് മൃഗത്തേയും, വലത്തു് ചുവട്ടിലെ കയ്യിൽ വരദത്തേയും ധരിക്കുന്നവനായും; സ്വർണ്ണവർണ്ണത്തോടുകൂടിയവനായും; താമരപ്പൂവിൽ ഇരിക്കുന്നവനായും, കാമദേവനെപ്പോലെ സുന്ദരവപുസ്സോടുകൂടിയവനായും ഇരിക്കുന്ന ശിവനെ സമ്പത്തിനായിക്കൊണ്ടു ധ്യാനിക്കണം.

## 14

### ദക്ഷിണാമൂർത്തി

മുദ്രാം ഭദ്രാർത്ഥദാത്രീം സപരശുഹരിണം ബാഹുഭിർബ്ബാഹുമേകം
ജാന്വാസക്തം ദധാനോ ഭുജഗവരസമാബദ്ധകക്ഷോ വടാധഃ
ആസീനശ്ചന്ദ്രഖണ്ഡപ്രതിഘടിതജടഃ ക്ഷീരഗൌരസ്ത്രിനേത്രോ
ദദ്യാദാദ്യൈശ്ശുകാദ്യൈർമ്മുനിഭിരഭിവൃതോ ഭാവശുദ്ധിം ഭവോ വഃ.

വലത്തു് മുകളിലെ കയ്യിൽ മഴുവിനേയും, ചുവട്ടിലെ കയ്യിൽ ജ്ഞാനമുദ്രയേയും, എടത്തു് മുകളിലെ കയ്യിൽ മൃഗത്തേയും, ചുവട്ടിലെ കയ്യ് കാലിന്റെ മുട്ടിന്മേലും ധരിക്കുന്നവനായും; പാമ്പിനെക്കൊണ്ടു ബന്ധിച്ചിരിക്കുന്ന കടിപ്രദേശത്തോടുകൂടിയവനായും; പേരാലിന്റെ ചുവട്ടിൽ ഇരിക്കുന്നവനായും; ചന്ദ്രക്കല വെച്ചിരിക്കുന്ന ജടയോടുകൂടിയവനായും; പാലുപോലെ വെളുത്ത വർണ്ണത്തോടുകൂടിയവനായും; മൂന്നു കണ്ണോടുകൂടിയവനായും;

ആദിമന്മാരായിരിക്കുന്ന മുനീന്ദ്രന്മാരാൽ എല്ലായ്പോഴും പരിവൃതനായുമിരിയ്ക്കുന്ന ഭവൻ നിങ്ങൾക്കു മനഃശുദ്ധിയെ തരട്ടെ.

## C. ശങ്കരനാരായണദ്ധ്യാനം

15

ധ്യേയോ ജടാമകുടചന്ദ്രകലേദ്ധമൂദ്ധാ
ത്ര്യക്ഷസ്തരക്ഷ്വജിനപീതദുകൂലവാസാഃ
ഈശാച്യുതസ്ത്രിശിഖചക്രകപാലശംഖാൻ
ബിഭ്രൽ സിതാസിതവപുർദ്ദച്യുചിതാത്മഭൂഷഃ.

ജടാമകുടത്തിങ്കലുള്ള ചന്ദ്രക്കലകൊണ്ടു ശോഭിച്ചിരിയ്ക്കുന്ന മൂർദ്ധാവോടുകൂടിയവനായും; മൂന്നു് കണ്ണുകളോടുകൂടിയവനായും; പുലിത്തോലും, മഞ്ഞപ്പട്ടും, ഉടുത്തവനായും, വലത്തു മുകളിലെ കയ്യിൽ ശൂലത്തേയും, ചുവട്ടിൽ കപാലത്തേയും, എടത്തു മുകളിലെ കയ്യിൽ ചക്രത്തേയും, ചുവട്ടിൽ ശംഖിനേയും ധരിക്കുന്നവനായും, പകുതി വെളുത്തതും, പകുതി കറുത്തതുമായ ദേഹത്തോടുകൂടിയവനായും ശിവനും, വിഷ്ണുവിനും ഉചിതങ്ങളായ ആഭരണങ്ങളോടുകൂടിയവനായും ഇരിക്കുന്ന ശങ്കരനാരായണനെ ധ്യാനിക്കണം

## D. ദേവീദ്ധ്യാനങ്ങൾ

16

മൂലദുർഗ്ഗാ

ദുർഗ്ഗാം ധ്യായതു ദുർഗ്ഗതിപ്രശമനീം ദൂർവ്വാദളശ്യാമളാം
ചന്ദ്രാർദ്ധോജ്വലശേഖരാം ത്രിനയനാമാപീതവാസോവസം
ചക്രം ശംഖ മിഷും ധനുശ്ച ദധതീം കോദണ്ഡബാണാംശയോ-
ർമ്മുദ്രേ വാ ഭയകാമദേ സകടിബന്ധാഭീഷ്ടദാം വാനയോഃ.

ദാരിദ്ര്യത്തെ ശമിപ്പിക്കുന്നവളായും, കറുകപ്പുല്ലുപോലെ ശ്യാമളവർണ്ണയായും, ചന്ദ്രക്കലകൊണ്ടു ശോഭിച്ചിരിക്കുന്ന കിരീടത്തോടുകൂടിയവളായും, മൂന്നു കണ്ണോടുകൂടിയവളായും, മഞ്ഞവസ്ത്രത്തെ ധരിക്കുന്നവളായും, വലത്തു മുകളിലെകയ്യിൽ ചക്രത്തേയും, ചുവട്ടിൽ ശരത്തേയും, എടത്തു മുകളിലെ കയ്യിൽ ശംഖിനേയും, ചുവട്ടിൽ വില്ലിനേയും, അല്ലെങ്കിൽ വില്ലിൻെറ സ്ഥാനത്തു അഭയത്തേയും, ശരത്തിൻെറ സ്ഥാനത്തു വരദത്തേയും, അതുമല്ലെങ്കിൽ വില്ലിൻെറ സ്ഥാനത്തു കടിബന്ധത്തേയും, ശരത്തിൻെറ സ്ഥാനത്തു വരദത്തേയും ധരിക്കുന്നവളായുമിരിക്കുന്ന ദുർഗ്ഗയെ ധ്യാനിക്കണം

17

മൂലദുർഗ്ഗാഭേദം

ചക്രം ശംഖമസിം ച ചർമ്മ സശരം ചാപം ഗദാശൂലകം
ബിഭ്രാണാം വരദാഭയാമൃതഘടം രത്നൌഘപാത്രം തഥാ
ഭൂഷാഭിർമ്മകടാദിഭിസ്ത്രിണയനാം പീതാംബരാമംബികാം
ധ്യായേൽ ചന്ദ്രകലാനചിതാം സുരഗണൈരീഡ്യാം ജഗന്മംഗളാം.

വലത്തു മുകളിലെ കയ്യു മുതൽ ചക്രം, വാളു്, ശരം, ഗദ, വരദം, അമൃതഘടം എന്നിവകളേയും, എടത്തു മുകളിലെ കയ്യു മുതൽ ശംഖു്, പരിച വില്ലു്, ശൂലം, അഭയം, രത്നഘടം എന്നിവകളേയും ധരിക്കുന്നവളായും, മകുടം മുതലായ അലങ്കാരങ്ങളോടുകൂടിയ

വളായും, മൂന്നു കണ്ണ്, മഞ്ഞപ്പട്ട്, ചന്ദ്രക്കല ഇവകളോടുകൂടിയവളായും, ദേവഗണങ്ങളാൽ വന്ദ്യയായും, ജഗന്മംഗളയായുമിരിക്കുന്ന അംബികയെ ധ്യാനിക്കണം.

18

വനദുർഗ്ഗാ

അരിശംഖകപാലഖേടബാണാൻ സധനുശ്ശൂലകതർജ്ജനീർദ്ദധാനാ
ഭവതാം മഹിഷോത്തമാംഗസംസ്ഥാ നവദൂർവ്വാസദൃശീ ശ്രിയേഽസ്തു ദുർഗ്ഗാ

വലത്തു മുകളിലെ കയ്യു മുതൽ ചക്രം, കപാലം, ശരം, ശൂലം എന്നിവകളേയും, എടത്തു മുകളിലെ കയ്യു മുതൽ ശംഖ്, പരിച, വില്ല്, തർജ്ജനി (തർജ്ജനി എന്നു വെച്ചാൽ ചൂണ്ടാണി വിരലൊഴിച്ചു മററു വിരലുകളെല്ലാം മടക്കിപ്പിടിച്ചു കാട്ടുന്ന ഒരു മുദ്രയാകുന്നു.) എന്നിവകളേയും ധരിക്കുന്നവളായും, മഹിഷാസുരന്റെ ശിരസ്സിൽ നില്ക്കുന്നവളായും, തളിരായ കറുകപ്പുല്ലിന്റെ വർണ്ണത്തോടുകൂടിയവളായുമിരിക്കുന്ന 'ദുർഗ്ഗാ' നിങ്ങൾക്കു ശ്രീക്കായിക്കൊണ്ടു ഭവിക്കട്ടെ.

19

ശ്രീ

ശുഭ്രേഭദ്വയപുഷ്കരേരിതഘടശ്വേതാതിശുദ്ധോദകൈഃ
സ്നായന്തീമതിഹൃദ്യരൂപവിഭവാം നീലോല്ലസൽകുന്തളാം
ശുഭ്രാകല്പവിശേഷവിഭ്രമരസാമുത്തപ്തഹേമപ്രഭാം
വന്ദേ ബാഹുയുഗപ്രസക്തകമലാം ദേവീം സരോജാസനാം.

വെളുത്ത നിറമായ രണ്ടാനകളുടെ തുമ്പിക്കയ്യുകളെക്കൊണ്ടു പൊക്കിപ്പിടിക്കുന്ന കടങ്ങളിലുള്ള ശുഭ്രവർണ്ണമായ ശുദ്ധജലംകൊണ്ടു അഭിഷേകം ചെയ്യപ്പെടുന്നവളായും, അതിസുന്ദരമായ രൂപസമ്പത്തോടുകൂടിയവളായും, നീലനിറത്തിൽ ശോഭിക്കുന്ന കുറുനിരയോടുകൂടിയവളായും, ഉജ്ജ്വലത്തായിരിക്കുന്ന ആഭരണങ്ങളെക്കൊണ്ടു മനോഹരതയോടുകൂടിയവളായും, സ്വർണ്ണവർണ്ണത്തോടുകൂടിയവളായും, രണ്ടുകയ്യുകളിലും താമരപ്പൂവിനെ ധരിക്കുന്നവളായും, താമരപ്പൂവിൽ സ്ഥിതിചെയ്യുന്നവളായുമിരിയ്ക്കുന്ന ദേവിയെ ഞാൻ വന്ദിക്കുന്നു.

20

ശ്രീഭേദം

ഭൂയാൽ ഭൂയോ ദ്വിപത്മാഭയവരദകരാ തപ്തകാർത്തസ്വരാഭാ
രത്നൗഘാബദ്ധമൗലിർവ്വിമലതരദുകൂലാർത്തവാലേപനാഢ്യാ
നാനാകല്പാഭിരാമാ സ്മിതമധുരമുഖീ സർവ്വഗീർവ്വാണവന്ദ്യാ
പത്മാക്ഷീ പത്മനാഭോരസി കൃതവസതിഃ പത്മഗാ ശ്രീഃ ശ്രിയേ വഃ.

മുകളിലെ രണ്ടുകയ്യുകളിലും താമരപ്പൂവും, ചുവട്ടിൽ വലത്തു വരദത്തേയും, എടത്തു അഭയത്തേയും ധരിക്കുന്നവളായും; സ്വർണ്ണവർണ്ണത്തോടുകൂടിയവളായും, രത്നസമൂഹങ്ങളെക്കൊണ്ടു അലങ്കരിച്ചിരിക്കുന്ന ശിരസ്സോടുകൂടിയവളായും, അതിവിമലങ്ങളായ വസ്ത്രം, പുഷ്പം, ലേപനം മുതലായവകളോടുകൂടിയവളായും, പലവിധത്തിലുള്ള ആഭരണങ്ങളെക്കൊണ്ടു മനോഹരയായും മന്ദസ്മിതംകൊണ്ടു സുന്ദരമായിരിക്കുന്ന മുഖത്തോടുകൂടിയവളായും, സകല ദേവന്മാരാലും വന്ദ്യയായും, താമരപ്പൂവിൽ നില്ക്കുന്നവളായും, വിഷ്ണുവിന്റെ വക്ഷസ്സിങ്കൽ വസിക്കുന്നവളായുമിരിക്കുന്ന ശ്രീഭഗവതി നിങ്ങൾക്കു ശ്രീയ്ക്കായിക്കൊണ്ടു ഭവിക്കട്ടെ.

## 24

വാഗീശ്വരി

**ശാന്താം ശാരദനീരദേന്ദുവിമലാ മാലേഖിനീപുസ്തക-**
**വ്യാസംഗോദ്യതബാഹ്വ മൂജ്ജിതവചോവിജ്ഞാനബോധാത്മികാം**
**ശുഭ്രാകല്പവിഭൂഷിതാം ത്രിണയനാം ഭാസ്വജ്ജടാശേഖരാം**
**സംബോധായ സരസ്വതീം ഭഗവതീം വന്ദേ മനോജ്ഞാകൃതിം.**

ശാന്തസ്വരൂപയായും, ശരൽകാലത്തിലുള്ള മേഘത്തെപ്പോലെയും, ചന്ദ്രനെപ്പോലെയും, അതിനിർമ്മലയായും, വലത്തെ കയ്യിൽ എഴുതുവാനുള്ള സാധനത്തേയും, എടത്തെ കയ്യിൽ പുസ്തകത്തേയും ധരിയ്ക്കുന്നവളായും, ഉൽകൃഷ്ടമായ വാക്ക്, വിജ്ഞാനം, ബോധം എന്നീ സ്വരൂപയായും, ശുഭ്രവർണ്ണമായ അലങ്കാരങ്ങളെക്കൊണ്ടു അലങ്കരിക്കപ്പെട്ടവളായും, മൂന്നു കണ്ണുകളോടുകൂടിയവളായും ശോഭിച്ചിരിക്കുന്ന ജടാമകുടത്തോടുകൂടിയവളായും, സുന്ദരാകൃതിയായുമിരിയ്ക്കുന്ന സരസ്വതീദേവിയെ അറിവിന്നായിക്കൊണ്ട് ഞാൻ വന്ദിയ്ക്കുന്നു.

## 22

വാഗീശ്വരീഭേദം

**അരുണകിരണജാലൈരഞ്ചിതാശാവകാശാ**
**വിധൃതജപപടീകാ പുസ്തകാഭീതിഹസ്താ**
**ഇതരകരവരാഢ്യാ ഫുല്ലകല്ഹാരസംസ്ഥാ**
**നിവസതു ഹൃദി ബാലാ നിത്യകല്യാണശീലാ.**

സകലദിക്കുകളിലും വ്യാപിച്ചിരിയ്ക്കുന്ന അരുണവർണ്ണത്തോടുകൂടിയവളായും, വലത്തു മുകളിലെ കയ്യിൽ ജപപടത്തേയും, ചുവട്ടിൽ വരദത്തേയും, എടത്തു മുകളിലെ കയ്യിൽ പുസ്തകത്തേയും, ചുവട്ടിൽ അഭയത്തേയും ധരിയ്ക്കുന്നവളായും, വിടന്നിരിയ്ക്കുന്ന താമരപ്പൂവിൽ സ്ഥിതിചെയ്യുന്നവളായും, എല്ലായ്പോഴും മംഗളത്തെ ചെയ്യുന്നവളായും, ബാലയുമായിരിയ്ക്കുന്ന സരസ്വതി ഹൃദയത്തിങ്കൽ വസിയ്ക്കട്ടെ.

## 23

കാളി

**പ്രത്യഗ്രാംഭോദവർണ്ണാ ശശധരശകലോല്ലാസിദംഷ്ട്രോജ്ജ്വലാസ്യാ**
**വജ്രാകാരം കൃപാണം ചഷകമപി മധുവ്രാതപൂർണ്ണം ദധാനാ**
**മുണ്ഡസ്രങ്മണ്ഡിതാംഗീ വിവിധഫണിഫണാരത്നജാലപ്രദീപ്താ**
**ഭദ്രം വോ ഭദ്രകാളീ വിതരതു സുമനസ്സംഘസംസ്തൂയമാനാ.**

കാളമേഘത്തിന്റെ വർണ്ണത്തോടുകൂടിയവളായും, ചന്ദ്രക്കലപോലെയിരിയ്ക്കുന്ന ദംഷ്ട്രങ്ങളെക്കൊണ്ടു ശോഭിച്ചിരിയ്ക്കുന്ന വദനത്തോടുകൂടിയവളായും, വജ്രംപോലെയിരിയ്ക്കുന്ന വാള് വലത്തെ കയ്യിലും, മധുനിറച്ചിരിയ്ക്കുന്ന പാനപാത്രം എടത്തെ കയ്യിലും ധരിക്കുന്നവളായും, ശിരോമാലകൊണ്ടു അലങ്കരിയ്ക്കപ്പെട്ടിരിക്കുന്ന അംഗത്തോടുകൂടിയവളായും, അനേകവിധം സർപ്പങ്ങളുടെ പടങ്ങളിലുള്ള രത്നസമൂഹങ്ങളെക്കൊണ്ടു ശോഭിക്കുന്നവളായും, ദേവസമൂഹത്താൽ സ്തുതിയ്ക്കപ്പെടുന്നവളായുമിരിക്കുന്ന ഭദ്രകാളി നിങ്ങൾക്കു മംഗളത്തെ ചെയ്യട്ടെ.

## 24

### സ്വയംവരം

ബാലാർക്കായുതസൽപ്രഭാം കരതലേ ലോലംബമാലാകുലാം
മാലാംസന്ദധതീം മനോഹരതനും മന്ദസ്മിതോദ്യന്മുഖീം
മന്ദമ്മന്ദമുപേയുഷീം വരയിതും ശംഭും ജഗന്മോഹിനീം
വന്ദേ ദേവമുനീന്ദ്രവന്ദിതപദാമിഷ്ടാർത്ഥദാം പാർവ്വതീം.

അനേകം ബാലസൂര്യന്റെ പ്രഭയോടുകൂടിയവളായും, കരങ്ങളേക്കൊണ്ട് അതി സൌരഭ്യത്തോടുകൂടിയിരിക്കുന്ന മാലയെ ധരിക്കുന്നവളായും, മനോഹരമായിരിക്കുന്ന വപുസ്സോടുകൂടിയവളായും, മന്ദസ്മിതംകൊണ്ടു ശോഭിച്ചിരിക്കുന്ന മുഖത്തോടുകൂടിയവളായും, ശിവനെ വരിക്കുവാനായിക്കൊണ്ടു അതിമന്ദമാകുംവണ്ണം സമീപത്തെ പ്രാപിക്കുന്നവളായും, സകല ജഗത്തിനേയും മോഹിപ്പിക്കുന്നവളായും, ദേവന്മാരാലും മുനീന്ദ്രന്മാരാലും വന്ദിക്കപ്പെട്ടിരിക്കുന്ന പാദത്തോടുകൂടായവളായും, ഇഷ്ടാർത്ഥത്തെ കൊടുക്കുന്നവളായുമിരിക്കുന്ന പാർവ്വതിയെ ഞാൻ വന്ദിക്കുന്നു.

## 25

### ത്രിഷ്ടുപ്.

ഭാസ്വദ്വിദ്യുൽക്കരാളാ മൃഗപതിഗളസംസ്ഥാഽരിശംഖാസിഖേടേ-
ഷ്വിഷ്വാസാഖ്യത്രിശൂലാ നരിഗണഭയദാം തർജ്ജനീം ചാഽഽദധാനാ.
ചർമ്മാസ്യുൽഫുല്ലദോർഭിഃ പ്രഹരണനിപുണാഭിർവൃതാ കന്യകാഭി-
ർദ്ദദ്യാൽ സർവ്വാനഭീഷ്ടാംസ്ത്രിണയനലസിതാ ചാഽപി കാത്യായനീ വഃ

മിന്നൽപിണർപോലെ ഭയങ്കരയായും, സിംഹത്തിന്റെ ഗളത്തിൽ സ്ഥിതിചെയ്യുന്നവളായും, വലത്തുമുകളിലെ കയ്യു മുതൽ ചക്രം, വാള്, അമ്പ്, ശൂലം എന്നിവകളേയും, എടത്തുമുകളിലെ കയ്യു മുതൽ ശംഖ്, പരിച, വില്ല്, ശത്രുഗണങ്ങൾക്കു ഭയത്തെ കൊടുക്കുന്ന തർജ്ജനി എന്നിവകളേയും ധരിക്കുന്നവളായും, വാളും, പരിചയും ഇളക്കിപ്പിടിച്ചിരിക്കുന്ന കയ്യുകളോടുകൂടിയവളായും പ്രഹരിക്കുവാൻ ശീലമുള്ളവരായിരിക്കുന്ന കന്യകമാരാൽ പരിവൃതയായും മൂന്നു കണ്ണുകളെക്കൊണ്ടു ശോഭിക്കുന്നവളായുമിരിക്കുന്ന 'കാത്യായിനി' നിങ്ങൾക്കു എല്ലാ അഭീഷ്ടങ്ങളേയും തരട്ടെ

# E. സുബ്രഹ്മണ്യധ്യാനങ്ങൾ.

## 26

### സുബ്രഹ്മണ്യൻ

സ്ഫുരന്മകുടപത്രകുണ്ഡലവിഭൂഷിതം ചമ്പക-
സ്രജാകലിതകന്ധരം കരയുഗേന ശക്തിം പവിം
ദധാന, മഥവാ കടീകലിതവാമഹസ്തേഷ്ടദം
ഗുഹം ഘുസൃണഭാസുരം സ്മരത പീതവാസോവസം.

ശോഭിച്ചിരിക്കുന്ന മകുടങ്ങളെക്കൊണ്ടും, പത്രകുണ്ഡലങ്ങളേക്കൊണ്ടും ഭൂഷിതനായും, ചെമ്പകമാലകൊണ്ടു അലങ്കരിക്കപ്പെട്ടിരിക്കുന്ന കഴുത്തോടുകൂടിയവനായും വലത്തെകയ്യിൽ ശക്തിയേയും, എടത്തെകയ്യിൽ വജ്രത്തേയും, അല്ലെങ്കിൽ വലത്തെ കയ്യിൽ വരദത്തേയും, എടത്തെകയ്യു കടിപ്രദേശത്തും ധരിക്കുന്നവനായും, മഞ്ഞപ്പട്ടുടുത്തവനായും, സിന്ദൂരവർണ്ണംപോലെ ശോഭിക്കുന്നവനായുമിരിക്കുന്ന സുബ്രഹ്മണ്യനെ സ്മരിക്കണം.

## 27

സുബ്രഹ്മണ്യധ്യാനം

**സിന്ദൂരാരുണകാന്തിമിന്ദുവദനം കേയൂരഹാരാദിഭി–**
**ർദ്ദിവ്യൈരാഭരണൈർവ്വിഭൂഷിതതനും ദേവാരിദുഃഖപ്രദം**
**അംഭോജാഭയശക്തികുക്കുടധരം രക്താംഗരാഗാംശുകം**
**സുബ്രഹ്മണ്യമുപാസ്മഹേ പ്രണമതാം ഭീതിപ്രണാശോദ്യതം.**

സിന്ദൂരംപോലെ അരുണവർണ്ണത്തോടുകൂടിയവനായും; ചന്ദ്രനെപ്പോലെ ഇരിക്കുന്ന മുഖത്തോടുകൂടിയവനായും; കേയൂരം, മുത്തുമാല തുടങ്ങിയ ദിവ്യാഭരണങ്ങളെക്കൊണ്ടു അലങ്കരിക്കപ്പെട്ടിരിക്കുന്ന വപുസ്സോടുകൂടിയവനായും; ദേവശത്രുക്കൾക്കു ദുഃഖത്തെ കൊടുക്കുന്നവനായും; വലത്തു മുകളിലെ കയ്യിൽ ശക്തിയേയും, ചുവട്ടിൽ താമരപ്പൂവിനേയും, എടത്തു മുകളിലെ കയ്യിൽ കോഴിയേയും, ചുവട്ടിൽ അഭയത്തേയും ധരിക്കുന്നവനായും, രക്തവർണ്ണമായ കുറിക്കൂട്ടോടും, വസ്ത്രത്തോടും കൂടിയവനായും, നമിക്കുന്നവരുടെ ഭയത്തെ നശിപ്പിക്കുന്നവനായുമിരിക്കുന്ന സുബ്രഹ്മണ്യനെ ഞാൻ സേവിക്കുന്നു.

### F. ഗണപതിധ്യാനങ്ങൾ

## 28

ബീജഗണപതി

**വിഘ്നേശം സപരശ്വധാക്ഷപടികാദന്തോല്ലസല്ലഡ്ഡുകൈ–**
**ർദ്ദോർഭിഃ പാശസൃണീസ്വദന്തവരദാന്ധ്യേയൂവാ ചതുർഭിർവൃതം**
**ശുണ്ഡാഗ്രാഹിതബീജപൂരമുരുകുക്ഷിം ത്രീക്ഷണം സംസ്മരേൽ**
**സിന്ദൂരാഭ മിഭാസ്യ മിന്ദുശകലാദ്യാകല്പ മബ്ജാസനം**

വലത്തു മുകളിലെ കയ്യിൽ മഴുവിനേയും, ചുവട്ടിൽ ലഡ്ഡു എന്ന ഭക്ഷ്യവിശേഷത്തെയും, എടത്തു മുകളിലെ കയ്യിൽ ജപപടത്തേയും, ചുവട്ടിൽ തൻെറ കൊമ്പിനേയും, അല്ലെങ്കിൽ വലത്തു മുകളിൽ പാശത്തേയും, ചുവട്ടിൽ വരദത്തേയും, എടത്തുമുകളിൽ തോട്ടിയേയും, ചുവട്ടിൽ തൻെറ കൊമ്പിനേയും, തുമ്പിക്കയ്യിൽ നാരങ്ങയേയും ധരിക്കുന്നവനായും, മഹത്തായ കുക്ഷിയോടുകൂടിയവനായും, മൂന്നു കണ്ണോടുകൂടിയവനായും, സിന്ദൂരത്തിൻെറ പ്രഭയോടുകൂടിയവനായും, ഗജമുഖത്തോടുകൂടിയവനായും, ചന്ദ്രക്കല തുടങ്ങിയ ആഭരണങ്ങളോടുകൂടിയവനായും, താമരപ്പൂവിൽ സ്ഥിതിചെയ്യുന്നവനായുമിരിക്കുന്ന വിഘ്നേശനെ സ്മരിക്കണം.

## 29

മഹാഗണപതി

**ബീജാപൂരഗദേക്ഷുകാർമ്മുകരുജാചക്രാബ്ജപാശോല്പല–**
**വ്രീഹ്യഗ്രസ്വവിഷാണരത്നകലശപ്രോദ്യൽകരാംഭോരുഹഃ**
**ധ്യേയോ വല്ലഭയാ ച പത്മകലയാ ശ്ലിഷ്ടോജ്ജ്വലദ്ഭൂഷയാ**
**വിശ്വോല്പത്തിവിനാശസംസ്ഥിതികരോ വിഘ്നോ വിശിഷ്ടാർത്ഥദഃ.**

വലത്തു പുറത്തു ചുവട്ടിൽനിന്നു പ്രദക്ഷിണമായി ക്രമേണ നാരങ്ങ, ഗദ, കരിമ്പുകൊണ്ടുള്ള വില്ല്, ശൂലം, ചക്രം, താമരപ്പൂവ്, പാശം കരിംകൂവളപ്പൂവ്, നെൽക്കതിര്, തൻെറ കൊമ്പ് എന്നിവകളോടുകൂടിയ പത്തു കയ്യുകളോടും പൊൻകുടത്തോടുകൂടിയ തുമ്പിക്കയ്യോടും കൂടിയവനായും, പത്മകല എന്നു പേരായും, ഉജ്ജ്വലത്തായിരിക്കുന്ന അലങ്കാര

ങ്ങളോടുകൂടിയവളായുമിരിക്കുന്ന ഭാര്യയോടുകൂടിയവനായും; വിശിഷ്ടാർത്ഥത്തെ കൊടുക്കുന്നവനായുമിരിക്കുന്ന വിഘ്നേശനെ ധ്യാനിക്കണം.

## G. ശാസ്തൃധ്യാനം

30

സ്നിഗ്ദ്ധാരാളവിസാരികുന്തളഭരം സിംഹാസനാദ്ധ്യാസിനം
സ്ഫൂര്ജ്ജൽപത്രസുക്ലൃപ്തകുണ്ഡല മഥേഷ്വിഷ്വാസഭൃദ്ദോർദ്വയം.
നീലക്ഷൌമവസം നവീനജലദശ്യാമം പ്രഭാസത്യക–
സ്സായൽപാർശ്വയുഗം സുരക്തസകലാകല്പം സ്മരേദാര്യകം.

സ്നേഹരസത്തോടുകൂടിയതും അഴിഞ്ഞുകിടക്കുന്നതുമായ തലമുടിയോടുകൂടിയവനായും, സിംഹാസനത്തിൽ ഇരിക്കുന്നവനായും, ശോഭിച്ചിരിക്കുന്ന പത്രം കൊണ്ടുണ്ടാക്കിയ കുണ്ഡലങ്ങളോടുകൂടിയവനായും, വലത്തെകയ്യിൽ ശരത്തേയും എടത്തു വില്ലിനേയും ധരിക്കുന്നവനായും, നീലനിറത്തിലുള്ള പട്ടുടുത്തവനായും, കാളമേഘം പോലെ ശ്യാമവർണ്ണത്തോടുകൂടിയവനായും, എടത്തുഭാഗത്തു 'പ്രഭാ' എന്ന ഭാര്യയോടും വലത്തുഭാഗത്തു, സത്യകൻ' എന്ന പുത്രനോടും കൂടിയവനായും, രക്തവർണ്ണമായ സമസ്താഭരണങ്ങളോടുകൂടിയവനായുമിരിക്കുന്ന അയ്യപ്പനെ സ്മരിക്കണം.

---

# എട്ടാമദ്ധ്യായം
## (ദീപമാല)

അഥവാ മദ്ധ്യഹാരായാം കാരയേൽ ദീപമാലികാം
സദീപവേദ്യാഭിവൃതാമേകദ്വിത്രിതലാന്വിതാം    1

മദ്ധ്യഹാരയിങ്കൽ ദീപങ്ങളോടുകൂടിയ അഴികളാൽ ചുററപ്പെട്ടിരിയ്ക്കുന്ന ദീപമാലയെ (വിളക്കുമാടത്തെ) ഒന്നൊ രണ്ടൊ മൂന്നൊ നിലകളായി പണിചെയ്യാം.

---

ഉപാനാദ്യംഘ്രിതുംഗം യന്മൂലഹർമ്മ്യസ്യ തേന വൈ
ചതുരാദിദ്വാദശാന്തൈർഭക്ത്വാ സംഖ്യൈസ്സമംശകം.    2
സയുക്ത്വാ വാ വിമുക്ത്വാ വാ പാദമാനം കരോത്വിഹ.

മൂലപ്രാസാദത്തിന്റെ പാദുകം മുതൽ വാരോത്തരം വരെയുള്ള പാദമാനത്തെ നാലു മുതൽ പന്ത്രണ്ടുകൂടിയുള്ള സംഖ്യകളിൽ ഒന്നുകൊണ്ടു ഭാഗിച്ചു അതിൽ ഒരംശം മൂലപ്രാസാദത്തിന്റെ മേൽപറഞ്ഞ പാദമാനത്തിൽ കൂട്ടുകയൊ കുറയ്ക്കുകയൊ ചെയ്തു ദീപമാലയുടെ പാദമാനത്തെ കല്പിയ്ക്കാം.

---

അഥാഽദ്വിഹസ്തമാരഭ്യ ദ്വാദശാംഗുലവൃദ്ധിതഃ 3
കുര്യാദ്വാ സപ്തഹസ്താന്തം പാദമാനമിഹാഽഖിലേ.
അഷ്ടാംഗുലവിവൃദ്ധ്യാ വാ മന്മഥാന്തകമന്ദിരേ. 4

അല്ലെങ്കിൽ രണ്ടുകോൽ തുടങ്ങി പന്ത്രണ്ടീത അംഗുലം കൂട്ടിക്കൂട്ടി ഏഴുകോൽ കഴിയുന്നതുവരെ, പതിനൊന്നു വിധത്തിലും, എല്ലാ പ്രാസാദത്തിന്റെ വിളക്കുമാടത്തിന്നും പാദമാനത്തെ കൽപിക്കാം. എന്നാൽ ശിവന്റെ പ്രാസാദമാണെങ്കിൽ പന്ത്രണ്ടീത അംഗുലം കൂട്ടുന്നതിന്നു പകാരം എട്ടെട്ടംഗുലമായിട്ടും കൂട്ടാവുന്നതാണ്.

---

സാമാന്യവിധിനാ പശ്ചാൽ തേനാഽഽദ്യംഗസമുന്നതിഃ,
ജ്വാലാവസാനേ ദണ്ഡാന്തം പ്രായേണാഽത്ര വിധീയതേ. 5

ഇങ്ങിനെ പാദമാനത്തെ കൽപിച്ചതിന്റെ ശേഷം സാമാന്യവിധികൊണ്ടു തറയുടെ ഉയരത്തെയും കൽപിക്കാം (I) ഇവിടെ ദണ്ഡവരി വിളക്കിന്റെ നാളം അവസാനിക്കുന്നേടത്താണു വിധിക്കപ്പെട്ടിരിക്കുന്നതു്.

---

പാദുകാദിയഥാശോഭമലങ്കാരം കരോതു ച
മാന്ത്യരസ്യാഽപി പൂർവ്വോക്തവിധിനൈവ വിചക്ഷണഃ. 6

ഈ തറയ്ക്കു [പാദുകം മുതലായ അലങ്കാരങ്ങളേയും മുൻപറഞ്ഞപ്രകാരം (തറയുടെ സാമാന്യവിധികൊണ്ടുതന്നെ) ഭംഗിയുണ്ടാവത്തക്കവണ്ണം പണി ചെയ്യേണ്ടതാകുന്നു (II)

(I) പാദമാനത്തെ മൂന്നോ നാലോ അഞ്ചോ ആറോ ആക്കി ഭാഗിച്ച് ഒരംശംകൊണ്ടോ, ഇരുപത്തിമൂന്നാക്കി അംശിച്ച എട്ടോ ഏഴോ അംശംകൊണ്ടോ, പതിമൂന്നാക്കി അംശിച്ച നാലംശം കൊണ്ടോ, പതിനെട്ടാക്കി അംശിച്ച അഞ്ചംശംകൊണ്ടോ, പതിനഞ്ചാക്കി അംശിച്ച നാലംശംകൊണ്ടോ, ഏഴാക്കി അംശിച്ച രണ്ടംശംകൊണ്ടോ, ഇരുപത്തിനാലാക്കി അംശിച്ച് ഏഴംശംകൊണ്ടോ, മുപ്പത്തിമൂന്നാക്കി അംശിച്ച പത്തംശം കൊണ്ടോ തറയുടെ ഉയരത്തെ കല്പിക്കാം. ഇതാണു ഈ പ്രകരണത്തിലെ 'സാമാന്യവിധി' എന്നു പറഞ്ഞത്.

ഭക്തേഽസ്മിൻ പാദമാനേ ത്രിചതുരിഷുഷഡംശൈ രധിഷ്ഠാനമംശേ–
നാഽഷ്ടാഭിഃ സപ്തഭിർവ്വാ വികൃതിവിഭക്തേ, വിശ്വഭക്തേ ചതുർഭിഃ.
ധൃത്യംശേ പഞ്ചഭിർവ്വാ, തിഥിയുഗവിഹൃതേ വാഽഷ്ടഭിഃ, സപ്തഭക്തേ.
ദ്വാഭ്യാം വാ,ഽർക്കദ്വയാംശേ മുനിഭിരപി, ദശാംശൈസ്ത്രയസ്ത്രിംശദംശേ.

എന്ന വചനം അതിന്നു പ്രമാണവുമാകുന്നു.

(II) തറയുടെ, ഉയരത്തെ പത്തൊമ്പതാക്കി അംശിച്ച രണ്ടംശംകൊണ്ടു പാദുകത്തേയും, അഞ്ചംശംകൊണ്ടു ജഗതിയേയും, നാലംശംകൊണ്ടു കുമുദത്തേയും, ഒരംശംകൊണ്ടു കുമുദപട്ടത്തേയും, രണ്ടംശംകൊണ്ടു ഗളത്തേയും, അര അംശംകൊണ്ടു ഉത്തരത്തേയും, ഒരംശംകൊണ്ടു വളഭിയേയും, മൂന്നര അംശംകൊണ്ടു കപോതത്തേയും പണി ചെയ്യണം.

ഇംദഗ്ഽപ്യേകോനവിംശാംശേ ദ്വാഭ്യാം പാദുക, മാശുഗൈഃ
ജഗതീം ച, ചതുർഭാഗൈഃ കുമുദം, പട്ട മംശതഃ
അംശാഭ്യാം കണ്ഠ, മർദ്ധാംശേ നോത്തരം, വളഭിം ഭുവാ.
സാർദ്ധാഗ്നിഭിഃ കപോതോച്ചം കുര്യാൽ 'കലശബന്ധകേ'

എന്നു പ്രമാണമുണ്ട്.

പ്രാസാദനാഹപാദേന തുല്യം നാതോധികം ക്വചിൽ
വിസ്താരം ദീപമാലായാ,സ്തസ്മാദഷ്ടാഷ്ടമാത്രകം. 7
മുക്ത്വാ മുക്ത്വാ യഥാശോഭം യഥാരുചി സമാചരേൽ.

വിളക്കമാടത്തിന്റെ വാരോത്തരവിസ്താരം, മൂലപ്രാസാദത്തിന്റെ ചുററിൽ നാലിലൊന്നിനേക്കാൾ കവിയുവാൻ പാടില്ല. എന്നാൽ അതിൽ (മൂലപ്രാസാദത്തിന്റെ ചുററിൽ) നിന്നു എട്ടെട്ടംഗുലമായി ഇഷ്ടംപോലെ ഭംഗിവരത്തക്കവണ്ണം കുറയ്ക്കുന്നതിന്നു വിരോധമില്ല.

---

കോണേഷു മണ്ഡപാകാരം കാരയേച്ഛിഖരം പുനഃ 8
ലലാടനാസികാദ്വന്ദ്വം കോണേ കോണേ സലക്ഷണം
മുഖേ പൃഷ്ഠേ ച ഭദ്രാഖ്യാ നാസികാ ച ഭവേദിഹ 9

വിളക്കമാടത്തിന്റെ നാലു കോണുകളിലും മണ്ഡപംപോലെ നാലുത്തരവും കവരിച്ചു കൂട്ടുകയും, അവിടെ മേൽപുരമേൽ രണ്ടുപുറത്തും ലക്ഷണത്തോടുകൂടിയ ഓരോ ലലാടനാസികയേയും, അഗ്രദ്വാരത്തിന്റേയും പൃഷ്ഠദ്വാരത്തിന്റെയും മുകളിൽ ഓരോ ഭദ്രനാസീകയേയും പണിചെയ്യുകയും വേണം. (ഈ നാസികകൾ ഭിത്തിയിന്മേൽ പണിയുന്ന അലങ്കാരമാകയാൽ കല്ലുകൊണ്ടു വെൺമാടമായി പണിചെയ്യുന്നേടത്തെ വിധിയാകുന്നു. കഴക്കോൽ പിടിപ്പിച്ചു മേൽപ്പുരയുണ്ടാക്കുന്ന ദിക്കിൽ ഈ സ്ഥാനങ്ങളിലെല്ലാം മുകപ്പു പണിയുകയാണു പതിവ്.)

---

അധിഷ്ഠാനോപരിഷ്ടാൽ തു ദണ്ഡികാചരണം ന്യസേൽ
ബാഹ്യാന്തരാവൃതിഗതം സദൃഢീകൃതദണ്ഡികം. 10
തുല്യാന്തരാളം, തൽബാഹ്യേ വേദികാംഘ്രിം ച വിന്യസേൽ
അഷ്ടാംഗുലാദി വിഷ്കംഭം കർത്തവ്യം വേദികാംഘ്രിഷു. 11

മുമ്പുപറഞ്ഞ വിധം തറയുണ്ടാക്കി അതിന്റെ മുകളിൽ ദണ്ഡികക്കാലുകളെ—വൻകാലുകളെ—സമാന്തരങ്ങളായും (ഒന്നിനോടൊന്നിന്റെ അകലം സമമായി എന്നർത്ഥം) രണ്ടു വരികളായും സ്ഥാപിക്കണം. ഈ കാലുകളുടെ അഗ്രങ്ങളിൽ ദണ്ഡികകളെ വിലങ്ങത്തിൽ ഉറപ്പിച്ചുവെച്ച് കാലുകളുടെ പുറത്തു വേദികക്കാലുകളെയും സ്ഥാപിക്കണം. ദണ്ഡികക്കാലുകളുടെ വിസ്താരം എട്ട്, പത്ത്, പന്ത്രണ്ട്, എന്നീ അംഗുലമായിട്ടും കല്പിക്കാം. ഓരോ ഭാഗത്തുമുള്ള ദണ്ഡികക്കാലുകൾ രണ്ട്, നാല്, ആറ് ഇങ്ങിനെ എരട്ടപ്പെട്ടു വരികയും വേണം.

---

ദണ്ഡികാംഘ്രേർബ്ബഹിഃ കാര്യാ വേദികാ*ff*ദ്യംഗകോപരി
പൂർവ്വോക്തവേദിവൽ തുംഗം തസ്യാം, തസ്യാം ച വിന്യസേൽ 12
തുല്യാന്തരം വേദിപാദാൻ കോണവർജ്യം യഥാതഥാ.
അഥവാ ഭിത്തിസംലഗ്നം വിന്യസേ ദ്വേദിപാദകാൻ 13

ണ്ഡികക്കാലുകടെ പുറമെ തറയുടെ മുകളിൽ വേദികയെ പണിചെയ്യണം. അതിൻെറ ഉയരം 3-ാമദ്ധ്യായത്തിലെ 17-ാമത്തേതായ "പ്രത്യുത്സേധേന" എന്ന ശ്ലോകംകൊണ്ടു വിധിച്ചപ്രകാരം കല്പിയ്ക്കുയും വേണം. ആ വേദികയുടെ മുകളിലാണ വേദികക്കാലുകളെ തുല്യാന്തരങ്ങളായി (ഒന്നിനോടു ഒന്നിൻെറ എട സമമായി എന്നു താല്പര്യം) സ്ഥാപിയ്ക്കേണ്ടതു്. പുറത്തെ വൻകാലുകടെ സ്ഥാനത്തു ഭിത്തി പടുത്തു അതിൻെറ പുറമെ ഭിത്തിയോടു ഒരുമിച്ച വരുമാറും ഈ വേദികക്കാലുകളളെ ഉറപ്പിയ്ക്കുന്നതിന്നു വിരോധമില്ല.

---

വേദികാഘനവൽ കാൎയ്യം വേദികാംഘ്രിഗതം ഘനം
തൽഘനത്രിഗുണം താരം തച്ചതുൎഗ്ഗുണമേവ വാ. 14

വേദികക്കാലുകളുടെ കനം അഴികളുടെ കനത്തോടു സമമായിരിയ്ക്കണം. കനത്തിൻെറ മൂന്നിരട്ടിയൊ, നാലിരട്ടിയൊ വിസ്താരവും അതിന്നുണ്ടായിരിയ്ക്കണം.

---

ആദ്യംഗോച്ചാൽ തു സപ്താംശം, നവാംശം വാ, ശിവാംശകം.
ത്രയോദശാംശം, തിഥ്യംശ, മഥ സപ്തദശാംശകം. 15
ഘനം വേദ്യാ, യവൈൎവ്വാഽഥ സപാദാംഗുലതഃ ക്രമാൽ
അൎദ്ധാംഗുലവിവൃദ്ധ്യാ തൽ പാദോനത്ര്യംഗുലാന്തകം. 16

അഴികളുടെ കനത്തെ തറയുടെ ഉയരത്തിൻെറ ഏഴിലൊന്നുകൊണ്ടൊ, ഒൻപതിലൊന്നുകൊണ്ടൊ, പതിനൊന്നിലൊന്നുകൊണ്ടൊ, പതിമൂന്നിലൊന്നുകൊണ്ടൊ, പതിനഞ്ചിലൊന്നുകൊണ്ടൊ, പതിനേഴിലൊന്നുകൊണ്ടൊ കല്പിക്കണം. അല്ലെങ്കിൽ പത്തു യവം മുതൽ നന്നാലു യവം കൂട്ടി (ഇരുപത്തിരണ്ടുയവം വരേയും അഴികളുടെ കനത്തെ കല്പിയ്ക്കാവുന്നതാണ്.

---

തത്സമാം വിസ്തൃതീം തസ്യാ,മഥവാഽന്യപ്രകാരതഃ.
ഏകാദശയവം മുഖ്യം തസ്മാദ്വിദ്വിയവോത്തരം. 17
ത്രയോവിംശദ്യവാന്തം വാ ഘനം വേദ്യാഃ പ്രകല്പയേൽ.
തൽഘനസ്യ ചതുൎത്ഥാംശം പഞ്ചാംശം വാഽധികം തതം. 18

അഴികൾക്ക മേൽപറഞ്ഞ കനത്തോടു സമം വിസ്താരവും കല്പിക്കാം. അല്ലെങ്കിൽ പതിനൊന്നു യവം തുടങ്ങി ഈരണ്ടു യവം കൂട്ടി ഇരുപത്തിമൂന്നു യവം വരെ കനത്തേയും, അതിൻെറ നാലിലൊന്നൊ അഞ്ചിലൊന്നൊ അധികം വിസ്താരത്തേയും കല്പിയ്ക്കുന്നതിന്നു വിരോധമില്ല.

---

ജാലാവേധം ന കൎത്തവ്യം ദീപധാമോത്തരസ്യഹി.
തസ്മാൽ ജാലാബഹിൎഭാഗേ വാഽന്തരേ വോത്തരം ന്യസേൽ 19
ണ്ഡികാഗ്രേ ബാഹ്യഗതം തദ്വ്യക്ത്യാഽന്തൎഗ്ഗതം തഥാ.

വിളക്കുമാടത്തിന്റെ ഉയരത്തിന്മേൽ നാളത്തിന്റെ വേധം തട്ടരുത്—എന്നു വെച്ചാൽ ഉത്തരവിസ്താരത്തിന്റെ നേരെ ചുവട്ടിൽ വിളക്കിന്റെ നാളം വരുത്തരുതെന്നു താല്പര്യം. അതുകൊണ്ടു നാളത്തിന്റെ പുറത്തോ അകത്തോ വരുമാറ് ഘണ്ഡികയുടെ അഗ്രങ്ങളിൽ യുക്തിക്കു തക്കവണ്ണം പുറത്തെ ഉത്തരത്തേയും അകത്തെ ഉത്തരത്തേയും വെയ്ക്കേണ്ടതാകുന്നു.

—*—

ഉത്തരസ്യ തു വിഷ്കംഭ പാദോത്സേധേന വാ പുനഃ. 20
പാദോനത്ര്യംഗുലം വാഽഥ സപാദത്ര്യംഗുലം തു വാ.
പാദോനാബ്ധ്യംഗുലം കുര്യാൽ സപാദചതുരംഗുലം. 21
ഏവം യോനിപ്രഭേദേന കല്പയേദ്വാംഗുലാത്മകം.

ഉത്തരത്തിന്റെ വിസ്താരത്തെ കാലുയരത്തിന്റെ എട്ടിൽ ഒന്നുകൊണ്ടോ, ഒമ്പതിൽ ഒന്നുകൊണ്ടോ, പത്തിൽ ഒന്നുകൊണ്ടോ കല്പിക്കുന്നതിന്നു വിരോധമില്ല. അതിന്നും പുറമെ രണ്ടേമുക്കാൽ വിരൽ, മൂന്നേകാൽ വിരൽ, മൂന്നേമുക്കാൽ വിരൽ, നാലേകാൽ വിരൽ ഇങ്ങിനെ നാലിൽ പെരുക്കിയാൽ യോനിപ്പെടത്തക്ക വിധത്തിൽ വിരലുകളേക്കൊണ്ടും കല്പിക്കാവുന്നതാണ്.

—*—

ഘണ്ഡികാബഹളം കുര്യാദുത്തരേണ സമം തു വാ. 22
ത്രിപാദം വാഽഥവാഽർദ്ധം വാ, ബഹളേന സമം ഘനം
അർദ്ധം വാ. പാദഹീനം വാ ഘണ്ഡികാനാം വിശേഷതഃ. 23

ഘണ്ഡികയുടെ വിസ്താരത്തെ ഉത്തരവിസ്താരത്തോടു സമമായോ, അതിന്റെ മുക്കാലൊ, പകുതിയോ കല്പിക്കണം. വിസ്താരത്തോളമൊ, അതിന്റെ മുക്കാലൊ, പകുതിയൊ ഘണ്ഡികയുടെ കനത്തേയും കല്പിക്കണം.

—*—

സ്വസ്തികം മകരാസ്യം വാ, സിംഹേഭാനനമേവ വാ.
ഘണ്ഡികാഗ്രേ പ്രകർത്തവ്യം നാനാഭാവസമന്വിതം. 24

ഘണ്ഡികയുടെ (വിളക്കുമാടത്തിന്റെ പുറത്തേയ്ക്കുള്ള) അഗ്രത്തിങ്കൽ പടത്തോടുകൂടിയ പാമ്പിന്റെ തലയേയൊ, മുതല സിംഹം ആന ഇവയുടെ തലയേയൊ അതാതിന്റെ ഓരോ വിധത്തിലുള്ള ഭാവവിശേഷങ്ങളോടുകൂടി പണി ചെയ്യണം.

—*—

ഘണ്ഡികാഭ്യന്തരേ കാര്യം ഭൂതസിംഹാദിമണ്ഡിതം.
പുഷ്പവല്ല്യാദിയുക്തം വാ ഫലകം നാടകാന്വിതം. 25

ഘണ്ഡികകളുടെ (വിളക്കുമാടത്തിന്റെ പുറത്തേയ്ക്കു പുറപ്പെട്ടുനില്ക്കുന്ന ഘണ്ഡികാഗ്രങ്ങളുടെ) എടകളിൽ ഭൂതം സിംഹം ഇവകളേക്കൊണ്ടു അലങ്കരിക്കപ്പെട്ടതൊ, പുഷ്പല

താദികളോടു കൂടിയതോ, നർത്തകന്മാരോടു കൂടിയ നടനരംഗത്തോടുകൂടിയതോ ആയ പലകകളെ തറയ്ക്കണം.

—*—

പഞ്ചസപ്താങ്കവിശ്വേശതിഥിസപ്തദശാവൃതിഃ
വേദികാ സ്യാദ്ദൃഢാശോഭം പരിതസ്തുല്യമന്തരം. 26

അഞ്ചോ, ഏഴോ, ഒമ്പതോ, പതിനൊന്നോ, പതിമൂന്നോ, പതിനഞ്ചോ, പതിനേഴോ വരികളായി ഭംഗിവരത്തക്കവണ്ണം നാലുപുറവും ഒന്നിനോടൊന്ന് അകലം സമമായി അഴികളെ തറയ്ക്കണം.

—*—

വേദികാദ്വയമദ്ധ്യം തു സപാദദശമാത്രതഃ.
പാദോനസപ്തമാത്രാന്തമർദ്ധാർദ്ധാംഗുലഹീനതഃ 27
കാര്യം യോനിവശാദേവ നാഽന്യഥാ ശില്പകോവിദൈഃ

രണ്ടഴികളുടെ മദ്ധ്യം (ഒരു അഴിയുടെ നടുമെയ്യത്തിൽനിന്നു പിന്നത്തെ അഴിയുടെ നടുമെയ്യത്തിലേയ്ക്കു) പത്തേകാൽ വിരൽ മുതൽ, നാലിൽ പെരുക്കിയാൽ യോനിപ്പെടത്തക്കവണ്ണം നന്നാലു യവം കുറച്ച് ആറേമുക്കാൽ വിരൽവരെ ചുരുക്കി കല്പിയ്ക്കാവുന്നതാണ്. ഇപ്രകാരമല്ലാതെ ശില്പശാസ്ത്രജ്ഞന്മാരാൽ ഒരു വിധത്തിലും പണിചെയ്യിയ്ക്കരുത്.

———

വേദികാവിവരേ, തസ്യാ ഘനേ, ചോത്തരവിസ്തൃതൌ. 28
ദീപസീമ്നി ച കാര്യാ സ്യാദ്യോനിരേകാ, ന സങ്കരാ

ഒരു അഴിയുടെ നടുമെയ്യത്തിൽനിന്നു പിന്നത്തെ അഴിയുടെ നടുമെയ്യത്തിലേയ്ക്കുള്ള അകലം, വേദികയുടെ കനം, ഉത്തരവിസ്താരം, ഒരു വിളക്കു കഴിഞ്ഞു പിന്നത്തെ വിളക്കു കഴിയുന്നേടത്തേക്കുള്ള അകലം ഇവയെല്ലാം ഒരേ യോനിയായിരിയ്ക്കണം; അല്ലാതെ ഓരോന്നും ഓരോ യോനികളായി കല്പിയ്ക്കരുത്.

———

തസ്യാം വേദ്യാം ന്യസേൽ ദീപപാത്രം കാംസ്യാദികം പുനഃ 29
യാവദ്വേദികയോർമ്മദ്ധ്യം താവൽ ദീപാന്തരാളകം.

ഒരു അഴി അവസാനിയ്ക്കുന്നേടത്തുനിന്നു പിന്നത്തെ അഴി അവസാനിയ്ക്കുന്നേടത്തേയ്ക്കു എത്ര അകലം ഉണ്ടോ, അത്ര അകലം തന്നെ ഒരു വിളക്കു അവസാനിയ്ക്കുന്നേടത്തുനിന്നു പിന്നത്തെ വിളക്കു അവസാനിയ്ക്കുന്നേടത്തേയ്ക്കും അകലം വരുമാറ്, ഓട്ട് മുതലായ ലോഹങ്ങളെക്കൊണ്ടു ഉണ്ടാക്കിയ വിളക്കുകളെ തറയ്ക്കണം. നാലു വിളക്കുകളുടെ നടുമെയ്യുകളും സമചതുരമായും യോനിപ്പെട്ടും ഇരിയ്ക്കണമെന്നു സാരം.

———

അർദ്ധപംക്തിര്യ്യദാ ദൃഷ്ടാ തദാ താം കോണപാർശ്വയോഃ 30
ചോരാണാം പാർശ്വയോർവ്വാഽഥ യഥായുക്തി പരിത്യജേൽ.

വിളക്കുകൾക്ക മേൽപ്രകാരം അകലത്തോടുകൂടി ഓരോ പാർശ്വങ്ങളിലും പന്തിനി ശ്ചയിയ്ക്കുമ്പോൾ ബാക്കി ചില്ലറയായി പന്തി ശേഷിച്ചുവെങ്കിൽ അതിനെ കോണുകളു ടെ പാർശ്വങ്ങളിലൊ, ദ്വാരങ്ങളുടെ പാർശ്വങ്ങളിലൊ യുക്തിപോലെ ത്യജിയ്ക്കണം. (പ ന്തികൾ അറവരുമ്പോൾ കോണുകളിൽനിന്നു ഒരു പന്തി നീങ്ങി വിളക്കുവരും, അര പ്പന്തി ശേഷിച്ചുവെങ്കിൽ അരപ്പന്തി നീങ്ങിയും വിളക്കുവരും. ഇങ്ങിനെ ചില്ലറയായി എത്ര ശേഷിച്ചുവോ അത്ര കോണുകളിൽനിന്നു നീക്കി വിളക്ക തുടങ്ങാമെന്നു താല്പര്യം. ഇപ്രകാരം ദ്വാരപാർശ്വങ്ങളിലും ആവാമെന്നറിക.)

---

അന്ത്യവേദ്യൂർദ്ധ്വതഃ കാര്യം തദ്യുക്ത്യാ വേദികോത്തരം. 31
വേദികാംഘനവൽ കാര്യം തൽഘനം, തച്ചതുർഗ്ഗുണം
താര, മുത്തരഭൂഷാഢ്യം വേദികാംഘ്രിഷു വിന്യസേൽ. 32

കടക്കത്തെ അഴിയുടെ മുകളിൽ അഴിയുടെ കനത്തോളം കനമായും കനത്തിൻെറ നാലിരട്ടി വിസ്താരമായും പട്ടം മുതലായ ഉത്തരത്തിൻെറ അലങ്കാരങ്ങളോടു കൂടിയും ഇരി ക്കുന്ന വേദികോത്തരത്തെ യുക്തിയനുസരിച്ച് വെക്കേണ്ടതാകുന്നു.

---

വേദ്യുത്തരാന്ത മഥവാ ലുപാലംബന മിഷ്യതേ.
ഉത്തരസ്യ തു വിഷ്കംഭാ ദേകദ്വിത്രിചതുർഗ്ഗുണം 33

ഈ വേദികോത്തരം ഏതു മാനത്തിൽ നില്ക്കുന്നുവൊ, അതുവരെ കഴുക്കോൽചാട്ടത്തെ കല്പിക്കേണ്ടതാകുന്നു. അല്ലെങ്കിൽ വാരോത്തരവിസ്താരത്തിൻെറ ഒന്നൊ, രണ്ടൊ, മൂന്നൊ, നാലൊ ഇരട്ടി കല്പിയ്ക്കുന്നതിന്നും വിരോധമില്ല.

---

വേദി ർവ്വേദ്യാ സുസംബദ്ധാ ചതുഷ്കോണേഷു നാംഘ്രിഷു
ഏവം സംക്ഷേപതഃ പ്രോക്തം ദീപാഗാരസ്യ ലക്ഷണം. 34

നാലുകോണുകളിലും അഴികൾ അഴികളോടുതന്നെ കൂട്ടിച്ചേർക്കേണ്ടതാണ്; തൂണുകളി ന്മേലല്ല. ഇപ്രകാരം വിളക്കുമാടത്തിൻെറ ലക്ഷണത്തെ ചുരുക്കി പറഞ്ഞിരിയ്ക്കുന്നു.

---

# ഒമ്പതാമദ്ധ്യായം

## (ധ്വജലക്ഷണം)

1

ദ്വാരോച്ചാബ്ധിരസാഗ്നിഗാംശബഹളം തസ്മാൽ കൃശാഗ്രാനതം
ദ്വാരദ്വാദശകം വ്യതീത്യ പുരതഃ പ്രാസാദത സ്ഥാപയേൽ.
ദ്വാരാണാം ദശഭി ർവ്വാ, സപ്തദശഭിഃ, പഞ്ചത്രികൈരുച്ഛ്റയം,
വിംശത്യാ ന്നിജവാഹദണ്ഡസഹിതം വേദ്യന്വിതം ചാധ്വജം.

ഗർഭദ്വാരത്തിന്റെ ഉയരത്തെ നാലൊ, അഞ്ചൊ, ആറൊ ആക്കി ഭാഗിച്ച അതിൽ ഒരംശം കടവിസ്താരവും; അതിൽ അല്പം കുറഞ്ഞ തലവണ്ണവും ആയി കൊടിമരത്തെ ഉണ്ടാക്കണം. അതു്, പ്രാസാദത്തിങ്കൽനിന്നു തുടങ്ങി മുമ്പോട്ടു ദ്വാരനീളമാകുന്ന ദണ്ഡുകൊണ്ടു പന്ത്രണ്ടു ദണ്ഡു ചെന്നേടത്തു സ്ഥാപിയ്ക്കുയും വേണം. അതിന്റെ ഉയരം ദ്വാരത്തിന്റെ പത്തിരട്ടിയൊ, പതിനഞ്ചിരട്ടിയൊ, പതിനേഴിരട്ടിയൊ, ഇരുപതിരട്ടിയൊ ആയിരിയ്ക്കണം. അതിന്റെ അഗ്രത്തിങ്കൽ തന്റെ വാഹനവും, ദണ്ഡു; ചുവട്ടിൽ തറയും ഉണ്ടാക്കുകയും വേണം. വാഹനം 9-ാംശ്ലോകം കൊണ്ടു പറയുന്നതാകുന്നു.

2

മുക്തദ്വാരകേതുംസ്വദണ്ഡം വിശിഖരസമിതം
സ്ഥാപയേ ദ്വാദ്രി സംഖ്യം
ഗർഭാല്ലാൽ; ദ്വാരദണ്ഡൈ ർമ്മുനിനവദശരു-
ദ്രാക്കവിശൈഃ ർമ്മിതം വാ.
ആസ്യപ്രാഗ്രം തദുച്ചം, പരിധിമിവ സ്വയോ-
ന്യനപിതം ച; സ്വമൂലാ
ദ്വേസ്വങ്കാശാംശഹീനം വിരചയതു തദ-
ഗ്രം ഹി, പഞ്ചാണി ദണ്ഡൈഃ.

ഗർഭഗൃഹമദ്ധ്യത്തിൽനിന്നു അഞ്ചൊ, ആറൊ, ഏഴൊ ഉത്തരദണ്ഡു ചെന്നേടത്തും ധ്വജത്തെ സ്ഥാപിയ്ക്കാം. എന്നാൽ ഈ ദണ്ഡുരതി ധ്വജത്തിന്റെ വ്യാസത്തെ അഞ്ചാക്കി അംശിച്ച അതിൽ രണ്ടംശം പുറത്തും; മൂന്നംശം അകത്തും വരുമാറൊ; ധ്വജത്തിന്റെ വണ്ണം മുഴുവനും പുറത്തു വരുന്ന വിധത്തിലൊ ആയിരിയ്ക്കുയും വേണം. ഏഴു്, ഒമ്പതു്. പത്തു്, പതിനൊന്നു്, പന്ത്രണ്ടു്, പതിമൂന്നു് എന്നീ ദ്വാരനീളത്തോളമൊ; പ്രാസാദത്തിന്റെ താഴികക്കുടത്തിന്റെ അഗ്രംവരെയൊ; ചുററു കൽപിയ്ക്കുന്നമാതിരി യോനിപ്പെടുത്തിയൊ (യോനിപ്പെടുത്തുന്നതായാൽ പ്രതിയോനിയായിരിയ്ക്കണം) കൊടിമരത്തിന്റെ ഉയരത്തെ കൽപിയ്ക്കാം. അഗ്രവിസ്താരം കടവിസ്താരത്തിന്റെ എട്ടിലൊന്നൊ, ഒമ്പതിലൊന്നോ പത്തിലൊന്നൊ കുറഞ്ഞിരിയ്ക്കുയും വേണം. പറകളുടെ ഉയരം ഇനി 8-ാംശ്ലോകംകൊണ്ടു പറയുന്നതായ ണ്ഡുകൊണ്ടു കൽപിയ്ക്കേണ്ടതാകുന്നു.



ചിത്രം നമ്പ്ര് 17. ധ്വജം.

3

നാളത്തിൻേറയും തറയുടേയും ലക്ഷണത്തെ പറയുന്നു.

നാളം ദ്വാരോച്ചമാനം ദളയുതമഥവാ, കുട്ടിമം ദോർമ്മിതം വാ
സ്വോച്ചേന ദ്വിഘ്നമാനേന ച ദളവിയുതേനാഽംഘ്രിഹീനേന വാ സ്യാൽ
താരം തദ്യോനിഭേദാദ്യുപഗതമുചിതം നാഹ മാദ്യംഗയുക്തം;
നാളം പ്രോക്തോച്ചമാനാദധികമിഹ മതം, ഭൂഗതം ത്വൻന്നവാശ്രം.

നാളം ഒരു ദ്വാരനീളമോ, ഒന്നര ദ്വാരനീളമൊ ആവാം. തറ ഒരു ദ്വാരനീളമൊ, ഒരു കോലൊ, ഉയരത്തോടും; ഈ ഉയരത്തിൻെറ ഒന്നരയൊ, ഒന്നേമുക്കാലൊ, ഏരട്ടിയൊ വിസ്താരത്തോടും കൂടിയിരിയ്ക്കണം. അല്ലെങ്കിൽ യോനിപ്പെടത്തക്ക ചുററോടുകൂടിയ വിസ്താരത്തേയും കൽപിയ്ക്കാം. നാളം ചതുരശ്രവും ഭൂമിയിൽ കഴിച്ചിടേണ്ടതുമാകുന്നു. ധ്വജത്തിന്നു പറഞ്ഞ ഉയരത്തിൽ നാളം പെടുന്നതുമല്ല

4

ഇനി വേദിക പത്മം മുതലായതുകളെ പറയുന്നു.

ദണ്ഡൈസ്ത്രിഭിഃ സാർദ്ധകരൈശ്ച ദീർഘം
ദണ്ഡാർദ്ധമുച്ചം ഖലു വേദികായാഃ
പത്മം തദൂർദ്ധ്വം ഹി, തദഗ്രഭൂമൌ
ദിക്പാലകാനാം ഖലു വാസഭൂമിഃ.

വേദികയ്ക്കു മൂന്നു ദണ്ഡാ, ഒന്നര കോലൊ ദീർഘവും; അര ദണ്ഡു ഉയരവും കൽപിയ്ക്കണം. അതിൻെറ മുകൾഭാഗത്തു പത്മവും: അതിന്നുമേൽ ദിക്പാലകന്മാരും ഉണ്ടായിരിയ്ക്കണം. ദിക്പാലകന്മാരെ 10-ാംശ്ലോകം മുതൽക്ക പറയുകയും ചെയ്യാം.

5

പത്മത്തിൻെറ അവയവങ്ങളെ പറയുന്നു.

പത്മോച്ചേ മുനിഭിഃ സമം വിഭജിതേ ദണ്ഡോന്മിതേഽർദ്ധാംശതോ
മൂലേ പട്ട,മതഃപരം വിതനുയാദഷ്ടച്ഛദം പാവകൈഃ
ഏകാംശേന ഗളം, കരാംശകമലം, പട്ടം ച തച്ഛേഷതോ,
മൂലേ മദ്ധ്യ ഉപര്യ്യപീഹ വിതതീം ഭൂപാങ്കവിശ്വൈഃ ക്രമാൽ.

ഒരു ദണ്ഡു ഉയരമായി പത്മത്തെ കൽപിച്ച് ആ ഉയരത്തെ ഏഴാക്കി ഭാഗിച്ച് ചുവട്ടിൽ അര അംശംകൊണ്ടു പട്ടത്തേയും, അതിന്നുമേൽ മൂന്നംശംകൊണ്ടു അഷ്ടദളമായ പത്മത്തേയും, പിന്നെ ഒരംശംകൊണ്ടു ഗളത്തേയും, രണ്ടംശംകൊണ്ടു മുകളിലെ പത്മത്തേയും, അര അംശംകൊണ്ടു മുകളിലെ പട്ടത്തേയും ഉണ്ടാക്കണം. പത്മത്തിൻെറ ആകേയുള്ള ഉയരത്തിൻെറ ഏഴിൽ പതിനാറംശംകൊണ്ടു ചുവട്ടിലും ഒമ്പതംശംകൊണ്ടു മദ്ധ്യത്തിലും പതിമൂന്നംശംകൊണ്ടു അഗ്രത്തിലും പത്മത്തിന്നു വിസ്താരത്തേയും കൽപിയ്ക്കണം,

6

പത്മത്തിന്നുമേൽ ഉണ്ടാക്കേണ്ടതായ പറകളുടെ ലക്ഷണത്തെ പറയുന്നു.

പാദോനിതേന കമലാദുപരി ദ്വിദണ്ഡേ
നാഽർദ്ധോനിതേന ച മിതാന്തരസംയുതാനി

ദണ്ഡാർണ്ണവാംശവിതതാനി തഥാ വിദധ്യാ-
ദോജസ്ഥിതാനി വലയാനി യഥോചിതാനി.

പത്മത്തിന്നുമേൽ ഒന്നര ദണ്ഡോ ഒന്നേമുക്കാൽ ദണ്ഡോ രണ്ടുദണ്ഡോ എടയോടും, ഒരു ദണ്ഡിൻെറ നാലിലൊന്നു വിസ്താരത്തോടും, ഒററപ്പെട്ട സംഖ്യയോടും കൂടിയിരിയ്ക്കുന്ന വെണ്മക (വലയങ്ങളെ) ഭംഗിയായി പണി ചെയ്യണം.

7

ഇനി മുകളിലുള്ള അലങ്കാരങ്ങളെ പറയുന്നു.

മാലാസ്ഥാനം ദ്വിദണ്ഡോച്ഛ്റിതമുപരി തതോ ലംബമാനസ്രഗാഢ്യം,
തസ്യോർദ്ധ്വം ദണ്ഡദീർഘം രചയതു ലശുനം യുഗ്മമേകം ച വാഥ
കുംഭം ദണ്ഡോച്ഛ്റിതം തദ്വിഗുണിതവിതതം, ദണ്ഡദീർഘം സരോജം,
മണ്ഡിം ദണ്ഡാംഘ്രിതീവ്രാം മിതചതുരയുതാം വാർദ്ധഹീനൈസ്ത്രിദണ്ഡൈഃ

പദ്മകളും വെണ്മകളും കഴിഞ്ഞാൽ രണ്ടു ദണ്ഡു ഉയരത്തിൽ "മാലാസ്ഥാനം" എന്ന അലങ്കാരത്തെ ഉണ്ടാക്കണം. അവിടെ മാലകളെ തൂക്കിയിട്ടു അലങ്കരിയ്ക്കുകയും വേണം. അതിന്നുമേൽ ഒരു ദണ്ഡുയരത്തിൽ ഒന്നോ രണ്ടോ "ലശുനം" എന്ന അലങ്കാരത്തേയും പണി ചെയ്യണം. അതിന്നും മീതെ ഒരു ദണ്ഡു ഉയരവും രണ്ടു ദണ്ഡു വിസ്താരവുമായി കുംഭത്തേയും, കുംഭത്തിന്നുമേൽ ഒരു ദണ്ഡുയരത്തിൽ പത്മത്തേയും, അതിന്നും മീതെ കാൽ ദണ്ഡു കനമായും രണ്ടരയൊ മൂന്നൊ ദണ്ഡു ചതുരമായും ഇരിയ്ക്കുന്ന "മണ്ഡിപ്പലക" യേയും ഉണ്ടാക്കണം.

8

"വീരകാണ്ഡം" മുതലായ അലങ്കാരങ്ങളെ പറയുന്നു.

സ്തംഭാഗ്രവ്യാസകർണ്ണാശ്രിതസമചതുരശ്രം ഭവേദ്വീരകാണ്ഡം,
ദണ്ഡാഖ്യം കർണ്ണമേതൽ ഖലു, തദവയവം മീയതേ തേന സർവ്വം
ദണ്ഡാംഘ്ര്യംശാർദ്ധതീവ്രദ്വിഗുണതതപുരദ്വാരതുല്യായതാം ത-
ദ്യഷ്ടിം ദ്വാരോച്ചമാനം ഘടയതു പരിണീയാഗ്രതോഽധോ ധ്വജസ്യ.

ധ്വജാഗ്രത്തിലുള്ള വ്യാസത്തിൻെറ കർണ്ണത്തോളം സമമായ ചതുരശ്രമായിരിയ്ക്കണം 'വീരകാണ്ഡം'. ഈ വീരകാണ്ഡത്തിൻെറ വ്യാസത്തേയാണ് ഇവിടെ "ദണ്ഡ്" എന്നു പറയുന്നതു്. ഈ ദണ്ഡുകൊണ്ടാണ് വേദിക മുതല്ക്കു കൊടിമരത്തിൻെറ എല്ലാ അലങ്കാരങ്ങളേയും നിശ്ചയിയ്ക്കേണ്ടതു്. ദണ്ഡിൻെറ എട്ടിലൊന്നു കനവും കനത്തിലിരട്ടി വിസ്താരവും ഗർഭഗൃഹദ്വാരത്തോളം നീളവും ആയിരിയ്ക്കുന്ന "യഷ്ടി"യെ (ദണ്ഡിനെ), ധ്വജത്തിൻെറ അഗ്രത്തിൽനിന്നു ഒരു ഗർഭഗൃഹദ്വാരത്തോളം കീഴ്പോട്ടിറക്കി, യഷ്ടിയുടെ വിസ്താരത്തോളം പുറത്തേക്കു പുറപ്പെടുവിച്ച് ധ്വജത്തിന്മേൽ കർണ്ണമായി തുളച്ചു ചെലുത്തുകയും വേണം.

9

ധ്വജാഗ്രത്തിങ്കലുള്ള വാഹനങ്ങളെ പറയുന്നു.

സ്ഥാണൌ വൃഷോ, മുരരിപൌ ഗരുഡോ, ദ്വയാത്മാ
ശാർങ്ഗീശ്വരേഽഥ, ഗണരാജി മഹാദിമൂഷഃ
ആര്യേ ഹയഃ, ശിഖിഭവേ ശിഖികുക്കുടൌ ച,
സിംഹോ നിസുംഭജിതി വാഹനകേതനാങ്കാഃ.

ശിവന്നു കാളയും, വിഷ്ണുവിന്നു ഗരുഡനും, ശങ്കരനാരായണന്നു കാളപ്പുറത്തു നില്ക്കുന്ന ഗരുഡനും, ഗണപതിയ്ക്കു മഹാമൂഷികനും, അയ്യപ്പന് കുതിരയും, സുബ്രഹ്മണ്യന്നു മയിലും കോഴിയും, ഭഗവതിയ്ക്കു സിംഹവും വാഹനങ്ങളും കൊടിമരത്തിങ്കലുള്ള അടയാളങ്ങളുമാകുന്നു.

ഇനിയത്തെ എട്ടു ശ്ലോകംകൊണ്ടു് 'ദിക്പാലകന്മാരു'ടെ ലക്ഷണത്തെ പറയുന്നു.

10

ഇന്ദ്രൻ

പീതവർണ്ണം സഹസ്രാക്ഷം വജ്രപത്മധരം വിഭും
സർവ്വാലങ്കാരസംയുക്തം നൌമീന്ദ്രം ദിക്പതീശ്വരം.

മഞ്ഞനിറമായും, ആയിരം കണ്ണുകളോടുകൂടിയവനായും, വജ്രായുധവും താമരപ്പൂവും ധരിച്ചിരിക്കുന്നവനായും, സർവ്വവ്യാപിയായും, സർവ്വാലങ്കാരഭൂഷിതനായും, ദിക്പാലകന്മാരിൽ വെച്ചു ശ്രേഷ്ഠനായുമിരിക്കുന്ന ഇന്ദ്രനെ ഞാൻ നമസ്കരിയ്ക്കുന്നു.

11

അഗ്നി

ജ്വാലാമാലാപരീതാംഗഃ സ്രുക്സ്രുവൌ കരയോർദ്ദധൽ
രക്താംബരധരോ ദേവോ രക്തമാല്യാനുലേപനഃ
കിരീടമകുടോപേതഃ സർവ്വാഭരണഭൂഷിതഃ
സ്മിതാനനശ്ച വരദഃ പാവകോഽവതു വഃ സദാ.

തേജസ്സുകൊണ്ടു ജ്വലിയ്ക്കുന്നവനും, കൈകളിൽ സ്രുവവും ജുഹുവും ധരിച്ചവനും, രക്തവർണ്ണമായ വസ്ത്രം മാലാ കുറി എന്നിവയോടുകൂടിയവനും, കിരീടം പലതരം ആഭരണങ്ങൾ എന്നിവയെക്കൊണ്ടലങ്കരിച്ചവനും, വരദാതാവുമായി മന്ദസ്മിതത്തോടുകൂടിയിരിയ്ക്കുന്ന അഗ്നി നിങ്ങളെ രക്ഷിയ്ക്കട്ടെ.

12

യമൻ

ദ്വിഭുജഃ കൃഷ്ണവർണ്ണസ്തു ഖഡ്ഗഖേടകസംയുതഃ
കരാളദംഷ്ട്രവദനോ രക്തമാല്യാന്വിതോ യമഃ.

വലത്തെ കയ്യിൽ വാളിനേയും എടത്തേതിൽ പരിചയേയും ധരിയ്ക്കുന്നവനായും, കറുത്ത നിറത്തോടുകൂടിയവനായും, ഭയങ്കരങ്ങളായ ദംഷ്ട്രങ്ങളോടുകൂടിയ വദനത്തോടുകൂടിയവനായും, രക്തവർണ്ണങ്ങളായ മാലകളോടുകൂടിയവനായും ഇരിക്കുന്ന യമനെ ധ്യാനിക്കണം.

13

നിരൃതി

നിരൃതിസ്തു മഹാവീരോ ദ്വിഭുജോ രക്ഷസാം പതിഃ
ഖഡ്ഗം ദക്ഷിണഹസ്തേ തു വാമഹസ്തേ തു ഖേടകം
പീതവസ്ത്രധരോ രൌദ്രഃ കരാളവദനോഽന്വിതഃ
സർവ്വാഭരണസംയുക്തോ നാനാപുഷ്പൈരലംകൃതഃ.

വലത്തെ കയ്യിൽ വാളും എടത്തു കയ്യിൽ പരിചയും ധരിക്കുന്നവനായും, മഹാവീരനായും, രക്ഷസ്സുകളുടെ പതിയായും, മഞ്ഞവസ്ത്രം ഉടുത്തവനായും, രൗദ്രനായും ഭയങ്കരമാ

യ വദനത്തോടുകൂടിയവനായും, സകലാഭരണങ്ങളെക്കൊണ്ടും പുഷ്പങ്ങളെക്കൊണ്ടും അലങ്കരിക്കപ്പെട്ടവനായും ഇരിക്കുന്ന നിരൃതിയെ ധ്യാനിയ്ക്കണം.

14

വരുണൻ

വരുണഃ ശുക്ലവർണ്ണസ്സ്യ ദ്വിഭുജഃ പാശഹസ്തകഃ
സർവ്വാഭരണസംയുക്തഃ കരണ്ഡമകുടാന്വിതഃ
പീതവസ്ത്രധരഃ ശാന്തോ മഹാബലസമന്വിതഃ
യജ്ഞസൂത്രസമായുക്തോ മകരാസനസംസ്ഥിതഃ.

വെളുത്ത നിറത്തോടുകൂടിയവനായും, കയ്യിൽ പാശത്തെ ധരിക്കുന്നവനായും, സകലാഭരണങ്ങളോടുകൂടിയവനായും, കരണ്ഡംപോലെ ഇരിക്കുന്ന മകുടത്തോടുകൂടിയവനായും, മഞ്ഞവസ്ത്രത്തെ ധരിക്കുന്നവനായും, ശാന്തസ്വഭാവത്തോടുകൂടിയവനായും, മുതലപ്പുറത്തു സ്ഥിതിചെയ്യുന്നവനായും ഇരിക്കുന്ന വരുണനെ ധ്യാനിയ്ക്കണം.

15

വായു

കൃഷ്ണവർണ്ണം ധാവമാനം മൃഗസ്ഥം വേഗവത്തരം
പാശാങ്കുശധരം വന്ദേ ശ്വസനം ലോകജീവനം.

കറുത്ത വർണ്ണത്തോടും, സഞ്ചാരത്തോടും, മൃഗവാഹനത്തിന്മേൽ സ്ഥിതിയോടും, വളരെ വേഗത്തോടും, പാശവും അങ്കുശവുമാകുന്ന ആയുധങ്ങളോടുംകൂടി ലോകത്തിന്നാശ്രയനായിരിക്കുന്ന വായുഭഗവാനെ വന്ദിയ്ക്കണം.

16

സോമൻ

മനുജവാഹ്യവിമാനവരസ്ഥിതം ഗരുഡരത്നനിഭം നിധിനായകം
ശിവസഖം മകുടാദി വിഭൂഷിതം വരഗദേ ദധതം ഭജ തുന്ദിലം.

മനുഷ്യർ ചുമക്കുന്ന വാഹനത്തിൽ ഇരിക്കുന്നവനും, ഗരുഡരത്നംപോലെയിരിക്കുന്ന ദേഹകാന്തിയുള്ളവനും, ശിവന്റെ ഇഷ്ടനും, കിരീടം മുതലായ അലങ്കാരങ്ങളോടുകൂടിയവനും, വരദവും ഗദയും ധരിച്ചവനും, വലിയ കുടവയർ ഉള്ളവനും, നിധിപതിയും ആയ വൈശ്രവണനെ ഭജിച്ചാലും.

17

ഈശാനൻ

വന്ദേ ത്രിശൂലം സ്ഫടികാക്ഷമാലാം ദധൽ കരാഭ്യാം ഭുജഗോത്തരീയം
സിതോപവീതം ഭസിതാവദാതം കോടീരചൂഡോജ്ജ്വലചന്ദ്രരേഖം.

ശൂലത്തേയും സ്ഫടികംകൊണ്ടുള്ള രുദ്രാക്ഷമാലയേയും രണ്ടു കൈകളേക്കൊണ്ടു ധരിക്കുന്നവനായും, സർപ്പത്തെക്കൊണ്ടു ഉത്തരീയമിട്ടവനായും, വെളുത്ത യജ്ഞസൂത്രമുള്ളവനായും, ഭസ്മംകൊണ്ടു പ്രകാശിക്കുന്നവനായും, ജടാഭാരത്തിങ്കൽ ശോഭിക്കുന്ന ചന്ദ്രക്കലയോടുകൂടിയവനായുമിരിക്കുന്ന ഈശാനനെ വന്ദിക്കുന്നു.

—:*:—

# പത്താമദ്ധ്യായം

## (നാട്യമണ്ഡപം)

1

പര്യന്തേ പ്രതിയോനിഭാജി ബാഹിരുദ്ധേ വോത്തരസ്യാഽഥവാ
മദ്ധ്യസ്ഥേ കലിതേ, തതോ വിഭജിതേ സമ്യക് ചതുർവ്വർഗ്ഗകൈഃ
സ്യാദംശഃ പദ,മായതിസ്തു വിതതേർദ്വാഭ്യാം പദാഭ്യാം യുതം,
തച്ഛിഷ്ടാ തതി;രുത്തരം നടനധാമ്നാം ദ്വിത്രിസംഖ്യം മതം.

കൂത്തമ്പലത്തിന്റെ വാരോത്തരച്ചുററ് പ്രാസാദത്തിന്റെ പ്രതിയോനിയായിരിക്കണം. എന്നാൽ ഉത്തരത്തിന്റെ പുറം അളന്നിട്ടും, മദ്ധ്യം അളന്നിട്ടും ഈ ചുററ കല്പിക്കുകയും ചെയ്യാം. പിന്നെ ഈ ചുററിന്റെ അദ്ധത്തെ പതിനാറുകൊണ്ടു ഹരിച്ചാൽ കിട്ടുന്ന ഫലത്തിന്നു "പദം" എന്നു പേരാകുന്നു. ഈ പദം രണ്ടു കൂടിയേടത്തോളം സമവിസ്താരത്തേക്കാൾ അധികം ദീർഘവും, ശിഷ്ടം വിസ്താരവും കൽപിക്കേണ്ടതാണ്. ഇതിനെ ഒന്നുകൂടി വ്യക്തമാക്കാം. വാരോത്തരം 71 കോൽ ചുററാണെന്നു കൽപിക്കുക. അതിന്റെ അദ്ധം 35 കോൽ 12 വിരലാണല്ലൊ. ഈ അദ്ധത്തെ 16 കൊണ്ടു ഹരിച്ചാൽ കിട്ടുന്ന ഫലം—പദം—2 കോൽ 5 വിരൽ 2 തോരയാകുന്നു. 71 കോലിന്റെ നാലിലൊന്നായ സമവിസ്താരം 17 കോൽ 18 വിരലാണല്ലൊ, രണ്ടു പദമായ 4 കോൽ 10 വിരൽ 4 തോര ഇതിൽ കൂട്ടിയാൽ, 22 കോൽ 4 വിരൽ 4 തോര ദീർഘവും, ശിഷ്ടം 13 കോൽ 7 വിരൽ 4 തോര വിസ്താരവും വരുന്നതാണ്. ഇങ്ങനെയാണ് കൂത്തമ്പലത്തിന്റെ വാരോത്തരത്തിന്നു ദീർഘവിസ്താരങ്ങളെ കൽപിക്കേണ്ടതെന്നർത്ഥം. കൂത്തമ്പലത്തിന്നു ഒന്നോ രണ്ടോ ആരൂഢോത്തരങ്ങളേയും കൽപിക്കാവുന്നതാകുന്നു. (അടുത്ത പേജിലുള്ള 18-ാംനമ്പ്ര് ചിത്രം നോക്കുക,)

2

താഴികക്കുടം മുതലായതിന്റെ ഉയരത്തെ പറയുന്നു.

പദം തിസ്ര സ്തല്പ്യോ, വിതതിദളമസ്യോത്തരതലാ-
ദുപര്യുത്ഥാ,ഽധഃസ്യാൽ ദ്വിപദമിതിയുക്തസ്തു ചരണഃ
പദം ചാഽധിഷ്ഠാനം, പദഗണനയാഽളിന്ദചരണാ-
ന്തരാണ്യാരൂഢാംഘ്ര്യാദ്യഖിലമുചിതം മണ്ഡപമപി.

താഴികക്കുടം മൂന്നെണ്ണം വേണം. ഈ ഓരോ താഴികക്കുടങ്ങൾക്കും മുൻപറഞ്ഞ ഓരോ പദം ഉയരമുണ്ടായിരിക്കണം. പിന്നെ ഉത്തരദാനത്തിൽനിന്നു മേൽപുരയുടെ ഉയരം വിസ്താരാദ്ധമാകുന്നു. കാലുയരം രണ്ടു പദവും. തറ ഉയരം ഒരു പദവുമായിരിക്കണം. ആരൂഢത്തിന്റെ വാങ്ങൽ തൂണുകളുടെ എട, ആരൂഢക്കാല് മുതലായതുകളേയും, മണ്ഡപത്തേയും (രംഗത്തേയും) ഉചിതംപോലെ അളന്നു കൽപിക്കുന്നതും പദംകൊണ്ടുതന്നെയാകുന്നു. (ചിത്രം നമ്പ്ര് 18 നോക്കുക.)

3

കഴക്കോലുകളുടെ എണ്ണത്തേയും സ്വഭാവത്തേയും പറയുന്നു.

ഏകൈകാഽഷ്ടസു ദിക്ഷു, പാർശ്വയുഗളേ ദ്വേ ദ്വേ ച ഭാഗദ്വയേ
ദ്വ്യഷ്ടൗ ദീർഘലുപാ, വിദിഗ്ഗതലുപാ സ്വാബദ്ധമൂലാഃ പുനഃ.
കല്പ്യാ ശ്ഛേരലുപാ, ദ്വയീഷു സമലക്ഷാസ്താസു കോണോന്മുഖാ
ദ്വേധാ, സർവ്വലുപാന്തരം തു പദമാത്രം ചിത്രപട്യജ്വലം.

ചിത്രം നമ്പ്ര് 18.






കൂത്തമ്പലം—പ്ലാൻ

ചിത്രം നമ്പ്ര് 19.



കൂത്തമ്പലം—ഫ്രണ്ട് എലിവേഷൻ.



ചിത്രം നമ്പ്ര് 26.

കൂത്തമ്പലം.—സൈഡ് എലിവേഷൻ.

രണ്ടു പാർശ്വങ്ങളിലും മദ്ധ്യത്തിൽ ഓരോന്നും, അതിന്റെ രണ്ടു വശത്തും ഈരണ്ടും, നാലു കോടിയും, രണ്ടു നൊറിപ്പുറത്തും നേരെ ഓരോന്നും കൂടി ആകെ 16 കഴക്കോലുകൾ മോന്തായം മുതൽ വാമട വരെ എത്തുന്നവയാകുന്നു. പിന്നെ ഇവയോടു സമാന്തരമായി കോടികളിൽ ചേതിരകളേയും കൽപിയ്ക്കണം ഈ ചേതിരകൾ തുടങ്ങുന്ന ദിക്കുകളിൽനിന്നു അതാതു ചേതിരയുടെ കർണ്ണാകാരമായി ഉത്തരം വരേയും, അവിടെ നിന്നു അതാതു കർണ്ണാകാരത്തിൽ തന്നെ വിപരീതമായി മേൽപ്പട്ടു കോടി വരേയും ഓരോ കോൺമുഖമായ കഴക്കോലുകളെ കൽപിയ്ക്കണം, എന്നാൽ മുകളിൽനിന്നു ആദ്യത്തെ മൂന്നു ചേതിരകളിൽനിന്നു് പുറപ്പെടുന്ന കോൺമുഖമായ കഴക്കോലുകൾ പാർശ്വങ്ങളിൽ ഉത്തരത്തിന്മേൽ ചെന്നു അവിടെനിന്നു മറുവശത്തുള്ള ആദ്യത്തെ മൂന്നു ചേതിരകൾ തുടങ്ങുന്ന ദിക്കിൽത്തന്നെ ചെന്നവസാനിയ്ക്കും. പിന്നെ ബാക്കി രണ്ടു ചേതിരകളിൽനിന്നും പുറപ്പെടുന്നവ ഉത്തരത്തിന്മേൽ ചെന്നു്, അവിടെനിന്നു ആദ്യത്തെ നേർകഴക്കോൽ തുടങ്ങുന്ന ദിക്കിലും, മദ്ധ്യത്തിലുള്ള നേർകഴക്കോൽ തുടങ്ങുന്ന ദിക്കിലും അവസാനിയ്ക്കും. അപ്പോൾ ഉത്തരത്തിനകത്തു അഞ്ചു ചേതിരകൾ ആണു് ഉണ്ടാവുക. നൊറിപ്പുറത്തു ചേതിരകളിൽനിന്നു പുറപ്പെടുന്ന കോൺമുഖമായ എല്ലാ കഴക്കോലുകളും ഉത്തരത്തിന്മേൽ ചെന്നു, മറുവശത്തുള്ള ചേതിരകളിൽത്തന്നെ അവസാനിക്കുന്നതാണു്. ഇങ്ങിനെ ആയാൽ ഓരോ കഴക്കോലുകളുടേയും ഇടകൾ ഓരോ പദം ആയിരിയ്ക്കും. കഴക്കോലുകൾ കൂടിച്ചേരുന്ന സന്ധികളിലെല്ലാം ചിത്രപട്ടികകൾ ചെലുത്തി മനോഹരമായി പണിയുകയും വേണം. (19, 20 & 21 നമ്പ്ര് ചിത്രങ്ങൾ നോക്കുക.)

4

ഇനി മുൻപറഞ്ഞ പദകല്പനയ്ക്കു പക്ഷാന്തരത്തെ പറയുന്നു.

അഥവാഽഷ്ടാവിംശതിഭി, ശ്ചത്വാരിംശതിഭിഃ പുനഃ.
വിംശദ്ഭിർവ്വാഽഥ വിഭജേൽ പര്യന്താർദ്ധം പദാപ്തയേ.

മുൻപറഞ്ഞ പദകല്പനക്കു ചുററിന്റെ അർദ്ധത്തെ ഇരുപത്തെട്ടുകൊണ്ടോ, ഇരുപത്തിനാലുകൊണ്ടോ, ഇരുപതുകൊണ്ടോ ഭാഗിച്ചു അതിൽ ഒരംശം പദമായി കല്പിക്കുന്നതിന്നും വിരോധമില്ല.

5

ചുററുകൊണ്ടു ദീർഘവിസ്താരങ്ങളെ കൽപിയ്ക്കുവാനുള്ള പക്ഷാന്തരത്തേയാണു് ഇനി പറയുന്നതു്.

നാഹാർദ്ധേ ചതുർവ്വിംശാംശേ വിസ്താരം ദശഭാഗതഃ.
ഷോഡശാംശേ ദശാംശാ വാ കുര്യാദേവാ സുരമന്ദിരേ.

ചുററിന്റെ അർദ്ധത്തെ ഇരുപത്തിനാലാക്കി ഭാഗിച്ചാൽ അതിൽ പത്തുഭാഗം വിസ്താരവും ശേഷം ദീർഘവുമായിട്ടും, പതിനാറിൽ ഭാഗിച്ചാൽ പത്തംശം ദീർഘവും ശിഷ്ടം വിസ്താരവും ആയിട്ടും ദേവാലയങ്ങളിലെ നാട്യമണ്ഡപങ്ങൾക്കു ദീർഘവിസ്താരങ്ങളെ കൽപിയ്ക്കാവുന്നതാണു്.

6

രംഗത്തിന്റെ കണക്കു മുതലായതുകളെ പറയുന്നു.

രംഗം സ്വയോനിപരമേവ സമാർണ്ണവാശ്രം
വേദാംശ്രി ചോത്തരലുപാർശ്വചിതാംഗശോഭി.

പശ്ചാൽ മൃദംഗപദ മസ്യ; തതോപി പശ്ചാൽ
നൈപത്ഥ്യധാമ ച വിഭാഗവിദാ വിധേയം.

രംഗത്തിന്റെ (അരങ്ങിന്റെ) യോനിയും, കൂത്തമ്പലത്തിന്റെ യോനിയും ഒന്നായിരിക്കണം; സമചതുരശ്രമായും, നാലുതൂണുകളോടുകൂടിയും, ഉത്തരം കഴുക്കോല് മുതലായ അവയവങ്ങളേക്കൊണ്ടു ശോഭിക്കുന്നതായും ഇരിയ്ക്കണം. ഈ രംഗത്തിന്റെ പിൻവശത്താണ് മൃദംഗത്തിന്നുള്ള (മേളത്തിന്നു കൂത്തുപിടാവിന്നുള്ള) സ്ഥാനം കല്പിയ്ക്കേണ്ടതു്. അതിന്റേയും പിൻവശത്തു അണിയറയും പണി ചെയ്യിയ്ക്കണം. (ചിത്രം നമ്പ്ര് 18 നോക്കുക.)

7

രംഗത്തിന്റെ സ്ഥാനം മുതലായ്തിനെ പറയുന്നു.

രംഗസ്യ നീപ്രവിതതിഃ സമസീമ്നി മധ്യ-
സ്തൂപ്യാഃ സഭാമൂലസദനസ്യ തു പശ്ചിമായാം.
സ്തൂപീ തഥാ ffഗമവിദാം കുശലേന കല്പ്യാ,
പ്രായേണ ഭാരവിതതിഃ ശ്രുതിഹസ്തദൈർഘ്യാ.

രംഗം കൂത്തമ്പലത്തിന്റെ പിൻവശത്താണ് പണി ചെയ്യേണ്ടതു്. അതിന്റെ മുൻവശത്തെ വാമടപ്പാറം കൂത്തമ്പലത്തിന്റെ മദ്ധ്യത്തിലുള്ള താഴികക്കുടത്തിന്നു നേരെ ചുവട്ടിൽ വരുമാറു പണിയുകയും വേണം. രംഗത്തിന്നും താഴികക്കുടം ഉണ്ടാക്കണം; ഉത്തരച്ചുററ് പ്രായേണ നാലുകോൽ ആയിരിയ്ക്കുയും വേണം. രംഗം നാലുകോൽ പരിഷയായിരിക്കണമെന്നു താല്പര്യം.

8

കൂത്തമ്പലത്തിന്റെ സ്ഥാനത്തേയും മററും പറയുന്നു.

ദേവസ്യാഗ്രേ ദക്ഷിണതോ രുചിരേ നാട്യമണ്ഡപേ
സർവ്വം സമാചരേൽ നാട്യമണ്ഡപേഷു യഥോചിതം.

ദേവന്റെ മുൻവശത്തും വലത്തുഭാഗത്തും ആയിട്ടാണ് കൂത്തമ്പലം പണി ചെയ്യേണ്ടതു്. നാട്യമണ്ഡപത്തിന്നു ഉചിതങ്ങളായ എല്ലാ അലങ്കാരങ്ങളേയും ഉണ്ടാക്കുകയും വേണം.

—o—

# പതിനൊന്നാമദ്ധ്യായം

## (ഗോപുരവിധി)

പ്രതിവപ്രം തു കർത്തവ്യം ദ്വാരേ ദ്വാരേ തു ഗോപുരം
ക്ഷുദ്രാല്പമദ്ധ്യമുഖ്യാനാം ധിഷ്ണ്യാനാം സപ്രമാണതഃ. 1

വലുപ്പം അലങ്കാരം മുതലായവയുടെ വ്യത്യാസംകൊണ്ടു ക്ഷുദ്രം, അൽപം, മദ്ധ്യം, മുഖ്യം എന്നിങ്ങനെ നാലു വിധം പ്രാസാദങ്ങളുണ്ടു്. അവകൾക്കു അതാതിന്റെ വലുപ്പത്തെ അനുസരിച്ചു അന്തർമ്മണ്ഡലം തുടങ്ങി മര്യാദകൂടിയ അഞ്ചു പ്രകാരത്തിലും ദ്വാരം തോറും ഗോപുരത്തെ ഉണ്ടാക്കാം. (22-ാംനമ്പ്ര് ചിത്രം നോക്കുക).

—o—

ദ്വാരശോഭാ, ദ്വാരശാലാ, ദ്വാരപ്രാസാദഹർമ്മ്യകേ.
ദ്വാരഗോപുര മിത്യേതേ ക്രമാൽ നാമ പ്രകീർത്തിതാഃ. 2

ദ്വാരശോഭ, ദ്വാരശാല, ദ്വാരപ്രാസാദം, ദ്വാരഹർമ്മ്യം, ദ്വാരഗോപുരം ഇങ്ങനെ അഞ്ചു പ്രകാരത്തിൽ ഗോപുരങ്ങൾക്കു പേർ പറയപ്പെട്ടിരിക്കുന്നു

—o—

അന്തർമ്മണ്ഡലകേ ദ്വാരശോഭാഖ്യം സ്യാൽ, തതഃ ക്രമാൽ
ദ്വാരശാലാദയഃ കാര്യാ അന്തഹാരാദികേഷ്വപി. 3

അന്തർമ്മണ്ഡലപ്രാകാരത്തിങ്കൽ 'ദ്വാരശോഭ' എന്ന ഗോപുരത്തേയും, അന്തഹാരയ്യിങ്കൽ 'ദ്വാരശാല' എന്ന ഗോപുരത്തേയും, മദ്ധ്യഹാരയിങ്കൽ 'ദ്വാരപ്രാസാദം' എന്ന ഗോപുരത്തേയും, ബാഹ്യഹാരയിങ്കൽ 'ദ്വാരഹർമ്മ്യം' എന്ന ഗോപുരത്തേയും, മര്യാദയിങ്കൽ 'ദ്വാരഗോപുരം' എന്ന ഗോപുരത്തേയും പണി ചെയ്യണം.

—o—

അഥവാ സർവ്വസാലേഷു ദ്വാരശോഭാദയസ്തു വാ

അല്ലെങ്കിൽ എല്ലാ പ്രാകാരത്തിങ്കലും ദ്വാരശോഭ മുതലായ എല്ലാ ഗോപുരങ്ങളേയും പണിയുകയും ചെയ്യാം.

———

മൂലപ്രാസാദവിസ്താരേ സപ്താഷ്ടനവഭാജിതേ. 4
ദശൈകാദശഭക്തേ വാഽപ്യേകാംശരഹിതം തതം
ശോഭാദിഗോപുരാന്താനാം മദ്ധ്യമം വിപുലം ത്വിദം. 5

ശ്രീകോവിലിന്റെ വിസ്താരത്തെ ഏഴ് എട്ട് ഒമ്പത് പത്ത് പതിനൊന്ന് എന്നീ സംഖ്യകളെക്കൊണ്ട് അംശിച്ച് ഒരംശം കളഞ്ഞാൽ അഞ്ചു വിധത്തിൽ വിസ്താരം വരും. മേൽപറഞ്ഞ അഞ്ചുവിധം, ക്രമത്തിൽ ദ്വാരശോഭ മുതൽ ദ്വാരഗോപുരം വരെ അഞ്ചുവിധം ഗോപുരങ്ങൾക്കുള്ള വിസ്താരമാകുന്നു. ഇതു ഗോപുരങ്ങൾക്കു സാമാന്യമായ ഒരു വിസ്താരം മാത്രവുമാണ്.

—o—

ഹസ്തമാനേന വിസ്താര മഥവാ പരികല്പയേൽ
ത്രികരാദ്രുദ്രഹസ്താന്ത മധമാദി ത്രയം ത്രയം. 6
സർവ്വസാലേ സർവ്വഹർമ്മ്യവിസ്താരം പരികല്പയേൽ

ഇതിന്നുംപുറമെ കോൽപ്രമാണമാക്കിയും ഗോപുരത്തിനു വിസ്താരം കല്പിക്കാം. മൂന്നു കോൽ മുതൽ പതിനൊന്നു കോൽവരെ അധമമദ്ധ്യമോത്തമങ്ങളിൽ മുമ്മൂന്നു വിധം എല്ലാ പ്രാകാരത്തിങ്കലും എല്ലാ ഗോപുരത്തിന്നും വിസ്താരത്തെ കല്പിക്കാം. അധമാദികളിൽ മുമ്മൂന്നു വിധം എങ്ങിനേയെന്നാൽ—മൂന്നുകോൽ വിസ്താരം അധമത്തിൽ അധമവും, നാലുകോൽ അധമത്തിൽ മദ്ധ്യമവും, അഞ്ചുകോൽ അധമത്തിൽ ഉത്തമവും ആകുന്നു. പിന്നെ ആറുകോൽ മദ്ധ്യമത്തിൽ അധമവും ഇങ്ങനെ മേല്പട്ടു കണ്ടാൽ പതിനൊന്നു കോൽ ഉത്തമത്തിൽ ഉത്തമമായി വരും എന്നു അറിഞ്ഞുകൊൾക.

—o—

ദ്വിഹസ്താദിദ്വിരഷ്ടാന്ത മേകാരത്നിവിവർദ്ധനാൽ 7
ഏകൈകം ത്രിത്രിധാമാനം ദ്വാരശോഭാദിപഞ്ചസു.

പിന്നെ രണ്ടുകോൽ മുതൽ പതിനാറ് കോൽ വരെ ഓരോ കോലുവീതം കൂട്ടി ദ്വാരശോഭ തുടങ്ങി അഞ്ചു ഗോപുരത്തിന്നും മുമ്മൂന്നു വിധം വിസ്താരത്തെ കല്പിക്കാം. രണ്ടു

കോൽ ദ്വാരശോഭയുടെ അധമവിസ്താരവും, മൂന്നുകോൽ മദ്ധ്യമവിസ്താരവും.—ഈ ക്രമത്തിൽ പതിനാലു കോൽ ദ്വാരഗോപുരപ്രാസാദത്തിന്റെ അധമവിസ്താരവും, പതിനഞ്ചു കോൽ മദ്ധ്യമവിസ്താരവും പതിനാറുകോൽ ഉത്തമവിസ്താരവുമാണെന്നു സാരം.

—o—

ത്രിഹസ്താദേകത്രിംശാന്തം ദ്വിദ്വിഹസ്തവിവർദ്ധനാൽ. 8
പ്രോക്തം ത്രിഃപഞ്ചധാമാനം ദ്വാരശോഭാദിമഞ്ചകേ

അല്ലെങ്കിൽ മൂന്നു കോൽ തുടങ്ങി ഈരണ്ടു കോൽ കൂട്ടി മുപ്പത്തൊന്നു കോൽ വരെ മുമ്മൂന്നു വിധത്തിലും ദ്വാരശോഭ മുതലായ അഞ്ചു ഗോപുരങ്ങൾക്കു വിസ്താരം കല്പിക്കാം.

—o—

ഗോപുരാണാം തു വിസ്താര മിത്യേവം ബഹുധോദിതം. 9

ഇപ്രകാരം അനേകവിധത്തിൽ ഗോപുരങ്ങൾക്കു വിസ്താരത്തെ പറഞ്ഞിട്ടുണ്ടു്.

—o—

വിസ്താരേണാഽയതം കുര്യാൽ ഗോപുരാണാം വിശേഷതഃ
സപാദം വാഽഥ, സാർദ്ധം വാ, പാദോനദ്വിഗുണം തു വാ. 10
സത്രിഭാഗൈകഭാഗം വാ, സത്രിഭാഗത്രിഭാഗകം
ദ്വിഗുണം വാ പ്രകർത്തവ്യം വിസ്താരാൽ സർവ്വഗോപുരേ. 11

ഗോപുരങ്ങൾക്കു പ്രത്യേകിച്ചും വിസ്താരംകൊണ്ടാണു ദീർഘത്തെ കല്പിക്കേണ്ടതു്; ആയതു വിസ്താരത്തിന്റെ ഒന്നേകാലും, ഒന്നരയും, ഒന്നേമുക്കാലും, വിസ്താരത്തിന്റെ മൂന്നിൽ ഒന്നോടുകൂടിയ വിസ്താരത്തോളവും, വിസ്താരത്തിൽ മൂന്നിൽ രണ്ടോടുകൂടിയ വിസ്താരത്തോളവും, വിസ്താരത്തിന്റെ എരട്ടിയും ഇങ്ങനെ ആറു വിധമാകുന്നു. ഈ ആറു വിധം ദീർഘവും എല്ലാ ഗോപുരങ്ങൾക്കും കല്പിക്കുകയും ചെയ്യാം.

—o—

ആയാദിശോഭനോപേതം കാരയേൽ കരമാനകേ

എന്നാൽ കോൽ പ്രമാണമാക്കിയാണു് വിസ്താരം കല്പിക്കുന്നതെങ്കിൽ ആയാധികും, മൂലപ്രാസാദത്തിന്റെ പ്രതിയോനി മുതലായ ഗുണങ്ങളോടുകൂടിയിരിക്കുകയും വേണം.

—o—

തേഷാമേവം ക്രമാ ദ്വ്യാസാദുത്സേധം പൃഥഗുച്യതേ. 12
സപ്താംശേ തു ദശാംശം ച; ചതുരംശേ ഷഡംശകം
സപ്തഭാഗം ചതുർഭാഗേ, നവഭാഗം തു പഞ്ചഭിഃ. 13
ദ്വിഗുണം തു യഥാസംഖ്യം ദ്വാരായതനതുംഗതാ

ഗോപുരങ്ങൾക്കു് ക്രമേണ വിസ്താരംകൊണ്ടു ഉയരത്തെ പറയുന്നു. വിസ്താരത്തെ ഏഴാക്കി അംശിച്ചു് പത്തംശംകൊണ്ടും, നാലാക്കി അംശിച്ചു ആറംശംകൊണ്ടും, നാലാക്കി അംശിച്ചു് ഏഴംശംകൊണ്ടും, അഞ്ചാക്കി അംശിച്ചു് ഒമ്പതംശംകൊണ്ടും, വിസ്താരത്തിന്റെ ഇരട്ടിയും ഇങ്ങനെ അഞ്ചു ഗോപുരത്തിന്റേയും പ്രത്യേകം ഉയരമാകുന്നു.

—o—

വിസ്താരസ്യ ത്രിഭാഗൈകം, ചതുർഭാഗൈകഭാഗികം. 14
പഞ്ചഭാഗദ്വിഭാഗം വാ ഗോപുരാണാം തു നിർഗ്ഗതിഃ
പ്രാകാരകുഡ്യബാഹ്യേ തു;

വിസ്താരത്തിന്റെ മൂന്നിലൊന്നോ, നാലിലൊന്നോ, അഞ്ചിൽ രണ്ടു ഭാഗമൊ എല്ലാ ഗോപുരങ്ങൾക്കും തന്റെ ഉത്തരപ്പുറത്തുനിന്നു മതിലിന്റെ പുറത്തേയ്ക്കു തള്ളു് കല്പിയ്ക്കേണ്ടതാകുന്നു.

---

ദ്വാരതാര തഥോച്യതേ. 15
മൂലാൽ സാർദ്ധം സത്രിഭാഗ,മഥവാ ഹസ്തമാനതഃ
സാർദ്ധഹസ്തം സമാരഭ്യ ഷൾഷഡംഗുലവർദ്ധനാൽ. 16
പഞ്ചഹസ്താവധിർയ്യാവൽ ക്ഷുദ്രാണാം ദ്വാരവിസ്തൃതിഃ

കട്ടിളയുടെ വിസ്താരത്തേയാണ് ഇനി പറയുന്നതു്. മൂലപ്രാസാദത്തിന്നുള്ള ദ്വാരവിസ്താരത്തിന്റെ ഒന്നരയൊ, മൂന്നിലൊന്നോടുകൂടിയ ദ്വാരവിസ്താരത്തോളമൊ ഗോപുരദ്വാരത്തിന്നു വിസ്താരത്തെ കല്പിയ്ക്കാം. ഇതിന്നും പുറമെ കോലുകൊണ്ടും വിസ്താരത്തെ കല്പിയ്ക്കാം. ഒന്നരക്കോൽ മുതൽ ആറാറുവിരൽ കൂട്ടി അഞ്ചു കോൽ വരെ (ഇങ്ങിനെ പതിനഞ്ചു വിധത്തിലും) ക്ഷുദ്രഗോപുരങ്ങളുടെ ദ്വാരത്തിന്നു വിസ്താരത്തെ കല്പിയ്ക്കാവുന്നതാണ്.

---

ദ്വാരാൽ പഞ്ചാംശസപ്താംശം, സപ്താംശദശകം തഥാ. 17
ദ്വിഗുണം വാ, സപാദം വാ, സാർദ്ധദ്വിഗുണമേവ വാ
ദ്വാരോത്സേധം പ്രകർത്തവ്യമന്തർമ്മണ്ഡലതഃ ക്രമാൽ. 18
ഉത്തരാന്തം സമുത്സേധം; തദർദ്ധം വാഽസ്യ വിസ്തൃതിഃ

വിസ്താരത്തെ അഞ്ചാക്കി അംശിച്ചു ഏഴംശവും, ഏഴാക്കി അംശിച്ചു പത്തംശവും, എരട്ടിയും, രണ്ടേകാലും, രണ്ടരയും ഇങ്ങനെ ക്രമത്തിൽ അന്തർമ്മണ്ഡലം തുടങ്ങി അഞ്ചു പ്രാകാരത്തിങ്കലും ദ്വാത്തിന്റെ വിസ്താരത്തെ കല്പിയ്ക്കാം. അല്ലെങ്കിൽ ഉത്തരം വരെ ഉയരവും അതിൽ പകുതി വിസ്താരവും നിശ്ചയിയ്ക്കുന്നതിന്നും വിരോധമില്ല.

---

ഏകത്രിശരസപ്താങ്കമാത്രം നീത്വാഽഥ ദക്ഷിണേ. 19
ക്രമേണ വിന്യസേൽ ദ്വാരം ബിംബമദ്ധ്യാദ്യഥോചിതം
ലിംഗമദ്ധ്യാൽ തു വാമേന നീത്വാ വാ ദ്വാര മാചരേൽ. 20

ബിംബമദ്ധ്യത്തിൽനിന്നു ഒന്നും, മൂന്നും, അഞ്ചും, ഏഴും, ഒമ്പതും വിരൽ ദേവന്റെ വലത്തോട്ടു നീക്കി, അവിടം ദ്വാരമദ്ധ്യം വരുന്ന വിധത്തിലാണ് ക്രമേണ അഞ്ചു പ്രാകാരങ്ങളിലുമുള്ള ഗോപുരങ്ങളുടെ ദ്വാരത്തേ വെയ്ക്കേണ്ടതു്. ലിംഗത്തേയാണ് പ്രതിഷ്ഠിയ്ക്കുന്നതെങ്കിൽ അതിന്റെ ഗോപുരദ്വാരങ്ങളെ ദേവന്റെ എടത്തോട്ടും ഗമിപ്പിയ്ക്കാം.

---

തന്മദ്ധ്യാൽ ഗോപുരായാമം കുര്യാദുഭയതഃ സമം
ദ്വാരയോഗം കവാടം ച കുര്യാൽ പൂർവ്വോക്തമാർഗ്ഗതഃ. 21

മേൽപറഞ്ഞ ദ്വാരമദ്ധ്യത്തിൽനിന്നു ഗോപുരത്തിന്റെ ദീർഘത്തെ രണ്ടു പുറത്തേയ്ക്കും സമമായി വെയ്ക്കണം. കട്ടിളക്കാലുകളേയും വാതിലുകളേയും പ്രാസാദത്തിന്നു പറഞ്ഞ പ്രമാണമനുസരിച്ചു പണി ചെയ്യേണ്ടതുമാണ്.

---

പ്രവേശദക്ഷിണേ ഗർഭം ന്യസേദാരൂഢഭിത്തികേ
മൂലാധിഷ്ഠാനപാദോച്ചേ വേദേഷ്വഷ്ടർഷിഭൂജംഗമൈഃ. 22
നന്ദപംക്തീശമാർത്താണ്ഡൈർഭക്തേ ഹിത്വാ തദംശകം
ഗോപുരാദ്യംഗ മാഹൂിം ച കുര്യാ ദ്വാ സർവ്വഗോപുരേ. 23

ആരൂഢഭിത്തിയിങ്കൽ ദ്വാരത്തിന്റെ വലത്തു ഭാഗത്തു ഗർഭപാത്രത്തെ സ്ഥാപിയ്ക്കണം. മൂലപ്രാസാദത്തിന്റെ തറ ഉയരത്തേയും, കാലുയരത്തേയും നാല്, അഞ്ച്, ഏഴ്, എട്ട്, ഒമ്പത്, പത്ത്, പതിനൊന്ന്, പന്ത്രണ്ട് എന്നീ സംഖ്യകളിൽ ഒന്നിനെക്കൊണ്ട് അംശിച്ച് അതിൽ ഒരംശം കളഞ്ഞ, ശേഷം അംശങ്ങളെക്കൊണ്ട് എല്ലാ ഗോപുരത്തിന്നും തറ ഉയരത്തേയും കാലുയരത്തേയും കൽപിയ്ക്കാം.

---

സോപപീഠ മധിഷ്ഠാനം, വിനാ വാƒപ്യുപപീഠകം

ഗോപുരത്തിന്റെ തറയെ ഉപപീഠത്തോടുകൂടിയും കൂടാതേയും ഉണ്ടാക്കാവുന്നതാകുന്നു.

---

അഥവാ ചോപപീഠം ച മസൂരം സ്തംഭ മേവ ച. 24
പൂർവ്വോക്തമാർഗ്ഗതഃ കൃത്വാ, ശേഷേ ഷോഢാകൃതേ പുനഃ
സപാദഭാഗം മഞ്ചോച്ചം, കന്ധരോച്ചം തു ഭാഗതഃ. 25
സത്രിഭാഗദ്വിഭാഗം തു ശിരഃ, ശേഷം ശിഖോദയം

അല്ലെങ്കിൽ ഉപപീഠം, തറ, കല്ലുത്തരം വരെയുള്ള ഭിത്തി ഇവയുടെ ഉയരത്തെ പ്രാസാദത്തിന്ന് കൽപിയ്ക്കുവാൻ പറഞ്ഞ പ്രമാണംകൊണ്ടു കൽപിച്ച്, ശേഷം താഴികക്കുടത്തിന്റെ അഗ്രം വരെയുള്ള ഉയരത്തെ ആറാക്കി അംശിയ്ക്കണം. ഈ ആറു ഭാഗങ്ങളിൽ ഒന്നേകാൽ അംശംകൊണ്ടു പ്രസ്തരത്തിന്റെ ഉയരത്തേയും. അതിന്നുമേൽ ഒരു ഭാഗംകൊണ്ടു ഗളത്തിന്റെ ഉയരത്തേയും. അതിന്നുമേൽ രണ്ടു ഭാഗവും ഒരു ഭാഗത്തിന്റെ മൂന്നിൽ ഒന്നും കൂടിയേടത്തോളമുള്ള ഭാഗംകൊണ്ടു വാരോത്തരത്തോടുകൂടിയ മേൽപുരയുടെ ഉയരത്തേയും, ശേഷം പന്ത്രണ്ടിൽ അഞ്ചംശത്തോടുകൂടിയ ഒരു ഭാഗംകൊണ്ടു താഴികക്കുടത്തിന്റെ ഉയരത്തേയും കൽപിക്കണം.

---

ഏവ മേകതലേ പ്രോക്തം ഭാഗമാനം പുരാതനൈഃ 26
ഋഷിഭിശ്ച, തതഃ പൂർവ്വം ദ്വിതലേ ഭാഗ മുച്യതേ
ഉത്തരാദിശിഖാന്തം യൽ നവധാ വിഭജേൽ സമം.

മേൽപറഞ്ഞ പ്രകാരമാണ് പുരാതനന്മാരായ ഋഷിമാർ ഗോപുരത്തിന്റെ ഒരു നിലയുടെ വിഭാഗത്തെ പറഞ്ഞിരിയ്ക്കുന്നതു്. ഇനി രണ്ടാംനിലയുടെ വിഭാഗത്തെ പറയുന്നു. രണ്ടുനിലയ്ക്കു കല്ലുത്തരം കഴിഞ്ഞ മുകളിലേയ്ക്കു അവസാനം വരെയുള്ള ഉയരത്തെ സമം ഒമ്പതാക്കി അംശിക്കണം.

---

സപാദഭാഗം മഞ്ചോച്ചം, ദ്വ്യംശാർദ്ധം ചരണോദയം
ഭാഗൈകം പ്രസ്തരോത്സേധ, മേകാംശം കന്ധരോദയം 28
സാർദ്ധദ്വ്യംശം ശിരസ്ത്വംഗം ശേഷഭാഗം ശിഖോദയം
ഏവം ദ്വിതല മാഖ്യാതം, ത്രിതലേ ഭാഗ മുച്യതേ. 29

മേൽപറഞ്ഞ ഒമ്പതംശത്തിൽ ഒന്നേകാൽ അംശംകൊണ്ടു പ്രസ്തരത്തിന്റെ ഉയരത്തേയും, അതിന്നുമേൽ രണ്ടരംശംകൊണ്ടു കാലുയരത്തേയും, അതിന്നുമേൽ ഒരംശം കൊണ്ടു രണ്ടാംനിലയുടെ പ്രസ്തരത്തിന്റെ ഉയരത്തേയും, പിന്നെ ഒരംശംകൊണ്ടു ഗളത്തിന്റെ ഉയരത്തേയും, പിന്നെ രണ്ടംശംകൊണ്ടു മേൽപുരയുടെ ഉയരത്തേയും, ശേഷം മുക്കാലംശംകൊണ്ടു താഴികക്കുടത്തിന്റെ ഉയരത്തേയും കല്പിക്കണം. ഇങ്ങനെ രണ്ടു നിലയ്ക്കുള്ള വിഭാഗത്തെ പറഞ്ഞു. ഇനി മൂന്നു നിലയുടെ ഉയരത്തിന്റെ വിഭാഗത്തെ പറയുന്നു.

—o—

ഉത്തരാദിശിഖാന്തം തു കൃത്വോച്ചം ദ്വാദശാംശകം
സപാദാംശം കപോതോച്ചം, ദ്വ്യംശാർദ്ധം ചരണോദയം. 30
ഭാഗൈകം പ്രസ്തരോത്സേധം, ദ്വിഭാഗം പാദദൈർഘ്യകം
ത്രിപാദം തൽകപോതോച്ചമംശം ഗ്രീവോദയം ഭവേൽ. 31
സാർദ്ധദ്വ്യംശം ശിരസ്തുംഗം ശേഷം സ്തൂപ്യുച്ഛ്രയം ഭവേൽ.
ഏവം ത്രിതലമാഖ്യാതം ശില്പശാസ്ത്രവിശാരദൈഃ 32

മണ്ണുത്തരം മുതൽ അവസാനം വരെയുള്ള ഉയരത്തെ പന്ത്രണ്ടാക്കി അംശിച്ച് ഒന്നേകാൽ അംശംകൊണ്ടു കപോതത്തേയും, അതിന്നുമേൽ രണ്ടരംശംകൊണ്ടു കാലുയരത്തേയും, പിന്നെ ഒരംശംകൊണ്ടു രണ്ടാംനിലയിൽ പ്രസ്തരത്തേയും, പിന്നെ രണ്ടംശംകൊണ്ടു മൂന്നാംനിലയുടെ കാലുയരത്തേയും, അതിന്നുമേൽ മുക്കാൽ അംശംകൊണ്ടു അതിന്റെ പ്രസ്തരത്തേയും, പിന്നെ ഒരംശംകൊണ്ടു ഗളത്തേയും, പിന്നെ രണ്ടരംശംകൊണ്ടു മേൽപുരയേയും, ശേഷം ഒരംശംകൊണ്ടു താഴികക്കുടത്തേയും പണിചെയ്യണം. ഇങ്ങനെ ശില്പശാസ്ത്രത്തെ അറിയുന്നവർ മൂന്നു നിലയുടെ വിഭാഗത്തെ പറഞ്ഞിരിക്കുന്നു.

—o—

ഏവം ചതുസ്തലാദീനാം തലാധിക്യവിഭാഗതഃ
ആദ്വാദശതലാദൂഹ്യം സർവ്വമത്ര വിചക്ഷണൈഃ. 33

ഇപ്രകാരം നാലു നില മുതൽ പന്ത്രണ്ടു നില വരെ നിലതോറുമുള്ള ഉയരത്തിന്റെ വിഭാഗത്തെ ബുദ്ധിമാന്മാർ ഊഹിച്ചുകൊള്ളണം.

—o—

വിസ്താരേ പഞ്ചഭാഗേ തു ഗർഭഗാരം ത്രിഭാഗതഃ
ശേഷം തു ഭിത്തിവിഷ്കംഭമേകഭൂമേർവ്വിധീയതേ 34

വിസ്താരത്തെ അഞ്ചാക്കി ഭാഗിച്ചു മൂന്നു ഭാഗംകൊണ്ടു ഗർഭഗൃഹത്തേയും, ശേഷം രണ്ടംശംകൊണ്ടു രണ്ടു പുറത്തുമുള്ള ഭിത്തിയേയും പണിചെയ്യണം. ഇതു ഒരു നിലയ്ക്കുള്ള വിധിയാകുന്നു.

—o—

ദ്വിതലേ ഗോപുരവ്യാസേ ഗർഭം ശൈലാബ്ധിഭാഗതഃ
ത്രിഭാഗൈർഭിത്തിവിഷ്കംഭം; വ്യാസേ രന്ധ്രവിഭാജിതേ 35
അംശേന കൂടവിസ്താരം, കോഷ്ഠമംശൈസ്ത്രിഭിസ്തഥാ
കൂടകോഷ്ഠകയോർമ്മദ്ധ്യേ പഞ്ചാംശൈഃ പഞ്ജരാദികം 36

രണ്ടു നിലയുള്ളതിന്നു വ്യാസത്തെ ഏഴാക്കി ഭാഗിച്ചു നാലംശംകൊണ്ടു ഗർഭഗൃഹത്തേയും, മൂന്നുഭാഗംകൊണ്ടു ഭിത്തികളേയും പണിചെയ്യണം. പിന്നെ വ്യാസത്തെ ഒമ്പതാക്കി ഭാഗിച്ചു ഒരംശംകൊണ്ടു കൂടവിസ്താരത്തേയും, മൂന്നംശംകൊണ്ടു കോഷ്ഠത്തേയും, കൂടകോഷ്ഠങ്ങളുടെ മദ്ധ്യത്തിൽ അഞ്ചംശംകൊണ്ടു പഞ്ജരാദികളേയും, കൽപിയ്ക്കണം.

—०—

കൂടകോഷ്ഠാദിനിഷ്ക്രാന്താദ്യഖിലം പൂർവ്വമുക്തവൽ
വ്യാസേ നവാംശേ ത്രിതലേ നാളീഗേഹം ത്രിയംശകം. 37

കൂടം, കോഷ്ഠം മുതലായതുകളുടെ പുറപ്പാടു തുടങ്ങിയ സകലത്തേയും പ്രാസാദത്തിന്നു വിധിച്ച പ്രമാണംകൊണ്ടു കൽപിയ്ക്കേണ്ടതാണ്. മൂന്നു നിലയ്ക്കു വ്യാസത്തെ ഒമ്പതാക്കി കല്പിച്ച് മൂന്നംശംകൊണ്ടു ഗർഭഗൃഹത്തെ പണിചെയ്യണം.

—०—

ഗൃഹപീണ്ഡ്യളിന്ദഹാരാ ഭാഗേ നൈകേന കല്പയേൽ
കൂടകോഷ്ഠാദിസർവ്വാംഗം പൂർവ്വവൽ പരികല്പയേൽ. 38

പുറത്തെ ഭിത്തി, എടനാഴി, അകത്തെ ഭിത്തി ഇവയെ ഓരോ ഭാഗംകൊണ്ടും കൽപിയ്ക്കണം കൂടം, കോഷ്ഠം മുതലായ സകല അവയവങ്ങളും പ്രാസാദത്തിന്നു പറഞ്ഞവിധി പ്രകാരമാണു വേണ്ടതു്.



—०—

കൂടം ശാലാം പഞ്ജരം ച നാസികാദ്യഖിലം ക്രമാൽ.
കരോതു മൂലഹർമ്മ്യാനുസാരാൽ കുംഭലതാമപി. 39

കൂടം, കോഷ്ഠം, പഞ്ജരം, നാസിക, കുംഭലത മുതലായ സകല അലങ്കാരങ്ങളേയും മൂലപ്രാസാദത്തെ അനുസരിച്ചു പണി ചെയ്യേണ്ടതാണ്.

—०—

അയുഗ്മസ്തൂപികോപേതം സർവ്വാവയവസുന്ദരം
യഥായുക്തി യഥാശോഭയുക്തമേവ കരോതു തൽ. 40

ഭംഗി വരത്തക്കവണ്ണം യുക്തിയോടുകൂടി ആലോചിച്ചു എല്ലാ അവയവങ്ങളെക്കൊണ്ടും മനോഹരമാക്കി, ഒന്നു മൂന്നു അഞ്ച് മുതലായ ഓററപ്പെട്ട സംഖ്യയായ താഴികക്കുടത്തോടുകൂടി ഗോപുരത്തെ പണിചെയ്യണം.

—०—

അധസ്തലദ്വാരതാരേ വേദൈർവ്വാ പഞ്ചഭിരംശിതേ.
ഏകാംശരഹിതം വോദ്ധ്വതലേഷു ദ്വാരവിസ്തരം. 41

ചുവട്ടിലത്തെ ദ്വാരവിസ്താരത്തെ നാലുകൊണ്ടോ അഞ്ചുകൊണ്ടോ ഭാഗിച്ചു ഒരംശം കുറഞ്ഞശേഷം അതിൻെറ മുകളിലത്തെ ദ്വാരവിസ്താരമാകുന്നു. ഇങ്ങനെ എത്ര നിലയുണ്ടെങ്കിലും അതാതിൻെറ ചുവട്ടിലത്തെ ദ്വാരവിസ്താരംകൊണ്ടു അതാതിൻെറ ദ്വാരവിസ്താരത്തെ കൽപിയ്ക്കണമെന്നറിക.

—०—

ഗർഭാഗാരേഷു സോപാനം ഹ്യുപര്യുപരി വിന്യസേൽ.
ഏവം ലക്ഷണസംയുക്തം ഗോപുരം കാരയേൽ ബുധഃ. 42

ഗർഭഗൃഹത്തിങ്കൽ നിലതോറം കോണി വെയ്ക്കണം അറിവുള്ളവൻ ഇങ്ങനെ ലക്ഷണത്തോടുകൂടി ഗോപുരത്തെ പണി ചെയ്യിക്കണം.

—○—

ശ്രീമന്ദിരാദിനാമാനി ഗോപുരാണാം വിശേഷതഃ.
സന്ത്യാകാരവശാൽ, ഭൂഷാഭേദൈഃസംസ്ഥാനഭേദതഃ. 43

ഗോപുരങ്ങൾക്ക ആകൃതി, അലങ്കാരം, സ്ഥിതി ഇവകളുടെ ഭേദംകൊണ്ടു "ശ്രീമന്ദിരം" തുടങ്ങി പ്രത്യേകമായ പേരുകളുമുണ്ട്.

—○—

# അനുബന്ധം I

## A. മൂല വൃത്തമാക്കാൻ.

മതിൽ, പ്രദക്ഷിണവഴി മുതലായവ മൂല വൃത്തമാക്കുവാനുള്ള വിധിയെപ്പറയുന്നു.

ഭിത്തിവിഷ്കംഭകർണ്ണസ്യ പഞ്ചാംശ ദ്വിതയം ബഹിഃ
ത്യക്ത്വാ വൃത്തീകൃതം കുര്യാദന്തർഭാഗം തു തൽക്രമാൽ.

(ശില്പരത്നം—ഒന്നാംഭാഗം, അ. 4, ശ്ലോ. 45)

ഭിത്തിവണ്ണത്തിന്റെ കർണ്ണത്തെ അഞ്ചാക്കി ഭാഗിച്ചു രണ്ടംശം പുറത്തേക്ക തള്ളി ബാക്കികൊണ്ടു വൃത്തമാക്കുക. ഈ ക്രമത്തിൽ അകത്തും വൃത്തമാക്കണം. ശ്ലോകാർത്ഥമിതാണ്. ഇനി പണിയേണ്ട രീതി ഒന്നുകൂടി വിശദമാക്കാം.

മതിലിന്റെ മൂലയിൽ പുറത്തുനിന്നു അകത്തേയ്ക്കു കർണ്ണമായി ഒരു വര വരയ്ക്കുക. മതിൽവണ്ണം ഏഴുവിരലാണെന്നു സങ്കൽപിയ്ക്കുക. എന്നാൽ അതിന്റെ കർണ്ണം (ഏതാണ്ട്) പത്തു് വിരലുണ്ടാവും. അതിന്റെ അഞ്ചിൽ രണ്ടംശം—നാലുവിരലെന്നർത്ഥം—പുറത്തെ മൂലയിൽനിന്നു അകത്തുചെന്നേടത്തു് ആ വരയിൽ അടയാളപ്പെടുത്തുക. അവിടെനിന്നു മതിൽവണ്ണമായ ഏഴ വിരൽ ആ വരയിൽക്കൂടെത്തന്നെ അകത്തേയ്ക്കു ചെന്നേടത്തും അടയാളപ്പെടുത്തുക, അപ്പോൾ ആ അടയാളം അകത്തെ മൂലയിൽനിന്നും ഒരു വിരൽ അകത്തേയ്ക്കു നീങ്ങിയിരിയ്ക്കും. പിന്നെ കർണ്ണത്തോളം നീളത്തിൽ ഒരു ചരടെടുത്തു് ഒരു തല അകത്തെ അടയാളത്തിൽ തൊടുവിച്ചുകൊണ്ടു് ഒരു വൃത്തം വരയ്ക്കുക. അതു് മതിലിന്റെ പുറത്തെ മൂലയാകുന്നു. പിന്നെ അകത്തെ മൂലയും വൃത്തമാക്കണം. അതിനു ആ അടയാളത്തിൽനിന്നു മതിലിന്റെ അകവശത്തു് ഏററവും അടുത്ത സ്ഥലത്തോളം മാത്രം നീളത്തിലുള്ള ചരടുകൊണ്ടു വൃത്തം വീശിയാൽ മതി; അതു് അകവശത്തെ വൃത്തമായി വരും.

ഇനി മറെറാരു പ്രമാണം പറയുന്നു.

തൽഭിത്തിവണ്ണമഞ്ചിട്ടാൽ ത്യക്ത്വാ രണ്ടംശകം ബഹിഃ
യുക്ത്യാ തദ്വൃത്തമാക്കീടാം കോണനാലും മതിൽക്കിഹ

(ഭാഷാശില്പരത്നം—ശ്ലോ. 347)

മതിൽവണ്ണത്തെ അഞ്ചാക്കി രണ്ടംശം കർണ്ണത്തിന്റെ പുറംവിട്ടു ബാക്കികൊണ്ടു മുൻശ്ലോകത്തിൽ പറഞ്ഞപ്രകാരം അകവും പുറവും വൃത്തമാക്കുക. പ്രദക്ഷിണവഴി മുതലായവയുടേയും മൂല വൃത്തമാക്കുന്നതിനുള്ള വിധിയും ഇതുതന്നെയാകുന്നു.

## B. കൂപ-തടാകവിധി.

കിണററിന്റേയും കുളത്തിന്റേയും കണക്കിനെ പറയുന്നു.

ഗാനഹസ്തം സമാരഭ്യ കൂപസ്യ പരിധിർഭവേൽ
യുദ്ധഹസ്താദപിന്യൂനം തടാകം ന വിധീയതെ

കിണററിന്ന് ചുററ് മൂന്നു കോലിൽ കുറയരുത്; കുളത്തിനാകട്ടെ 91 കോലിലും കുറയരുത്.

## C. കണ്ണാടിബിംബം.

1

കണ്ണാടിബിംബങ്ങളുടെ ലക്ഷണത്തെയാണു താഴെ പറയുന്നത്.

ആയാമം ദശധാ കൃത്വാ ത്വൈകൈകാംശമഥാഷ്ടഭിഃ
സപ്തധാ വിഭജേദ്ദേഷു വൃത്തം പഞ്ചഭിരേവ ച
പ്രഥമം തു, തഥാ ദ്വാഭ്യാം ദ്വിതീയം ച പ്രകല്പയേൽ
തൃതീയമവശിഷ്ടേന വൃത്തം കുര്യാദ്യഥാക്രമം.
ത്യക്തേന നവമേനാഥ ചതുർഭക്തേന വൈ പുനഃ
ഊർദ്ധ്വാന്തരാധോമദ്ധ്യേഷു യോജയേൽ സുസമം ക്രമാൽ.

ആകെയുള്ള നീളത്തെ പത്താക്കി ഭാഗിച്ച് ഒരംശം നീക്കി ബാക്കിയുള്ളതിൽ എട്ടുകൊണ്ടു ഏഴാക്കി ഭാഗിക്കുകയും ചെയ്യുക. അതിൽ അഞ്ചംശംകൊണ്ട് ആദ്യത്തെ വൃത്തവും, പിന്നെ രണ്ടംശംകൊണ്ട് രണ്ടാമത്തെ വൃത്തവും, ബാക്കിയുള്ള ഒരംശംകൊണ്ട് മൂന്നാമത്തെ വൃത്തവും ക്രമത്താലെ കൽപിക്കാം. ആദ്യം നീക്കിവെച്ച ഒരംശത്തെ നാലാക്കി ഭാഗിച്ച് ഒരു ഭാഗം ശിരസ്സിലും, പിന്നെ ഓരോ ഭാഗങ്ങളും മൂന്നു വൃത്തങ്ങളും കൂടിയതിന്റെ രണ്ടു ഇടകളിലും ഒരു ഭാഗം പാദത്തിലും (ചുവട്ടിലും) കൽപിക്കുക.

2

മറെറാരു വിധി പറയാം.

ദീർഘമച്ഛനബിംബേഷു നവതാലം പ്രകല്പയേൽ
പഞ്ചാംശകൈസ്തു വൃത്തം സ്യാൽ, ദ്വിതീയം ച തഥാ ത്രിഭിഃ
നവമേന സമം കുര്യാൽ പാദമദ്ധ്യശിരസ്സു ച
സർവ്വദേവേഷ്വവിഹിതമേവം ശാസ്ത്രവിദോ വിദുഃ

കണ്ണാടിബിംബത്തിന്റെ ആകെയുള്ള നീളത്തെ ഒമ്പതാക്കി ഭാഗിക്കുക. അതിൽ അഞ്ചംശംകൊണ്ട് ആദ്യത്തേയും, മൂന്നംശംകൊണ്ടു രണ്ടാമത്തേയും വൃത്തങ്ങളെ വരയ്ക്കുക. ബാക്കിയുള്ള അംശത്തെ മൂന്നാക്കി ഭാഗിച്ച് ഒരംശം ശിരസ്സിലും, പിന്നത്തേത് വൃത്തങ്ങളുടെ ഇടയിലും, മൂന്നാമത്തേത് പാദത്തിലും കൽപിയ്ക്കുക. ഇത് എല്ലാ ദേവന്മാർക്കും ഉപയോഗിക്കാവുന്ന വിധിയാണെന്നു ശാസ്ത്രജ്ഞന്മാർ പറഞ്ഞിരിയ്ക്കുന്നു.

3

ഇനി മറെറാരു കണ്ണാടിബിംബലക്ഷണത്തെ പറയുന്നു.

നവാംശിതേഭീഷ്ടസമുച്ഛ്റയേൽ ക്രമാൽ
ത്രിവൃത്തമധ്യ്യശപിന്ദിശാകരാംശകൈഃ

അർദ്ധേന വൃത്താന്തരമൂലശീർഷതഃ
സമം ച കുര്യാൽ മുകുരാങ്കകൗളുകേ.

ഇഷ്ടമുള്ള നീളത്തെ ഒമ്പതാക്കി ഭാഗിച്ച് നാലംശംകൊണ്ട് ആദ്യത്തേയും, രണ്ടംശംകൊണ്ട് രണ്ടാമത്തേയും, ഒരംശംകൊണ്ട് മൂന്നാമത്തേയും വൃത്തം കല്പിയ്ക്കുക. ബാക്കിയുള്ള രണ്ടംശത്തെ നാലാക്കി ഭാഗിച്ച് ഒരംശം ശിരസ്സിലും, ഓരോ അംശം മൂന്നു വൃത്തങ്ങളുടെ രണ്ടിടയിലും നാലാമത്തേത് പാദത്തിലും കല്പിയ്ക്കുക.

4

വേറൊരു വിധത്തിലുള്ള കണ്ണാടിബിംബത്തെയാണ് താഴെ പറയുന്നത്.

തുംഗേ നവാംശിതേ ഭാഗം ത്യക്ത്വാ ശിഷ്ടേഽദ്രിഭാജിതേ
സമുദ്രനയനേന്ദ്വംശൈർവൃത്തത്രയ മഥാപരേൽ
അനന്തരം ത്യക്തഭാഗേ ചതുർഭിർഭാജിതേ സമം
വൃത്തത്രയസ്യാന്തരേ ദ്വേ ശീർഷം പ്രപദമേവ ച
ഏകൈകേനൈവ ഭാഗേന കല്പയേൽ ശില്പിവിത്തമഃ

ഉയരത്തെ ഒമ്പതാക്കി ഭാഗിച്ച് ഒരു ഭാഗം നീക്കി ശേഷത്തെ ഏഴാക്കി അംശിക്കുക. നാലംശംകൊണ്ട് ആദ്യത്തേയും, രണ്ടംശംകൊണ്ട് രണ്ടാമത്തേയും, ഒരംശംകൊണ്ടു മൂന്നാമത്തേയും വൃത്തത്തെ കല്പിക്കണം. പിന്നെ ആദ്യം നീക്കിക്കളഞ്ഞ ഭാഗത്തെ സമം നാലാക്കി ഭാഗിച്ച് ഓരോ ഭാഗങ്ങളും യഥാക്രമം ശിരസ്സിലും, മൂന്നു വൃത്തങ്ങളുടെ ഇടയിലും, പാദത്തിലും (ചുവട്ടിലും) കല്പിയ്ക്കുക.

5

ഇനി മറ്റൊരു വിധി പറയാം.

മുകുരാകൃതിബിംബസ്യ തുംഗേ നന്ദവിഭാജിതേ
സാർദ്ധോപായസപാദദ്വിഭാഗൈർവൃത്തദ്വയം കുരു
ശിഷ്ടേ നവാംശിതേ ശീർഷമേകേന ചതുരംശകൈഃ
വൃത്തദ്വയാന്തരം തദ്വൽ പ്രപദഞ്ച പ്രകല്പയേൽ.

കണ്ണാടിബിംബത്തിനു ആകെയുള്ള ഉയരത്തെ ഒമ്പതായി ഭാഗിയ്ക്കുക. അതിൽ നാലര അംശംകൊണ്ട് ആദ്യത്തെ വൃത്തവും, രണ്ടേകാലംശംകൊണ്ടു രണ്ടാമത്തെ വൃത്തവും കല്പിയ്ക്കുക. ബാക്കിയുള്ളതിനെ വീണ്ടും ഒമ്പതാക്കി ഭാഗിച്ച് ഒരംശം ശിരസ്സിലും, നാലംശം വൃത്തങ്ങളുടെ ഇടയിലും ബാക്കിയുള്ള നാലംശം ചുവട്ടിലും കല്പിക്കണം.

## D. ചിത്രോടകല്ല്.

നാഗദേവപ്രതിഷ്ഠായാം വക്ഷ്യേ തദ്ധാമലക്ഷണം
അംഗുലേന പ്രകല്പ്യേത തത്ര മാനാനി ശാസ്ത്രവിൽ. 1
ആരോഹപരിണാഹാദിസർവ്വമേവ സലക്ഷണം.

നാഗദേവപ്രതിഷ്ഠയ്ക്കുള്ള ചിത്രോടകല്ലിന്റെ ലക്ഷണം പറയുന്നു. അതിന്റെ ഉയരം ചുററ് മുതലായായ അളവുകളെല്ലാം ശാസ്ത്രപ്രകാരം അംഗുലങ്ങളെക്കൊണ്ടു കല്പിക്കേണ്ടതാണ്.

ഉത്തമം തു ധ്വജോത്ഥം സ്യാദ്വൃഷയോനിസ്തു മധ്യമം
നിന്ദ്യൗ തഥാന്യൗ, തസ്മാൽ തൗ നാഗരാജ്ഞി വിവർജ്ജയേൽ. 2

അതിന്ന ഉത്തമം ഏകയോനിയാകുന്നു; പഞ്ചയോനി മധ്യമവുമാണ്. ത്രിയോനിയും സപ്തയോനിയും നിന്ദ്യങ്ങളാണ്: അതിനാൽ അവയെ ചിത്രോടകല്ലിന്ന സ്വീകരിക്കരുത്.

തറ:

ഗുണവേദാംശരഹിതമർദ്ധം വാ വ്യാസമാനതഃ
അധിഷ്ഠാനോച്ഛ്റയം കുര്യാൽ; തൽസ്തംഭം തു യഥാക്രമം. 3

ചിത്രോടകല്ലിന്റെ തറയ്ക്ക്, മേൽപറഞ്ഞപ്രകാരം നല്ല കണക്കനോക്കി കൽപിച്ച വ്യാസത്തിന്റെ പകുതിയോ, 2/3 ഭാഗമൊ, 3/4 ഓ ഉയരമുണ്ടായിരിക്കണം. അതിന്നുള്ള സ്തംഭത്തിന്റെ വ്യാസമാകട്ടെ യഥാക്രമം.

സ്തംഭം:

വേദേഷ്വംഗ വിഭക്തേഷു നേത്രവഹ്ന്യബ്ധിഭാഗതഃ
തൽസമം പാദഹീനം വാ തദർദ്ധം വാ തദുച്ഛ്റയം. 4

തറയുടെ നാലിൽ രണ്ടുഭാഗമൊ (1/2യൊ), 3/4 ഭാഗമൊ, ആറിൽ നാലുഭാഗമൊ (2/3ഓ) ആയിരിയ്ക്കണം. സ്തംഭത്തിന്റെ ഉയരം തറയുടെ ഉയരത്തോളം തന്നെയൊ, അതിന്റെ 3/4 ഓ, 1/2 യൊ ആക്കിപ്പണിയാം.

ഗർഭഗൃഹം:

അംഗുലേന തു തൽഗർഭഗേഹസ്യ പരിധിർഭവേൽ
സപാദാർദ്ധേന വാ തസ്യ പാദോനദ്വിതയേന വാ. 5

ഗർഭഗൃഹത്തിന്റെ ചുററ് അംഗുലംകൊണ്ടുതന്നെയാണ് കണക്കാക്കേണ്ടതു്. അത് ഒന്നേകാലോ, ഒന്നരയൊ, ഒന്നേമുക്കാലൊ അംഗുലംകൊണ്ടായിരിയ്ക്കണം.

“തദർദ്ധം പാദഹീനം വാ പാദം വാ തസ്യ നിമ്നതാം”

അതിന്റെ (ഗർഭഗൃഹത്തിന്റെ) താഴ്ച ചുററിന്റെ പകുതിയോ, മുക്കാലോ, കാലോ ആയിട്ടു കൽപിയ്ക്കണം.

ദ്വാരം:

“ദ്വാരമേകാംഗുലവ്യാസം കുര്യാദദ്ധ്യർദ്ധമുന്നതം.” 6

ദ്വാരത്തിനാകട്ടെ ഒരംഗുലം വ്യാസവും ഒന്നരയംഗുലം ഉയരവും ഉണ്ടായിരിയ്ക്കണം.

“ഏകേനാഽർദ്ധേന വാഽംഗുല്യാ ശിഖാമൂലേ യഥാബലം”

ആ സ്തംഭത്തിന്റെ മുകളിലും ചുവട്ടിലും ബലത്തിന്നനുസരിച്ച ഒരംഗുലമോ അരയംഗുലമോ വീതം ശിഖയും മൂലവും ഉണ്ടാക്കണം.

ശിഖരം (മേൽപ്പുര):

“അധിഷ്ഠാനപ്രമാണേന തന്വയാച്ഛിഖരം തഥാ” 7

അധിഷ്ഠാനത്തിന്ന (തറയ്ക്ക്) പറഞ്ഞ കണക്കിൽ തന്നെ ശിഖരവും പണിയണം.

ശിഖരത്തിന്റെ അലങ്കാരം:

തദുച്ഛ്രായത്രിഭാഗേന പട്ടം കുര്യാദ്യഥാവിധി
അർദ്ധേന ത്രിപാദേനാഽപി, നാസികാദി സമുജ്ജ്വലം. 8

ആ ശിഖരത്തിന്റെ ഉയരത്തിൽ $\frac{1}{3}$ ഭാഗം കൊണ്ടോ, $\frac{1}{2}$ കൊണ്ടോ, $\frac{3}{4}$ കൊണ്ടോ പട്ടം ഉണ്ടാക്കുക. അത് നാസികാദികളെക്കൊണ്ട് ശോഭിച്ചിരിയ്ക്കുയും വേണം.

സ്തൂപി (താഴികക്കുടം)

സ്തംഭതുല്യതതാം സ്തൂപി മധിഷ്ഠാനസമോന്നതാം
പാദേനാഽർദ്ധേന വാ ഹീനാം യഥാശോഭം യഥാമതി. 9
പാദാംശയുക്തമഥവാ ശിഖരോപരി ലക്ഷണൈഃ
യോന്യുത്തമൈകൈ സ്ഥഗാ സർവ്വ മംഗുലൈ രഥവാ യവൈഃ" 10

സ്തംഭത്തോടു സമമായ ദീർഘവിസ്താരത്തിലും, തറയോളം ഉയരത്തിലുമാണ് സ്തൂപിയെ (താഴികക്കുടത്തെ) പണിയേണ്ടത്. അതിന്റെ ഉയരം ഭംഗിപോലെ തറയുടെ $\frac{1}{2}$ യോ, $\frac{3}{4}$ ലോ, $\frac{1}{4}$ ഓ ആക്കാനും വിരോധമില്ല. എല്ലാം യോനിപ്പൊരുത്തം കൊണ്ടു പണിയേണ്ടതാകുന്നു; യുക്തംപോലെ ദീർഘവിസ്താരാദികളെല്ലാം യവത്താലോ അംഗുലത്താലോ കൽപിയ്ക്കുകയും ചെയ്യാം.

## E. കടുശക്കരാബിംബവിധി.

### ബഹുവേരവിധാനത്തിന്:

ഇവിടെ 'ബഹുവേരവിധാനം' എന്നു പറയുന്നതു കടുശക്കരയോഗംകൊണ്ടു വിഗ്രഹ മുണ്ടാക്കുന്നതിനേയാകുന്നു. പൂജാബിംബങ്ങളുണ്ടാക്കുവാൻ കരിങ്കല്ലുകൊണ്ടു മാത്രമല്ല ദാരു (മരം), മണ്ണ്, രത്നം, ലോഹം മുതലായവയെക്കൊണ്ടും ഉണ്ടാക്കുവാൻ വിധിയുണ്ട്. കടുശക്കരയോഗംകൊണ്ടുണ്ടാക്കുവാനുള്ള വിധിയും അതുപോലെയൊന്നാകുന്നു. തിരുവനന്തപുരത്തെ സാക്ഷാൽ പത്മനാഭസ്വാമിക്ഷേത്രത്തിലെ അനന്തശയനം കടുശക്കര കൊണ്ടാണുണ്ടാക്കിയിട്ടുള്ളതെന്നു വായനക്കാരിൽ പലരും കേട്ടിട്ടുണ്ടാവണം.

കടുശക്കരകൊണ്ടു ബിംബമുണ്ടാക്കിയാൽ പിന്നെ അതു അവിടെനിന്നു സ്ഥലമാററം ചെയ്യാൻ സാധിയ്ക്കയില്ല. അതിനാൽ പ്രതിഷ്ഠിയ്ക്കേണ്ടതായ സ്ഥലത്തുതന്നെ ശിൽപികളെ ക്കൊണ്ടു പണിയിയ്ക്കാനാണ് വിധി; ചെയ്യുവരാവുള്ളതും അങ്ങിനെതന്നെയാകുന്നു. അതിന്നു ആദ്യം തന്നെ കരിങ്ങാലി മുതലായവകൊണ്ടു നിശ്ചിത വലുപ്പത്തിൽ പ്രധാനങ്ങളായ അസ്ഥികളെയുണ്ടാക്കി ചേർത്തു കെട്ടണം ജലാധിവാസം മുതലായ താന്ത്രിക കർമ്മങ്ങളെല്ലാം അതിന്മേൽ ചെയ്യുകയും വേണം. താഴെപ്പറയുന്നതു് അതുണ്ടാക്കുവാനുള്ള വിധികളേയാകുന്നു. സാധാരണ വായനക്കാർക്ക് ഇതിനെപ്പററി അത്ര അറിവുണ്ടായെന്നു വരില്ല. ഇവിടെ ഇത്രയും പറയാനുള്ള കാരണം അതാകുന്നു.

"ബഹുവേരവിധാനത്തുങ്കൽ കടുശക്കരയോഗമായ ദ്രവ്യംകൊണ്ടു ബിംബം ഉണ്ടാക്കുന്നേടത്ത് മുമ്പ് കരിങ്ങാലിയുടെ കാതൽകൊണ്ട് വംശദണ്ഡും, വക്ഷോദണ്ഡും, കടിദണ്ഡും, ഊരുദണ്ഡും, ജംഘാദണ്ഡുകളും, ഭുജദണ്ഡുകളും, പാർശ്വദണ്ഡുകളും ഇങ്ങിനെ ബിംബത്തിന്റെ അസ്ഥികൾ പോലെ ഉണ്ടാക്കി ഒരുമിച്ചുചേർത്ത്, സന്ധുക്കളിൽ ചെ

നൂതകിട്ടം കെട്ടി മുറപ്പിച്ചാൽ ആയതിന്ന് 'ശൂല'മെന്നു പറയും" (ഇങ്ങിനെ ശൂലമുണ്ടാക്കാൻ കരിങ്ങാലി, ദേവതാരം ചന്ദനം ഇത്യാദി മരങ്ങൾ നില്ക്കുന്നേടത്തു ചെന്നു ശിലാപരിഗ്രഹം പോലെ ഒരു പരിഗ്രഹം ചെയ്ത്, ആ മരത്തിൽ ഒരു ജാതിയെ മുറിച്ചുകൊണ്ടുവരേണ്ടതുണ്ട്. അങ്ങിനെ കൊണ്ടുവന്നുണ്ടാക്കിയ ശൂലത്തെ വിധിപ്രകാരം പ്രതിഷ്ഠിക്കണം. ശൂലപ്രതിഷ്ഠാക്രിയകൾ, വിഷയമല്ലാത്തതിനാൽ, ഇവിടെ ചേർക്കുന്നില്ല).

"അനന്തരം ശൂലത്തിന്മേൽ അഷ്ടബന്ധമുണ്ടാക്കിത്തേപ്പു: ആയതിന്നു തിരുവട്ടപ്പശ നാലുഭാഗം, കുന്തിരുക്കം മൂന്നുഭാഗം, ഗുൽഗുലു അഞ്ചുഭാഗം, ചെഞ്ചല്യം എട്ടുഭാഗം, കാവിക്കല്ല് മൂന്നുഭാഗം ഇവ പൊടിച്ച് നെയ്യും തേനും സമമായി ഈരണ്ടുഭാഗം കൂട്ടി ഇളക്കി ചട്ടിയിൽ അടുപ്പത്തുവെച്ച് കുറഞ്ഞൊന്നു തീകത്തിച്ച് ഉരുക്കി യോഗം വന്നാൽ തേനിന്റെ പാകത്തിൽ വാങ്ങി ശൂലത്തിന്മേൽ എല്ലാടവും തേച്ചാൽ അതിന്റെ മുകളിൽ പഴുത്ത തേങ്ങാച്ചകിരികൊണ്ടു നാഡികളെ പിരിച്ച് ഉണ്ടാക്കിവെയ്ക്കണം. അവിടെ നടുവിൽ സുഷുമ്നയും, എടത്തും വലത്തും ഇഡാപിംഗലകളെയും മുപ്പിരിയായി മൂലാധാരചക്രത്തുങ്കൽ തുടങ്ങി ഭ്രൂമദ്ധ്യത്തിങ്കലോളം നീളമായി വയ്പൂ. അവിടെനിന്നും ഒന്നായിശിരസ്സിൽ കൊണ്ടുപോയി ഏഴു തലയാക്കി രണ്ടു പിരിയായി പിരിച്ചാൽ, അതിൽ രണ്ടു നാഡികൾ കർണ്ണരന്ധ്രങ്ങളിലും, രണ്ടു നാഡികൾ നാസാഗ്രത്തിലും, പിന്നെ കീഴ്പോട്ടു നാഭിയിങ്കലോളവും, വസ്തിപ്രദേശങ്ങളിലും വയ്പൂ. ഇങ്ങിനെ ഏഴു പ്രധാന നാഡികൾ വെച്ചാൽ അതിൽ വേർവിട്ട രണ്ടുകൊണ്ടു മൂലാധാരത്തുങ്കൽ തുടങ്ങി മുറുക്കി ചുററിക്കെട്ടേ. പിന്നെ വാതപിത്തകഫാത്മകങ്ങളായ മണ്ണുകളെ തടംഗങ്ങളിൽനിന്നു വെവ്വേറെ മുൻപരിഗ്രഹം ചെയ്തുകൊണ്ടുവന്നു. കലക്കി അരിച്ച്, പെരുംകല്ലും കളഞ്ഞ്, ഉണക്കിപ്പൊടിച്ച് കോലരക്കകഷായത്തിലും, നാൽപാമരകഷായത്തിലും, കരിങ്ങാലി മരുള് ഈ രണ്ടു കഷായത്തിലും പതിപ്പത്തു ദിവസം വെവ്വേറെ ഇട്ട് കഷായം ചേർക്കണം. പിന്നെ മണ്ണിൽ നാലൊന്നോളവും മണലും കൂട്ടി ത്രിഫലക്കഷായത്തിലിടണം. അപ്പോൾ യവവും, ഗോതമ്പും, ഉഴുന്നും, കായാവിന്റെ ഇലയും പൊടിച്ച് മണലിൽ പാതികൂട്ടണം, പിന്നെ ഇളനീർവെള്ളത്തിൽ പത്തുദിവസമിടണം. അപ്പോൾ തിരുവട്ടപ്പശ, ഗുൽഗുലു, കുന്തിരുക്കം, ചെഞ്ചല്യം ഇവ മണലിൽ നാലൊന്നു കൂട്ടണം പിന്നെ പശുവിന്റെ തൈരിൽ ഏഴു ദിവസം കിടക്കണം. അതിനു ചുക്ക്, മുളക്, തിപ്പലി, മഞ്ഞൾ ഇവ മണലിൽ നൂററിലൊന്നു കൂട്ടണം. തേനും, നെയ്യും, പാലും കുറഞ്ഞൊന്നു കൂട്ടി; മണ്ണു നനച്ച്; പ്ലാമ്പശയും, കൂവളപ്പശയും മണലിൽ നാലൊന്നോളം കൂട്ടി; കുങ്കുമം, ചന്ദനം, പൊന്നരിതാരം, കർപ്പൂരം, അകില്, ഗോരോചനം ഇവ സമം പൊടിച്ച് മണലിൽ എട്ടൊന്നു കൂട്ടി; കാശാവിന്റെ തൈലവും കൂട്ടി; പൊന്ന്, വെള്ളി, ഗംഗാമൃത്തിക, ഗംഗാജലം, പുററമണ്ണ് ഇത്യാദി യഥാലാഭം കൂടി; മുത്തുച്ചിപ്പിയും, ശംഖും, പുററം, പ്ലാമ്പശയും, ചകിരി അരിഞ്ഞതും മണലിൽ നാലൊന്നു കൂട്ടി ആ മണ്ണുകൊണ്ടു നാഡീമണ്ഡലത്തിന്റെ മുകളിൽ മിനുക്കം തേച്ച് ബിംബമുണ്ടാക്കി; അവയവങ്ങളൊക്കെയും സൗഷ്ഠവമായിട്ടുണ്ടാക്കിയാൽ പട്ടുകൊണ്ടു മൂടി കല്ക്കമുണ്ടാക്കി തേയ്പൂ.

**കല്ക്കമുണ്ടാക്കുവാൻ:**

**ആററിൽ ചുക്കപോലെയിരിയ്ക്കുന്ന കറുത്തകല്ലും, ആററുമണലും കോഴിപ്പരലും ഇവ മൂന്നും സമമായി പൊടിച്ച്, അരച്ച്, പ്ലാശിലയിൽ കഴച്ചു തേച്ച്, അലങ്കാരങ്ങളൊക്കെയും കല്ക്കംകൊണ്ടുതന്നെയുണ്ടാക്കി, അവിടെ വേണ്ടുന്ന ചായവും ചെയ്വൂ.**

"ദാരുകൊണ്ടുള്ള ബിംബങ്ങളും, ചായംവെച്ച ശിലാബിംബവും ഇവ ഒക്കെയും ബഹുബേരവിധാനമായി പ്രതിഷ്ഠിയ്ക്കണം. സ്നാനബിംബവും വേറെ ഉണ്ടാക്ക. ബലിബിംബം, യാത്രാബിംബം ഇങ്ങനെ രണ്ടു ബിംബങ്ങളും വേറെ ഉണ്ടാക്കണം. ഈ നാലു ബിംബങ്ങളും ഉണ്ടാകകന്നത് ലോഹംകൊണ്ടുതന്നെയാകുന്നു. അർച്ചനാബിംബം ശിലകൊണ്ടും ഉണ്ടാക്കാം.

മേലെഴുതിയതിന്റെ പ്രമാണം

(തന്ത്രസമുച്ചയത്തിന്റെ വിമർശിനി വ്യാഖ്യാനത്തിൽനിന്നു്)

"ഏകബേരം ശിലാലോഹമണിജം സർവ്വദേഷ്യതേ
മൃദ്ദാരുജം തഥാലേഖ്യം ബഹുബേരമിതിസ്ഥിതി" 1
മൃണ്മയീപ്രതിമാവിധാനമിഹ കിഞ്ചിൽ പ്രകാശ്യതേ.

നാരദീയപദ്ധതിയിൽ:—

'മൃണ്മയീം പ്രതിമാം വക്ഷ്യേ യഥാവൽ താം നിബോധമേ
പക്വാപക്വേ ദ്വിധാ പ്രോക്തേ മൃണ്മയ്യൗ പ്രതിമേ ക്രമാൽ. 2
ന സർവ്വലോകാഃ ശംസന്തി പ്രതിമാം ശുദ്ധമൃണ്മയീം
അപക്വാ പ്രതിമാ ശസ്താ സൈവ കാര്യ്യാ വിചക്ഷണൈഃ. 3
സുധയാ നൈവ കുര്യ്യാദ്വൈ നാഽശ്മചൂർണ്ണൈസ്തു കാരയേൽ
മൃദൈവ മൃണ്മയീം കുര്യ്യാൽ യഥാവർണ്ണാനുരൂപതഃ. 4
ബ്രാഹ്മണസ്യ സിതാ മൃദ്വൈ, ക്ഷത്രിയസ്യാഽരുണാ സ്മൃതാ
വിശാം പീതാ ഭവേൽ മൃദ്വൈ, കൃഷ്ണാ ശൂദ്രസ്യ കീർത്തിതാ. 5
മൃദം വർണ്ണാനുരൂപേണ ഗൃഹ്ണീയാൽ ക്ഷേത്രസംഭവാം
ദധിസർപ്പിഃപയോഭിശ്ച അതസീസ്നേഹസംയുതൈഃ. 6
ശർക്കരാലോഹപാഷാണൈഃ ചൂർണ്ണം കൃത്വാഽനുപൂർവ്വശഃ
സമഭാഗാനി ചൂർണ്ണാനി മൃത്തികായാം പ്രയോജയേൽ. 7
ഖാദിരേണ കഷായേണ അർജ്ജുനേന ച പേഷയേൽ
ശ്രീവേഷ്ടകം സർജ്ജരസം കുങ്കുമം കുഷ്ഠമേവ ച. 8
കുന്ദുരുശ്ച രസാ ഹ്യേതേ സർവ്വേ...രസാന്വിതാഃ
നദീസംഗമതീർത്ഥേഷു പുണ്യോദ്യാനേഷു വാ പുനഃ. 9
ആദായ മൃത്തികാം തത്ര സ്നേഹചൂർണ്ണസമായുതാം
മാസം പര്യ്യുഷിതാം കൃത്വാ കാരയേൽ പ്രതിമാം തതഃ. 10
ത്രിരാത്രോപോഷിതാ സാ തു ശിലാഽയസസമാ ഭവേൽ"—ഇതി.

തത്രമുരാരിരാഹ:—

"ഗർത്തം കൃത്വാ നിവാതേ തു സ്ഥാപയേൽ തത്ര മൃത്തികാം. 11
ശർക്കരാലോഹപാഷാണചൂർണ്ണം ദധ്യാദിഭിഃ സമം
ചതുർത്ഥാംശം മൃദി ക്ഷിപ്ത്വാ കഷായാഭ്യാം ച പേഷയേൽ. 12
കഷായേ സർവ്വ മാലോഡ്യ ശ്രീവേഷ്ടാദിരസാന്വിതാം

സംഗമാദിമാദ്ദം പിഷ്ട്വാം സർവ്വചൂർണ്ണസമന്വിതാം. 13
മാസോഷിതാം പുനഃ പിഷ്ട്വാ തന്മയാൽ പ്രതിമാം ശുഭാം
ത്രിരാത്രേണ ശിലാവൽ ചേൽ ജ്ഞേയാ തത്ര സുയുക്തതാ. 14
പുനർമ്മാസോഷിതത്വാൽക്തിരച്ഛാകാദിന്യസിദ്ധയേ
തതോ ഗർഭഗൃഹേ പീഠം കുര്യാൽ ശൂലസമന്വിതം" 15

തഥാച ശൂലാർത്ഥം പ്രതിമാർത്ഥം വിഹിതം വൃക്ഷവിശേഷം ഗത്വാ യഥോക്തപ്രകാരേണ ഛിത്വാ ആനീയ ശില്പിഭിഃ ശൂലാനി കാരയേൽ.

ശൂലകരണേ മുരാരിരാഹ:—

"വംശദണ്ഡഃ കടീദണ്ഡോ വക്ഷോദണ്ഡസ്തഥൈവ ച
ബാഹുദണ്ഡാശ്ച ചത്വാരഃ പ്രകോഷ്ഠാസ്താവദേവ ഹി. 16
പാദദണ്ഡാവുഭൗ ചൈവം സ്ഥൂലദണ്ഡാ സ്ത്രയോദശ"—ഇതി.

സ്ഥിതസ്യ ദേവസ്യ ശൂലാനി സ്യുഃ തഥാ ച തൽസ്ഥിരീകരണായ ചത്വാരി ശൂലാനി ച യോജയേൽ.

തഥാച മുരാരിരാഹ:—

"പ്രതിമാസമ്മിതായാമം പൃഷ്ഠതോ വൃത്ത മേവ ച. 17
ഉപപൃഷ്ഠശൂലം കുർവ്വീത പ്രതിമാസ്ഥിതയേ പുനഃ.
കേചിൽ ചരണശൂലം ച പാശശൂലം ച കുർവ്വതേ. 18
ചതുരഃ ശ്ലേഷയേദ്ദണ്ഡാൻ വിശിഖേനൈവ താൻ പുനഃ
ദണ്ഡാഃ സപ്തദശൈതേതു സ്ഥാനേ പ്രോക്താ വിചക്ഷണൈഃ. 19

ഇതി—സ്ഥിതസ്യ ദേവസ്യ സപ്തദശ വാ ത്രയോദശ വാ ശൂലാനി കുർവ്വീത ആസീനേ ദേവേതു മുരാരിരാഹ:—

"......................തത്ര സ്യാൽജാനുസന്ധികം
ജംഘാനി ദ്വിശിഖം കുര്യാദൂരു മേകശിഖം തഥാ. 20
ഏകോനവിംശതിർജ്ഞേയാഃ ശൂലദണ്ഡാ സ്തഥാഽസനേ
ശയനേ ച തഥാ ദണ്ഡാ അതഊർദ്ധ്വം ന കാരയേൽ. 21
ഇത്യാസനശയനയോ രപ്യേകോനവിംശതിശ്ശൂലദണ്ഡാ ഭവന്തി.

തത്ര തിഷ്ഠതോ ദേവസ്യ നപുംസകശിലായാ ഉപരി പാദശിലാം പീഠം ച യഥോപപത്തി വിധായ പാദശിലായാ ഗർത്തദ്വയേ ദ്വേ പാദശൂലേ നപുംസകശിലാസംസ്പൃഷ്ടേ യഥാ ഭവതി തഥാ കൃത്വാ തേ പാദശൂലേ കടിപര്യന്തേ കൃത്വാ തത്ര കടിദണ്ഡേന സഹ ശ്ലേഷയേൽ. ശൂലാനാം ശ്ലേഷണേ സുഷിരം കീലം ച ന കാരയേൽ. ത്രിശിഖം ദ്വിശിഖം നിമ്നം ച കൃത്വാ പൃഥക് പൃഥക് ശ്ലേഷയേൽ. വക്ഷോദണ്ഡസ്യ മദ്ധ്യേ തഥാ കടിബന്ധേ ച മദ്ധ്യേ നിമ്നം കൃത്വാ തയോഃ നിമ്നയോഃ മദ്ധ്യേ വംശദണ്ഡം നിച്ഛിദ്രം ബന്ധയേൽ. വംശ

ണ്ഡം തു മുഖാൽ മൂർദ്ധാന്തം കിരീടാന്തം ച ബുധാഃ പ്രാഹുഃ. വക്ഷോദണ്ഡം ത്രിശൂലാഗ്രം കുര്യാൽ. ബാഹുമൂലാനി ത്രിശിഖാനി, പ്രകോഷ്ഠം ദ്വിശിഖം കുര്യാൽ. പുന ർദ്ദണ്ഡാൻ സർവ്വാൻ യഥാവൽ ശ്ലേഷയേൽ. ശ്ലേഷിതാൻ ശ്ലേഷിതാൻ താൻ താമ്രപട്ടേന വേഷ്ടയേൽ യഥാ സന്ധേർദ്ദാർഢ്യം ഭവേൽ തഥാ വേഷ്ടയേൽ. ഏവം ശൂലാനി ബന്ധയിത്വാ രജ്ജുവേഷ്ടനം കുര്യാൽ.

തത്രമുരാരിരാഹ:—

"നാളികേരത്വചാം സാരം ഗൃഹ്ണീയാദ്രജ്ജുകർമ്മണി
സമവർത്തായതാ രജ്ജു ന്നാതിസ്ഥൂലാ നവാ കൃശാ. 21
ശലാകാമാത്രനാഹാ സാ ശൂലഗ്രന്ഥിവിവർജ്ജിതാ
നചൈവാതിദൃഢാ കാര്യാ നാതിമൃദ്വീ കദാചന. 22
ഏവം രജ്ജുമയം കൃത്വാ സർവ്വേഷ്വംഗേഷു വേഷ്ടനം
യഥാ ശരീരേ സർവ്വേഷാം ചതുഃഷഷ്ടിസിരാഃ സ്മൃതാഃ. 23
ശൂലേ തഥൈവ പാശാഃ സ്യുഃ കർത്തവ്യാ സ്തത്ര കോവിദൈഃ
ശൂല മസ്ഥി, സിരാ രജ്ജു, മൃണ്മാംസം, ത്വക് പടോ ഭവേൽ. 24
ദ്വാഭ്യാം ദ്വാഭ്യാം തു രജ്ജുഭ്യാം ബദ്ധ്വാ ശൂലം തു വേഷ്ടയേൽ
മൃദം സംഗൃഹ്യ പൂർവ്വോക്താം തതോ മാസദ്വയോഷിതാം. 25
ചതുർഭി ർഭാജിതാഭിശ്ച വാലുകാഭിർവ്വിമിശ്രയേൽ
തത സ്ത്രൈകടുകം ചൂർണ്ണം വിംശത്യംശം തു മിശ്രയേൽ. 26
നാളികേരത്വചാം സാരം ഛരിത്വാ ഛരിത്വാത്ര മിശ്രയേൽ
ആലോഡ്യ ത്രിഫലാതോയേ നാളികേരരസാന്വിതേ. 27
നാളികേരരസൈഃ സാർദ്ധം സാരയിത്വാ മൃദം ശനൈഃ
ശ്ലേഷയേൽ സ്ഥൂലബന്ധേഷു സർവ്വാംഗേഷു ശനൈഃ ശനൈഃ 28
ആർദ്രേഷ്വേവ ചതുഷ്കേഷു തേഷു രജ്ജ്വാ പ്രവേഷ്ടയേൽ
വേഷ്ടയിത്വാ സമീകൃത്യ മൃദാ ചൈവ ശനൈഃ ശനൈഃ. 29
ത്രിരേവ രജ്ജുബന്ധം ച ത്രിശ്ശുഷ്കം ചാപി ദാപയേൽ
അതഊർദ്ധ്വം ന രജ്ജും ച ന ശുഷ്കം ചാപി ദാപയേൽ 30
മൃദാലിപ്യ ശനൈ ർജ്ജാത്വാ ശുഷ്കാശുഷ്കം വിചക്ഷണഃ
കുര്യാച്ഛരീരസംവേഷ്ടം ഛേദച്ഛിദ്രവിവർജ്ജിതം. 31
ഹസ്തേനൈവ മൃദം ദദ്യാൽ കൂർച്ചേന കടുശർക്കരാം
പിഷ്ട്വാ ത്രിഫലതോയൈ സ്ഥ ശർക്കരാകല്ക്കമേവ ച. 32
കാർപ്പാസതൂലയുസംയുക്തം സമ്യക് കൃത്വാ വിചക്ഷണഃ
കൂർച്ചേനൈവ തു തൽകല്ക്കം ശനൈ രേവ പരാമൃശേൽ. 33
തതഃ കൃകണികാഗ്രേണ നൃപ്താംഗാനി ച ലേപയേൽ
കൢപ്തേഷ്വംഗേഷു സർവ്വേഷു പടൈ രാച്ഛാദ്യ ബുദ്ധിമാൻ. 34

ശുക്തികാദിക്രിയാ സ്തത്ര സർവ്വവർണ്ണാംശ്ച കാരയേൽ
വർണ്ണയോഗവിധിം പശ്ചാൽ പ്രകുർവ്വീത യഥാക്രമം."—ഇതി. 35

ഇത്യാദ്യുക്തപ്രകാരേണ ഉത്തമാദിക്രമവശാൽ മൂലപ്രതിമാം അതിമനോഹരാംഗീം കുര്യാൽ.

## F. ശ്രീചക്രലേഖനവിധി.

ഇപ്രസ്താരശ്രീചക്രം വരയ്ക്കുവാനുള്ള പ്രമാണത്തെ പറയുന്നു.

1

ഷണ്ണവത്യംഗുലായാമം സൂത്രം പ്രാക്പ്രത്യഗായതം
ചതുർഭി രംഗുലൈഃ ശിഷ്ടൈഃ സുവൃത്താനി ച ഭൂപുരം
അന്തർനവാംഗുലം പ്രോക്തം മദ്ധ്യേ പത്രം തു ഷോഡശ.
ഏകാദശാംഗുലോപേതമഷ്ടപത്രം വിധീയതെ.

ആദ്യംതന്നെ കിഴക്കു തിരിഞ്ഞിരുന്ന് കിഴക്കുപടിഞ്ഞാറായി 96 അംഗുലം (നാലു കോൽ) നീളത്തിൽ ഒരു രേഖ വരയ്ക്കുക. ഇത് ശ്രീചക്രത്തിൻെറ കിടനീളമുള്ള വ്യാസമാണെന്നു കരുതണം. അതിൻെറ രണ്ടറ്റത്തും നന്നാലംഗുലങ്ങളെക്കൊണ്ട് ഭൂപുരത്തിന്നും വൃത്തത്തിന്നും രേഖകൾ വരയ്ക്കുക. അതായത് രണ്ടംഗുലങ്ങളെക്കൊണ്ട് ഭൂപുരത്രയവും രണ്ടംഗുലങ്ങളെക്കൊണ്ട് വൃത്തത്രയവും വരയ്ക്കണമെന്നർത്ഥം. (കിഴക്കുപടിഞ്ഞാറുള്ള രേഖാമദ്ധ്യത്തിൽനിന്നു 46 അംഗുലം നീളമുള്ള ചരടുകൊണ്ടു ആദ്യത്തെ വൃത്തം വരച്ച്, ക്രമത്താലെ വൃത്തത്രയമുണ്ടാക്കണം) പിന്നെ 9 അംഗുലംകൊണ്ടു ഷോഡശദളവും 11 അംഗുലംകൊണ്ട് അഷ്ടദളവും ഉണ്ടാക്കണം (മദ്ധ്യത്തിൽനിന്നു 35 അംഗുലം നീളമുള്ള ചരടുകൊണ്ട് ഷോഡശദളത്തിനുള്ള വൃത്തവും, 24 അംഗുലംകൊണ്ട് അഷ്ടദളത്തിനുള്ള വൃത്തവും വരച്ച് ദളങ്ങളും ഉണ്ടാക്കണമെന്നർത്ഥം).

2

ആ വൃത്തത്തിനകത്ത് വരയ്ക്കേണ്ടതായ കോണുകളെയാണു ഇനി പറയുന്നത്.

വ്യാസേ "ദേ,വി"കൃതേ ത,ത്ത,മ,ല,ല,വി,ഗ,തേ,
ചാ,ഷ,ഭാഗേ "ധ" സൂത്രാൻ
കൃത്വാ "പൂ,രി,ദ,ളാ,"ന്തേ ഗ,വ,വ,ല, മുഭയോ
"ശ്ലാ,ത"യോ "ഭ്യേസ്താ യ"ഭാഗാൻ
"ധന്യാം"ശാ "ന്തേ" പ്രവൃജ്യ ഗ്രഥയതു വരുണാ-
ശാദി സൂത്രദ്വയാനി
പ്രാക്"ചേ,തം" "രേ,ധി" "ഗാ,നം" "വി,ദി" "മ,ഥ," "ധു,ഗിനം"
"ദി,വ്യ" "സൃ,നം" ചി,രം" പ്രാക്

വൃത്തത്തിനകത്ത് ബാക്കിയുള്ള രേഖയെ 48 (ദേവി) ആക്കി അംശിക്കുക. അപ്പോൾ ഓരോ അംശവും ഓരോ അംഗുലം വീതം വരുമല്ലൊ. പിന്നെ പടിഞ്ഞാറനിന്ന് 6 (ത), 6 (ത്ത), 5 (മ), 3 (ല), 3 (ല), 4 (വി), 3 (ഗ), 6 (തെ), 6 (ചാ),

6 (ഷ) അംശങ്ങറം വീതം വെച്ച് തെക്കവടക്ക 9 (ഝ) രേഖകറം വരയ്ക്കണം. [ആദ്യം വരച്ച് പഠിയ്ക്കാൻ തുടങ്ങുമ്പോറം നല്ല കണക്കൊന്നും നോക്കേതില്ല. ഉദാഹരണത്തിന്ന കിഴക്കപടിഞ്ഞാറ് ഒരു രേഖ വരച്ച്, ഡിവൈഡർകൊണ്ട് 5 മി. മി. = 1 അംശം എന്ന കണക്കാക്കി, ആ രേഖയെ 48 ആക്കി ഭാഗിയ്ക്കുക; 24 അംശമെടുത്ത് വൃത്തം വരയ്ക്കുക. പിന്നെ ശ്ലോകത്തിൽ പറഞ്ഞപ്രകാരമുള്ള അംശം വെച്ച് തെക്കവടക്ക 9 രേഖകളും വരയ്ക്കണം. ഈ അംശമെടുക്കുന്നത് 5 മി മി. തന്നെ വേണമെന്നില്ല വരയ്ക്കാനുദ്ദേശിയ്ക്കുന്ന കടലാസിൽ 48 അംശം ഒതുങ്ങത്തക്കവണ്ണമുള്ള ഒരു കണക്കാവണമെന്നേയുള്ളു.] ഇനി ഈ രേഖാഗ്രങ്ങളെ (ഇരുപുറങ്ങളെ) മായ്ക്കാനാണ പറയുന്നത് പടിഞ്ഞാറുനിന്ന ഒന്നും (പൂ), ഒമ്പതും (ള) രേഖാഗ്രങ്ങളെ വൃത്തരേഖയിൽനിന്ന മുമ്മൂന്നംശം (ഗ & ല) വീതവും; രണ്ടും (രീ), എട്ടും (ഭ) രേഖാഗ്രങ്ങളെ നന്നാലംശം (വ & വ) വീതവും; നാലും (വാ), ആറും (ത) രേഖാഗ്രങ്ങളെ പതിനാറംശം (തോയ) വീതവും; അഞ്ചാമത്തെ (മെ) രേഖാഗ്രത്തെ പത്തൊമ്പതംശം (ധന്യ) വീതവും മായിച്ചുകളയുക.

ഇനി ഈ രേഖാഗ്രങ്ങളെ മററു രേഖകളുമായി യോജിപ്പിച്ച് കോണുകളുണ്ടാക്കുന്ന വിധത്തെ പറയുന്നു. പടിഞ്ഞാറുനിന്ന കിഴക്കോട്ട ആദ്യത്തെ (പോ) രേഖയുടെ രണ്ടററത്തുനിന്നും ആറാം (തം) രേഖയുടെ മധ്യത്തിലേയ്ക്കു വരച്ച് യോജിപ്പിയ്ക്കുക. ഇതു പോലെ രണ്ടാമത്തെ (രോ) രേഖാഗ്രങ്ങളെ ഒമ്പതാമത്തെ (ധി) രേഖയുടെ മധ്യത്തിലേയ്ക്കും, മൂന്നാമത്തെ (ഗാ) രേഖാഗ്രങ്ങളെ വൃത്തരേഖയിലേയ്ക്കും (നം) അതായത് വൃത്തത്തിന്റെ കിഴക്കേ അററത്തും), നാലാമത്തെ (വി) രേഖാഗ്രങ്ങളെ എട്ടാമത്തെ (ഭി) രേഖയുടെ മധ്യത്തിലേയ്ക്കും, അഞ്ചാമത്തെ (മ) രേഖാഗ്രങ്ങളെ ഏഴാമത്തെ (പ) രേഖയുടെ മധ്യത്തിലേയ്ക്കും വരച്ച് യോജിപ്പിയ്ക്കുക.

ഇനി കിഴക്കുനിന്ന പടിഞ്ഞാട്ട യോജിപ്പിയ്ക്കേണ്ടതായ ക്രമത്തെ പറയാം. ഒമ്പതാമത്തെ (ധു) രേഖയുടെ രണ്ടററങ്ങളേയും മൂന്നാം (ഗിനം) രേഖയുടെ മധ്യത്തിലേയ്ക്കും, എട്ടാമത്തെ (ഭി) രേഖയുടെ ഇരുപുറങ്ങളേയും ഒന്നാം (വ്യ) രേഖയുടെ മധ്യത്തിലേയ്ക്കും, ഏഴാമത്തെ (സു) രേഖയുടെ അഗ്രങ്ങളെ വൃത്തരേഖ (നം) യിലേയ്ക്കും (അതായത് വൃത്തത്തിന്റെ പടിഞ്ഞാറെ അററത്തേയ്ക്കും), ആറാമത്തെ (ചി) രേഖയുടെ രണ്ടററങ്ങളെയും രണ്ടാമത്തെ (രം) രേഖയുടെ മധ്യത്തിലേയ്ക്കും വരച്ച് യോജിപ്പിയ്ക്കണം. കിഴക്കപടിഞ്ഞാറായി വരച്ച മധ്യരേഖയെ മായിച്ചുകളകയും വേണം. വൃത്തമധ്യത്തിലെ കോണുകളുണ്ടാകുന്നതിങ്ങനെയാകുന്നു.

3

ഇങ്ങിനെ വരച്ചാലുണ്ടാകുന്ന ശ്രീചക്രത്തിന്റെ സാമാന്യമായ സ്വരൂപത്തെ പറയുന്നു

ബിന്ദു,ത്രികോണ,വസുകോണ,ദശാരയുഗ്മം,
മന്വശ്ര,നാഗദള,ഷോഡശ,കർണ്ണികാരം
വൃത്തത്രയം ച, ധരണീവലയത്രയം ച
ശ്രീചക്ര മേതദുദിതം പരദേവതായാഃ.

മധ്യത്തിൽ ബിന്ദുവും, അതിന്നപ്പുറമെ ത്രികോണവും, അതിന്ന ചുററുമായി എട്ട കോണുകളും, അതിന്നുംപുറമെ ചുററുമായി പത്തുകോണുകളും, വീണ്ടും പത്തുകോണുകളും, അതിന്നപ്പുറമെ ചുററുമായി 14 കോണുകളും, വൃത്തത്തിന്ന പുറത്ത് അഷ്ടദളവും, പിന്നെ ഷോഡശദളവും, അതിന്നപ്പുറമെ വൃത്തത്രയവും, ഭൂപുരത്രയവും വരും. ഇങ്ങിനെയാണ് ലോകമാതാവായ പരദേവതയുടെ ശ്രീചക്രസ്വരൂപം പറഞ്ഞിരിയ്ക്കുന്നത്.

ത്രിപുരോപനിഷത്ത്, ശ്രീകൃഷ്ണചിന്താമണി, ലളിതോപാഖ്യാനം മുതലായ ഗ്രന്ഥങ്ങളിൽ ശ്രീചക്രലേഖനവിധി സവിസ്തരം പ്രതിപാദിച്ചുകാണാം. വിധിപ്രകാരം പത്മമിട്ടു പൂജിക്കുന്നതിനുള്ള പ്രമാണത്തെയാണു മേലുദ്ധരിച്ചിട്ടുള്ളത്. ശ്രീചക്രം വരച്ചു പരിചയമില്ലാത്തവൎക്ക് അതിൻെറ സ്വഭാവം മനസ്സിലാക്കാനും ഇതുപകരിയ്ക്കുന്നതാണല്ലൊ. നിത്യപൂജയ്ക്കു സ്വൎണ്ണം വെള്ളി പഞ്ചലോഹം മുതലായ തകിടുകളിൽ വരയ്ക്കുകയാണു പതിവ്. അതിനു ഇത്രയും വലുതായാൽ (96 അംഗുലമായാൽ) പ്രയാസമാണല്ലൊ. ആ ആവശ്യത്തിന്നു ചെറിയ തോതിൽ (മേൽപറഞ്ഞ പ്രമാണമനുസരിച്ചുതന്നെ) തച്ചുശാസ്ത്രപ്രകാരമുള്ള നല്ല കൈകണക്കിൽ വരക്കേണ്ടതാകുന്നു. യവം കൊണ്ടാണതു സാധാരണ കണക്കാക്കുക പതിവ്. അതിൻെറ വ്യാസം 15 യവവും 27 യവവും നല്ല കൈകണക്കാണെന്നും പറയട്ടെ.

### മേരുശ്രീചക്രം ഉണ്ടാക്കുന്ന വിധിയെ പറയാം.

4

മേരുശ്രീചക്രത്തിൻെറ അളവുകളെല്ലാം ഭൂപ്രസ്താരത്തിനു പറഞ്ഞതുപോലെത്തന്നെയാകുന്നു.

ചക്രരാജോന്നതിം വക്ഷ്യേ തത്സമാനപ്രമാണതഃ
ദ്വ്യംഗുലം ഭൂപുരോത്സേധം തേനൈവ തു വലിത്രയം
നവാംഗുലം ഷോഡശാരേ രുദ്രാംശം ത്വഷ്ടപത്രകേ
മന്വശ്രാൽ പ്രണകോഷ്ഠാന്തം ചത്വാരിംശാംശകൈർവ്വദേൽ.

96 ഭാഗമാക്കിയുള്ള മേരുശ്രീചക്രത്തിൻെറ ഉയരത്തെ പറയുന്നു. ഭൂപുരത്രയത്തിനും വൃത്തത്രയത്തിനും ഈരണ്ടംശംവീതവും, ഷോഡശദളത്തിനു ഒമ്പതംശവും, അഷ്ടദളത്തിനു പതിനൊന്നംശവും, 14 കോണാകാരം മുതൽ നടുക്കിലെ ത്രികോണമടക്കം 24 അംശവും ഉയരം വെയ്ക്കണം.

## ൬. പഞ്ചലോഹം.

ബിംബനിൎമ്മാണത്തിനുള്ള പഞ്ചലോഹക്കൂട്ടിനെ പറയുന്നു.

ചതുൎഭാഗം തു രജത മേകഭാഗം ച കാഞ്ചനം
വരിഷ്ഠ മഷ്ടഭാഗം ചാഽപ്യഷ്ടഭാഗം ച പിത്തളം
അയഃ കിഞ്ചിൽ സമായുക്തം പഞ്ചലോഹം തു യോജയേൽ.

നാലുഭാഗം വെള്ളിയും, ഒരുഭാഗം സ്വൎണ്ണവും, എട്ടെട്ടുഭാഗം ചെമ്പും പിച്ചളയും, സ്വൽപംമാത്രം ഇരുമ്പും കൂട്ടിച്ചേൎക്കുക. ഇവയെല്ലാം ചേൎത്തു ഉരുക്കിയുണ്ടാക്കുന്ന ലോഹസങ്കരമാണു പഞ്ചലോഹം.

5

സുവൎണ്ണ മേകഭാഗം സ്യാദ്വേദാംശം രജതം തഥാ
പിത്തളം ച തഥാ താമ്ര മഷ്ടാഷ്ടാംശം പ്രയോജയേൽ
സംയുക്ത മയസാ കിഞ്ചിൽ പഞ്ചലോഹ മിദം ഭവേൽ.

എന്നു (അൎത്ഥവ്യത്യാസമില്ലാത്ത) മറെറാരു പ്രമാണവുമുണ്ടു.

## H. അഷ്ടബന്ധവിധി.

ബിംബപ്രതിഷ്ഠയ്ക്കു അഷ്ടബന്ധമുണ്ടാക്കുവാനുള്ള വിധിയാണു് താഴെ ചേർക്കുന്നതു്.

ശംഖഃ ഷഡ്ഗുണിതഃ, പയോധിഗുണിതഃ സർജ്ജാ, ദ്വിവൃദ്ധാഽഭയാ,
കാർപ്പാസോപലവാലുകാഃ സജതുകാഃ പ്രത്യേകമേകാംശകാഃ
ലാക്ഷാർദ്ധാമലകീ സമേതമഖിലം സംചൂർണ്ണ്യ സംയോജിതം
തൈലക്ലിഷ്ടസുപിഷ്ടമാത്മനവശക്ത്യാത്മാഽഷ്ടബന്ധം വിദുഃ.

ശംഖുപൊടി ആറുഭാഗം, ചെഞ്ചല്യം പൊടിച്ചതു് നാലുഭാഗം, കടുക്ക കുരു കളഞ്ഞു് ഉണക്കിപ്പൊടിച്ചതു് രണ്ടുഭാഗം, കുരുകളഞ്ഞ പരുത്തി; കോഴിപ്പരൽ; ആററുമണൽ ചേറി വെടിപ്പാക്കിയതു്; കോലരക്കു് ഇവ ഓരോ ഭാഗം, നെല്ലിക്ക ഉണക്കിപ്പൊടിച്ചതു് (കോലരക്കിന്റെ പകുതി) അരഭാഗം—ഇവയെല്ലാം വെവ്വേറെ നിഷ്കർഷയായി പൊടിച്ചു ശീലപ്പൊടിയാക്കി എടുക്കുക. അതിൽനിന്നു പരുത്തിയും കാൽ ഭാഗം ശംഖുപൊടിയും മാററിവെച്ചു് മററെല്ലാം കൂട്ടിക്കലർത്തി കയ്യിൽ എണ്ണ പുരട്ടി കൈകൊണ്ടു തിരുമ്പിതിരുമ്പി സ്നിഗ്ദ്ധമാക്കുക. പിന്നീടതിനെ ഇടിച്ചിടിച്ചു് പാകം വരുത്തണം. അഷ്ടബന്ധം ഇടുന്നതിനു തൊട്ടു മുമ്പായിട്ടേ പരുത്തി ചേർക്കാവൂ. അഷ്ടബന്ധമിട്ടതിനു ശേഷം കുറെ ദിവസം തുടർച്ചയായി ശംഖുപൊടി അഷ്ടബന്ധത്തിന്റെ മീതെ വിതറി മുളങ്കോലുകൊണ്ടു ഉരച്ചുചേർക്കേണ്ടതാണു്. 'ആത്മനവശക്ത്യാത്മാ' എന്നുള്ളതു് അതായതു ദേവന്റെ 'നവശക്തിസ്വരൂപ'മാണു് അഷ്ടബന്ധം എന്നതിനെ കാണിക്കുന്നു. *

ഇവിടെ എണ്ണ എത്രയാണു് ചേർക്കേണ്ടതെന്നു പറഞ്ഞിട്ടില്ല. ആവശ്യാനുസരണം ഓരോ കൂട്ടിനും ചേർക്കണമെന്നു താല്പര്യം. ശംഖുപൊടി മുഴുവനും ആദ്യംതന്നെ ചേർക്കുന്നപക്ഷം അഷ്ടബന്ധത്തിനു ഉറപ്പുകുറയും. അതു വരാതിരിപ്പാനായിട്ടാണു് മുക്കാൽ ഭാഗം ആദ്യം ചേർക്കുവാനും, ബാക്കികൊണ്ടു ദിവസവും അഷ്ടബന്ധത്തിൽ ഉരച്ചു ചേർക്കാനും വിധിച്ചിരിക്കുന്നതു്. 5 രൂപാത്തൂക്കം ഒരു ഭാഗം എന്ന തോതിൽ ഉണ്ടാക്കുന്ന ഒരു കൂട്ടു അഷ്ടബന്ധത്തിനു ചുരുങ്ങിയതു് ഒരു ലക്ഷം ഇടി ചെന്നേ മതിയാകൂ. അഷ്ടബന്ധം ഉണ്ടാക്കി ഉപയോഗിച്ചു പരിചയമുള്ളവരുടെ സഹായം ആവശ്യമാണെന്നും പറയട്ടെ.

## I. കടുശർക്കരയോഗം.

അഷ്ടബന്ധത്തിന്റെ അഭാവത്തിൽ ബിംബങ്ങളെ ഉറപ്പിക്കുവാനുള്ള കടുശർക്കരയോഗത്തെയാണു് ഇനി പറയുന്നതു്. E വിഭാഗത്തിൽ (പേജ് 111) പറഞ്ഞ കടുശർക്കരയാകട്ടെ ബഹുബേരവിധാനത്തിനു് പ്രത്യേകരീതിയിൽ ഒരുതരം അഷ്ടബന്ധമുണ്ടാക്കി തേച്ചു് ബിംബമുണ്ടാക്കുന്ന വിധത്തെയാകുന്നു എന്നും അറിയേണ്ടതാണു്.

---

* അഷ്ടബന്ധത്തെക്കുറിച്ചു് എന്റെ ഓർമ്മയിലുള്ള ഒരു ഭാഷാശ്ലോകം ഇവിടെ ചേർക്കുന്നു.

കോഴിപ്പരൽപ്പൊടി, മണൽപ്പൊടി, കോലരക്കു്,
ശംഖാറുകൂറു്, ചതുരാകൃതിചെഞ്ചലീയം
നെല്ലിക്കപാതി, ഇരുകൂറുകടുക്ക, നല്ല
കാർപ്പാസവും തിലരസത്തിൽ നനച്ചിടിപ്പൂ.

ഭൂമ്യേകമാനം, ത്രിഫലാത്രിമാനം, പാഷാണജാലം ദശമാനമേവ,
ചെഞ്ചല്യചൂർണ്ണേന സമം സുപക്വം തൈലേനയുക്തം കടുശർക്കരാഖ്യം.

കാവിമണ്ണ് ഒരു ഭാഗം, ത്രിഫല മൂന്നു ഭാഗം (കടുക്ക, നെല്ലിക്ക, താന്നിക്ക ഇവ ഓരോന്നും കുരുകളഞ്ഞ് ഉണക്കിപ്പൊടിച്ചത് ഓരോഭാഗംവീതമെന്നർത്ഥം) കോഴിപ്പരൽ പത്തുഭാഗം, ഇവയെല്ലാം കൂടിയേടത്തോളം (പതിനാലു ഭാഗമെന്നർത്ഥം) ചെഞ്ചല്യം ഇതെല്ലാം നല്ലവണ്ണം പൊടിച്ചു ശീലപ്പൊടിയാക്കി കൂട്ടിക്കലർത്തുക.

പിന്നെ ഒരു ചീനച്ചട്ടി അടുപ്പത്തു വെച്ച്, ഒഴക്ക് എള്ളാട്ടിയ എണ്ണ വീഴ്ത്തി, എണ്ണ മൂത്താൽ കലർത്തിയ പൊടിയിൽ പകുതിയും കുറേശക്കുറേശയായി ഇട്ടു ഇളക്കിച്ചേർക്കുക. പകുതിയായാൽ വീണ്ടും ഒഴക്ക് എള്ളാട്ടിയ എണ്ണകൂടി വീഴ്ത്തി പൊടി മുഴുവനും ഇട്ടു നല്ലവണ്ണം ഇളക്കിച്ചേർക്കണം. തേൻ പാകമായാൽ തീയ് താഴ്ത്തുക; ചീനച്ചട്ടി അടുപ്പിൽ നിന്നും ഇറക്കരുത്. അതിൽനിന്നും കുറേശയായി ചട്ടുകംകൊണ്ടെടുത്ത് ഒരു പലകമേലിട്ട്, എണ്ണ പുരട്ടിയ കൈകൊണ്ട് എടുത്ത് ഇടേണ്ട ദിക്കിൽ ഇട്ടുറപ്പിക്കുക.

—•—



## അനുബന്ധം II

# ജീർണ്ണോദ്ധാരവിധി.

ആകല്പാന്തസ്ഥാസ്നുഭാവേന ഭക്ത്യാ
ദേവസ്യൈവം സമ്പ്രതിഷ്ഠാപിതസ്യ
പ്രാസാദാദിസ്വാംഗജീർത്തിർയദി സ്യാ-
ദുദ്ധൃത്യാതസ്തം നവാംഗീകരോതു. 1

കല്പാന്തകാലംവരെ നിലനില്ക്കണമെന്ന വിചാരത്തോടെ ഇപ്രകാരം ഭക്തിപൂർവ്വം നന്നായി പ്രതിഷ്ഠിച്ച ദേവന്റെ പ്രാസാദം മുതലായവയ്ക്കോ സ്വന്തം (വിഗ്രഹത്തിന്റെ) അവയവങ്ങൾക്കോ ജീർണ്ണത ഉണ്ടായാൽ അവിടെനിന്നും ഇളക്കി മാററി പുതുക്കിപ്പണിയണം.

ജീർണ്ണോദ്ധൃതിം സ്ഥാപിതമന്ത്രബിംബ-
ഗൃഹാദി ജീർത്തൌ സപദീതി കുര്യാൽ.
ദുസ്ഥോഽന്യഥാ ചേൽ വിപദേ തഥാ ചേൽ
സുസ്ഥോഽത്ര ദേവോ യദി സമ്പദേ സ്യാൽ. 2

സ്ഥാപിക്കപ്പെട്ട മന്ത്രബിംബത്തിനോ ഗൃഹാദികൾക്കോ ജീർണ്ണത ഉണ്ടായാൽ ജീർണ്ണോദ്ധാരണം ഉടൻതന്നെ ചെയ്യേണ്ടതാകുന്നു. അപ്രകാരം ചെയ്യില്ലെങ്കിൽ, നല്ല നിലയിൽ ഇരിക്കുന്ന ദേവൻ അഭ്യുദയം നല്കുമെങ്കിൽ ദുഃസ്ഥിതിയിലായ ദേവൻ ആപത്തിന്നു കാരണമാകും.

ജീർണ്ണോദ്ധാരവിധിം വദാമി ശിഥിലേ ജീർണ്ണേഽഥ ദഗ്ധേഽഥവാ
പ്രാസാദേ സ്ഫുടിതേ വിപര്യയഗതേ ലിംഗേഽഥവാ ചോഭയേ.
ഐശാന്യാം ദിശി തസ്യ ഗേഹമഭിതഃ കൃത്വാ നവം മന്ദിരം
തത്പാർശ്വേ ചതുരശ്രകം ച പുരതഃ കുര്യാൽ പുനർമണ്ഡപം. 3

ഇനി ജീർണ്ണോദ്ധാരവിധിയെ പറയാം. പ്രാസാദം പൊളിഞ്ഞ് പോവുകയോ ജീർണ്ണിക്കുകയോ, കത്തിപ്പോവുകയോ ചെയ്താൽ, അല്ലെങ്കിൽ ബിംബം ഉടഞ്ഞ് പോവുകയോ സ്ഥാനം തെററുകയോ ചെയ്താൽ അഥവാ ഇതു രണ്ടും സംഭവിച്ചാൽ ആ ക്ഷേത്രത്തിന്നടുത്തായി ഈശാനകോണിൽ പുതിയ ഒരു ഗൃഹം തീർത്ത് അതിന്നു സമീപം മുൻഭാഗത്ത് ചതുരാകൃതിയിൽ ഒരു മണ്ഡപവും ഉണ്ടാക്കണം.

ഐന്ദ്രേശാനവിഭാഗേ വാ സോമേശാനാന്തരേഽപി വാ
കൃത്വാ കാഷ്ഠമയം ഗേഹമല്പം പ്രാകാരബാഹ്യതഃ. 4

മതിൽക്കെട്ടിന്നു പുറത്തായി, ഇന്ദ്രൻ ഈശാനൻ എന്നീ ദേവതകളുടെ പദങ്ങൾക്കിടയിലൊ, സോമന്റേയും ഈശാനന്റേയും പദങ്ങൾക്കിടയിലോ മരംകൊണ്ടുള്ള ഒരു ചെറിയ ഗൃഹം (ക്ഷേത്രം) പണിചെയ്ത് (ജീർണ്ണോദ്ധാരം) തുടങ്ങണം.

നാഗേ ശോഷേഽഥവാ മൂലപ്രാസാദസ്യാനുരൂപതഃ
പ്രാഗ്ദ്വാരേ വായുകോണേ വാ നൈരൃത്യാം വാന്യ ഗോമുഖേ.
പ്രാസാദമല്പം കാഷ്ഠൈർവാ മൃദ്ഭിർവാ സുമനോഹരം
ദേവസ്യാഭിമുഖം തൽസ്യാൽ തദഗ്രേ മണ്ഡപം ശുഭം. 5 & 6

അല്ലെങ്കിൽ മൂലപ്രാസാദത്തെ അനുസരിച്ച് നാഗപദത്തിലോ ശോഷപദത്തിലോ കിഴക്കേ പ്രവേശദ്വാരത്തിങ്കലോ വായുകോണിലോ നിരൃതികോണിലോ മറേറതെങ്കിലും ദിക്കിലോ ചെറിയ ഒരു പ്രാസാദം മരംകൊണ്ടോ മണ്ണുകൊണ്ടോ ദേവനഭിമുഖമായും മനോഹരമായും ഉണ്ടാക്കണം. അതിന്നു മുൻഭാഗത്ത് ശുഭമായ മണ്ഡപവും ഉണ്ടാക്കണം.

അർവ്വാക് സപ്തകരാച്ച മന്ദിരസമോ വിസ്താരതോ മണ്ഡപ-
സ്തസ്മാൽ സപ്തകരാധികേ തു ഭവനേ പാദം വിഹായാപ്പ്യേൽ
പ്രാസാദസ്യ സമം വിഭജ്യ ച്ഛതളക് ഭാഗൈരധിഷ്ഠാനകം
ദ്വാഭ്യാം സംപരികല്പയേച്ച വിധിവൽ പ്രത്യുന്നതിം മണ്ഡപേ. 7

മന്ദിരവിസ്താരം ഏഴുകോലിൽ കുറവാണെങ്കിൽ മണ്ഡപവിസ്താരം അതിന്നൊപ്പമാകാം. മന്ദിരം ഏഴുകോലിൽ കൂടുതലാണെങ്കിൽ അതിന്റെ നാലിൽ ഒരു ഭാഗം കുറച്ച് മണ്ഡപവിസ്താരം കല്പിക്കണം. പ്രാസാദത്തിന്റെ തറയുയരത്തെ നാല് സമഭാഗങ്ങളാക്കി അതിൽ രണ്ട് ഭാഗംകൊണ്ട് മണ്ഡപത്തിന്റെ ഉയരം വിധിപോലെ നിശ്ചയിക്കണം.

തന്മധ്യേ ഭുവി വേദികാ ച വിഹിതാ തസ്യാശ്ചതുർഭാഗതോ
വിസ്താരേണ തദുന്നതിശ്ച നവഭിർധാമ്നഃ പ്രതേരുന്നതിം.
ഭംഗ്യൈകദ്വികേന മിതാഥവാ പരിമിതിം കുര്യാച്ഛത്രഭായസ്ഥിതം
വിപ്രാദിഷ്വഥ വർണ്ണഭേദവിഹിതം വർണ്ണേഷുവാ മണ്ഡപം.

അതിന്റെ മദ്ധ്യത്തിൽ (ബാലാലയത്തിന്റെ) ഒരു വേദിക ഉണ്ടാക്കണം. അതിന്റെ വിസ്താരം മന്ദിരത്തിന്റെ നാലിലൊന്ന് ആയിരിക്കണം, അത്രതന്നെ ഉയരവുമാകാം. അഥവാ ഗൃഹത്തിന്റെ പടിയുടെ ഉയരത്തെ ഒമ്പതായി ഭാഗിച്ച് ഒരു ഭാഗംകൊണ്ട് വേദികയുടെ ഉയരം കല്പിക്കണം വിപ്രാദിവർണ്ണങ്ങളിൽവെച്ച് വർണ്ണഭേദമനുസരിച്ച് ശുഭമായി വിധിക്കപ്പെട്ട ചുററ് കണക്കാക്കിയും മണ്ഡപമുണ്ടാക്കാം.

തന്മധ്യേ ദാരവം പീഠം സശ്വഭ്രം കാരയേദ് ഗുരുഃ
ബിംബം ലോഹമയം വാല്പം കുര്യാദ് ബിംബാനുസാരതഃ
രത്നന്യാസം വിനാ സർവ്വം പ്രതിഷ്ഠോക്തം സമാചരേൽ. 9

അതിന്റെ നടുവിൽ മരംകൊണ്ട് ദ്വാരത്തോടുകൂടിയ ഒരു പീഠത്തെ ഉണ്ടാക്കണം. മൂലബിംബത്തിനനുസരിച്ച് ലോഹംകൊണ്ടുള്ള ഒരു ചെറിയ ബിംബവും ഉണ്ടാക്കണം. രത്നന്യാസമൊഴിച്ച് പ്രതിഷ്ഠാവിധികളൊക്കെയും ആചരിക്കണം.

നിഷ്ക്രാമണേന വിധിനാത്ര തന്തേരംഗേ
വൈകല്യമേഷി വിതരേള്ള യഥാപുരം തൽ.

സങ്കോചനേന ബഹിരംഗവിപത്ത്യുദ്ധേ
നിഷ്ക്രാമണേന ചിരകാലചികീർഷിതം ചേൽ. 10

ഗർഭഗൃഹം, പീഠം, ബിംബം മുതലായ അന്തരംഗത്തിനാണ് കോട്ടം സംഭവിച്ചിട്ടുള്ളതെങ്കിൽ നിഷ്ക്രാമണവിധിപ്രകാരം ജീർണ്ണോദ്ധാരണം നടത്തണം ബഹിരംഗത്തിനാണ് കേടെങ്കിൽ സങ്കോചനവിധിപ്രകാരമാകാം. അതുതന്നെ ദീർഘകാലംകൊണ്ടു് ചെയ്യുവാനാണ് ഉദ്ദേശമെങ്കിൽ നിഷ്ക്രാമണവിധിപ്രകാരം വേണം

തത്തദ്ദ്രവൈഃ ശിലാദ്യൈസ്തു സമാധേയം ഹി പൂർവ്വവത്
സംസ്ഥാനം പ്രാഗ്ഭവേ സ്യാദലങ്കാരാംസ്തു കാരയേൽ. 11

കല്ല്, മരം മുതലായവ പണ്ട് ഉപയോഗിച്ചിരുന്ന മാതിരിതന്നെ ഉപയോഗിച്ച് ജീർണ്ണോദ്ധാരണം ചെയ്യണം, ആകൃതിയും അലങ്കാരങ്ങളും പഴയതുപോലെയായിരിക്കണം.

മാനതുംഗത്വഹാനിശ്ച വൃദ്ധിശ്ചാപി ന ശസ്യതേ
ജാതിച്ഛന്ദവികല്പാനാം സ്യാന്മാനം പ്രാഗ്ഭവേ ഹി. 12

ചുറ്റളവും ഉയരവും കൂട്ടുന്നതും കുറയ്ക്കുന്നതും നല്ലതല്ല. ജാതി, ഛന്ദം, മുതലായ പ്രാസാദങ്ങളുടെ അളവുകളും മുൻപിലത്തേതുതന്നെ ആയിരിക്കണം.

സ്വയംഭൂദൈവികാർഷാണാമല്പം പ്രാക്തനധാമ ചേൽ.
ജീവാനാപതിതം, തസ്യ വൃദ്ധിർന്നോ ദോഷമാവഹേൽ. 13

സ്വയംഭൂവായതും ദേവന്മാരോ ഋഷികളോ പ്രതിഷ്ഠിച്ചതുമായ ക്ഷേത്രമാണെങ്കിൽ അതിന്റെ മുൻനില നോക്കാതെ ഉൽകൃഷ്ടമായ അളവുകളെ സ്വീകരിക്കുന്നതിൽ ദോഷമില്ല.

ദ്വാരപ്രാകാരപീഠാദ്യമയുക്തസ്ഥാനഗം യദി
പരിവാരം ച തത്പ്രോക്തസ്ഥാനേ കുര്യാൽ സലക്ഷണം 14

ദ്വാരം, പ്രാകാരം, പീഠം മുതലായവയും പരിവാരങ്ങളും സ്ഥാനം തെറ്റിയിട്ടുണ്ടെങ്കിൽ അവയെ യഥാസ്ഥാനം ലക്ഷണാന്വിതമാക്കി ചെയ്യണം.

സലക്ഷണം പ്രകുർവ്വീത പൂർവ്വസംസ്ഥാനസുന്ദരം
സ്വായംഭുവാർഷദൈവം വാ നിഷ്കലം സകലം തു വാ. 15

സ്വയംഭുവോ ആർഷമോ ദൈവമോ നിഷ്കലമോ സകലമോ ആയതു് പഴയ ആകൃതിയോടുകൂടി മനോഹരമായി ലക്ഷണമൊത്തു് നിർമ്മിക്കേണ്ടതാകുന്നു

സ്ഥാനാന്ന ചാലയേല്ലിംഗം പൂർവ്വസ്ഥാനേഽർഹതി സ്ഥിതിഃ
നദ്യബ്ധിജലവാതാദ്യൈർഹൃതേ വാ ചലിതേഽപി വാ 16

തസ്മാൽ സഹസ്രദണ്ഡാന്തം ക്ഷേമേ സംസ്ഥാപയേൽ പുനഃ
അഭാവേ ത്വഭാവേ തു പൂർവ്വലിംഗസമം നവം. 17

ബിംബം സ്ഥാനത്തുനിന്നു മാററരുത്, പൂർവ്വസ്ഥാനത്തുതന്നെ സ്ഥാപിയ്ക്കണം. എന്നാൽ നദി, സമുദ്രം മുതലായവയുടെ ആക്രമണംകൊണ്ടോ കൊടുങ്കാററുകൊണ്ടോ നഷ്ടപ്പെടുകയോ ഇളകി പോകുകയോ ചെയ്തതാണെങ്കിൽ പൂർവ്വസ്ഥാനത്തുനിന്ന് ആയിരം ദണ്ഡുവിന്നുള്ളിൽ സുരക്ഷിതമായ സ്ഥാനത്തു പുനഃസ്ഥാപിയ്ക്കണം പഴയ ബിംബമുണ്ടെങ്കിൽ അതുതന്നെ പ്രതിഷ്ഠിയ്ക്കണം. അതു നഷ്ടപ്പെട്ടുവെങ്കിൽ അതിന്നു് തുല്യമായ പുതിയ ബിംബം സ്ഥാപിയ്ക്കണം

പൂർവ്വതുല്യവിമാനേതു പ്രായശ്ചിത്താദനന്തരം
പ്രതിഷ്ഠിതം ഭവേദ് വൃദ്ധ്യൈ രാജരാഷ്ട്രപ്രജാഹിതം. 18

പണ്ടത്തേതിന്നു തുല്യമായ പ്രാസാദത്തിൽ പ്രായശ്ചിത്താദികൾ ചെയ്തിട്ട് പ്രതിഷ്ഠിച്ചാൽ രാജാവിന്നും രാഷ്ട്രത്തിന്നും പ്രജകൾക്കും നന്മ വരുകയും അഭിവൃദ്ധിയുണ്ടാവുകയും ചെയ്യും.

തത്ര മൂലാലയസ്ഥാനാദ് യമാഗ്നിമരുതാം ദിശം
ത്യക്ത്വാ യഥേഷ്ടമന്യത്ര വിധിനാ സ്ഥാപയേദ്ദിശി 19

ഇപ്രകാരം മാററി സ്ഥാപിയ്ക്കുന്നതു് മൂലക്ഷേത്രത്തിന്റെ സ്ഥാനത്തുനിന്നു് യമാഗ്നിവായുകോണു് എന്നിവ ഒഴികെ മറേറതെങ്കിലും ദിക്കിലേയ്ക്കാകാം.

യമേ കർത്തൃനൃപസ്യാപന്മരുദഗ്ന്യോർജ്ജനക്ഷയഃ
തസ്മാൽ തേ പരിഹൃത്യൈവ ചലിതസ്ഥാപനം ഹിതം. 20

തെക്കേദിക്കിലായാൽ രാജാവിന്നു് ആപത്തും വായുകോണിലോ അഗ്നികോണിലോ ആയാൽ ജനങ്ങൾക്കു നാശവും സംഭവിയ്ക്കും. അതിനാൽ ആ ദിക്കുകൾ ഒഴിവാക്കി മാററി പ്രതിഷ്ഠിച്ചാൽ ഹിതമായിരിയ്ക്കും.

ഖണ്ഡാനാം പ്രാക്തനാൽ സ്ഥാനാൽ പ്രാഗുദക്പരിതോഽധികം
മനോന്മാനപ്രമാണോച്ചം തലാധിക്യം ച ശസ്യതേ. 21

ഖണ്ഡപ്രാസാദങ്ങൾക്കു് മുമ്പുണ്ടായിരുന്ന സ്ഥാനത്തുനിന്നു് കിഴക്കോട്ടോ വടക്കോട്ടോ നാലു ദിക്കിലേയ്ക്കുമായോ അളവു കൂട്ടുന്നതും തലങ്ങൾ (നിലകൾ) വർദ്ധിപ്പിയ്ക്കുന്നതും കൊള്ളാം.

പൂർവ്വസ്മാദ് ഹീനമാനാദ്യം സ്ഥാനം കർത്തൃനൃപാഹിതം
ദ്വാരഭിത്ത്യങ്കണാദീനാം ഗോപനം ച വിനാശകൃൽ. 22

മുമ്പത്തേക്കാൾ അളവും തലങ്ങളും മററും കുറച്ചുള്ള പ്രാസാദം ക്ഷേത്രനിർമ്മാതാവിന്നും രാജാവിന്നും അഹിതമായി ഭവിയ്ക്കും ദ്വാരം, ഭിത്തി, അങ്കണം മുതലായവയെ മറയ്ക്കുന്നതു നാശകരമാകുന്നു.

വിനഷ്ടവസ്തുനോ ഗർഭം ത്യക്ത്വാ ഗർഭം ന്യസേൽ പുനഃ
അധിഷ്ഠാനാദികം പ്രാഗ്വത് കുര്യാൽ സ്തംഭാദികാനപി. 23

ഗർഭന്യാസത്തിന്നു് ഉപയോഗിച്ച വസ്തുക്കൾ നഷ്ടപ്പെട്ടുവെങ്കിൽ വീണ്ടും ഗർഭന്യാസം നടത്തേണ്ടതാകുന്നു. അധിഷ്ഠാനം (തറ), സ്തംഭം മുതലായവ പണ്ടേപ്പോലെത്തന്നെ ഉണ്ടാക്കണം.

യദി തൽ പ്രാക്തനദ്രവ്യൈർ നിഷ്പാദ്യം ചേദ് ഗൃഹാദികം
പ്രാരഭ്യാദൌ നവദ്രവ്യൈഃ പുരാണൈർയോജയേൽ തതഃ. 24

പഴയ വസ്തുക്കളുപയോഗിച്ചാണ് ഗൃഹാദികളെ നിർമ്മിയ്ക്കുന്നതെങ്കിൽ ആദ്യം പുതിയതായ വസ്തുക്കളെ സ്ഥാപിച്ചശേഷം അതിനോടു പഴയതിനെ യോജിപ്പിയ്ക്കേണ്ടതാകുന്നു.

യോഗം നവൈർനവൈരിഷ്ടം പുരാണാനാം പുരാതനൈഃ.
മിശ്രയോഗേ വിനാശഃ സ്യാദതോ മിശ്രം ന കാരയേൽ. 25

വസ്തുക്കളെ കൂട്ടിച്ചേർക്കുമ്പോൾ (മരം മുതലായവ) പുതിയതിനെ പുതിയതിനോടു കൂട്ടിച്ചേർക്കുന്നതും പഴയതിനെ പഴയതിനോടു കൂട്ടിച്ചേർക്കുന്നതുമാണ് നല്ലതു്. പുതിയതും പഴയതും കൂട്ടിച്ചേർത്താൽ നാശമുണ്ടാകും; അതിനാൽ അവയെ തമ്മിൽ കലർത്തരുതു്

പുരഗ്രാമാലയാദീനി പൂർവ്വവസ്തുാനുരൂപതഃ
തദ് ബാധകം തു നിർമ്മാണം കുലനാശകരം ത്യജേത്. 26

പുരങ്ങൾ, ഗ്രാമങ്ങൾ, ആലയങ്ങൾ മുതലായവ പഴയതുപോലെതന്നെ ആയിരിക്കണം.

അന്തഹാരാ ബഹിർമൂലാദല്പലിംഗാലയാദികം
കർവ്വീതവാന്ത സാലസ്യ യഥാമൂലം ന പീഡയേൽ. 27

അന്തഹാര, ബാഹ്യഹാര, ഉപദേവാലയം മുതലായവ മതില്ക്കെട്ടിനകത്തു മൂലക്ഷേത്രത്തിന്നു ഹാനി തട്ടാതെ നിർമ്മിയ്ക്കണം.

മൂലാലയസമം ക്ഷുദ്രമധികം തന്ന ശസ്യതേ
ശസ്തമർദ്ധം ച പാദോനം ശരാംശേ ത്ര്യംശമേവ വാ 28

ഉപദേവാലയം മൂലക്ഷേത്രത്തിനോടു സമമാകാം; അധികമാകരുതു്. പകുതിയോ മുക്കാൽ ഭാഗമോ, അഞ്ചിലൊന്നോ, മൂന്നിലൊന്നോ വലുപ്പമായി പണിയുന്നതു നല്ലതാകുന്നു.

ശിഖിവിശിഖസുഷിരഭക്തേ മൂലഗൃഹേ മൂലബിംബേ ച
നേത്രാഗ്നിഭൂതഭാഗൈർബാലഗൃഹം ബാലബിംബം ച. 29

ബാലഗൃഹവും ബാലബിംബവും മൂലഗൃഹത്തിന്റേയും മൂലബിംബത്തിന്റേയും നാലിൽ രണ്ടോ അഞ്ചിൽ നാലോ ഒമ്പതിൽ അഞ്ചോ ഭാഗങ്ങളെക്കൊണ്ടു് നിർമ്മിയ്ക്കണം.

ദോഷേ ലഘുതരേ ബിംബം നൈവ ത്യാജ്യം കദാചന
ബാഹുച്ഛേദേ കരച്ഛേദേ പാദച്ഛേദേ തഥൈവ ച. 30

കേടു് നിസ്സാരമാണെങ്കിൽ ബിംബം ഒരിയ്ക്കലും മാററരുതു്. കയ്യോ കാലോ ഒടിഞ്ഞിട്ടുണ്ടെങ്കിൽ മാറേറണ്ടതില്ല.

തഥൈവ സ്ഫുടിതേ ഭിന്നേ യസ്മിന്നവയവേ ഗതേ
വൈരൂപ്യം ജായതേ യസ്യ തത് ത്യാജ്യം പ്രായശോ ഭവേത്. 31

അതുപോലെ ചിന്നിയതോ പൊട്ടിയതോ ആയാൽ ഏതു് അവയവം നഷ്ടപ്പെട്ടതു കൊണ്ടാണോ വൈരൂപ്യം സംഭവിച്ചതു് ആ അവയവം മാത്രം മാററിയാൽ മതി.

അംഗുല്യാദി പരിച്ഛേദേ ബന്ധനം ശസ്യതേ ബുധൈഃ. 32

വിരൽ മുതലായതു മുറിഞ്ഞാൽ കെട്ടുന്നതു് മതിയെന്നു് അറിവുള്ളവർ പറയുന്നു.

മഹാദോഷസമായുക്തേ സാന്നിദ്ധ്യം ലക്ഷ്യതേ യദി
തഥൈവ ബദ്ധ്വാ സംശോധ്യ പ്രായശ്ചിത്തം സമാചരേത്. 33

വലിയ കേട് പററിയതായാലും ബിംബത്തിൽ ചൈതന്യം കാണുന്നുവെങ്കിൽ അപ്രകാരംതന്നെ കെട്ടി ഉറപ്പിച്ചു് ശുദ്ധി ചെയ്തു് പ്രായശ്ചിത്തവും ചെയ്യേണ്ടതാകുന്നു.

ഉൽപാദ്യോക്തവദല്പബിംബമുപനീയാതോ ബഹിഃ സന്ദഹേത്
ഗോസർപ്പിസ്നപിതം തമേധദഹനേ തദ്ദാരവം ചേൽ ഗുരുഃ
ലൌഹം ചേൽ ഗുരവേ സമർപ്പയതു തത് വിദ്രാവ്യ യദ്വാഥവാ
ച്ഛിത്വാ നാളമിദം വിശോധ്യ സുശുഭം തൽകൌതുകം കൽപയേൽ. 34

ഉടഞ്ഞ ബിംബം മരംകൊണ്ടുള്ളതാണെങ്കിൽ തന്ത്രി അതിനെ നെയ്യിൽ മുക്കി ഉചിതമായ വിറകുകൊണ്ടുള്ള അഗ്നിയിൽ ദഹിപ്പിക്കേണ്ടതാകുന്നു. ലോഹബിംബമാണെങ്കിൽ ബ്രാഹ്മണന്നു ദാനം ചെയ്യണം അല്ലെങ്കിൽ ഉരുക്കി ശുദ്ധിചെയ്തു് തന്ത്രി അതുകൊണ്ടു് കാപ്പു് പണിയിക്കണം

ഏവം ജീർണ്ണം ഗൃഹം വാഥ ബിംബം വാ പ്രോക്തവർത്മനാ
കൃത്വാ നവം ദൃഢം ദേവം സംസ്ഥാപ്യ സുഖമർച്ചയേത്. 35

ഇപ്രകാരം ജീർണ്ണിച്ച ക്ഷേത്രമോ ബിംബമോ പറഞ്ഞ പ്രകാരം പുതിയതും ഉറപ്പുള്ളതുമായി നിർമ്മിച്ചു് ദേവനെ പ്രതിഷ്ഠിച്ചു് വേണ്ടതുപോലെ പൂജിക്കണം.

ശുഭം

---

## അനുബന്ധം II

| ചുററ് | | യോനി | വ്യയം | ആയം | | നക്ഷത്രം | | വയസ്സ് | തിഥി | | | കരണം | ആഴ്ച | നക്ഷത്ര വ്യയം | ഗുണദോഷ ഫലം |
|---|---|---|---|---|---|---|---|---|---|---|---|---|---|---|---|
| കോൽ | വിരൽ | | | കോൽ | വിരൽ | നാൾ | നാഴിക | | പക്ഷം | തിഥി | നാഴിക | | | | |
| 3 | 0 | 1 | 9 | 12 | 0 | ചതയം | 60 | 0 | അ | നവമി | 60 | ആന | കു | 7 | മദ്ധ്യമം |
| 3 | 6 | 3 | 11 | 5 | 8 | കാർത്തിക | 20 | ബാല്യം | അ | വാവ് | 20 | നാല്ക്കാലി | ച | 3 | അധമം |
| 4 | 8 | 5 | 13 | 10 | 16 | പൂയം | 40 | ,, | പൂ | പഞ്ചമി | 40 | പുലി | മ | 9 | മദ്ധ്യമം |
| 5 | 0 | 7 | 1 | 4 | 0 | അത്തം | 60 | ,, | പൂ | ദശമി | 60 | ആന | ശു | 5 | ഉത്തമം |
| 5 | 16 | 1 | 3 | 9 | 8 | മൂലം | 20 | ,, | അ | പ്രതിപദം | 20 | പുലി | ബു | 1 | ഉത്തമം |
| 6 | 8 | 3 | 5 | 2 | 16 | ചതയം | 40 | ,, | അ | ഷഷ്ഠി | 40 | പശു | ച | 7 | അധമം |
| 7 | 0 | 5 | 7 | 8 | 0 | ഭരണി | 60 | കൌമാരം | അ | ഏകാദശി | 60 | പുലി | മ | 3 | മദ്ധ്യമം |
| 7 | 16 | 7 | 9 | 1 | 8 | പൂയം | 20 | ,, | പൂ | ദ്വിതീയ | 20 | പുലി | ഗു | 9 | അധമം |
| 8 | 8 | 1 | 11 | 6 | 16 | അത്തം | 40 | ,, | പൂ | സപ്തമി | 40 | പശു | ബു | 5 | ഉത്തമം |
| 9 | 0 | 3 | 13 | 12 | 0 | തൃക്കേട്ട | 60 | ,, | പൂ | ദ്വാദശി | 60 | പുലി | ച | 1 | മദ്ധ്യമം |
| 9 | 16 | 5 | 1 | 5 | 8 | ചതയം | 20 | ,, | അ | തൃതീയ | 20 | പശു | ര | 7 | ഉത്തമം |
| 10 | 8 | 7 | 3 | 10 | 16 | ഭരണി | 40 | യൌവ്വനം | അ | അഷ്ടമി | 40 | പന്നി | ഗു | 3 | മദ്ധ്യമം |
| 11 | 0 | 1 | 5 | 4 | 0 | പുണർതം | 60 | ,, | അ | ത്രയോദശി | 60 | പശു | ബു | 9 | മദ്ധ്യമം |
| 11 | 16 | 3 | 7 | 9 | 8 | അത്തം | 20 | ,, | പൂ | ചതുർത്ഥി | 20 | പശു | കു | 5 | മദ്ധ്യമം |
| 12 | 8 | 5 | 9 | 2 | 16 | തൃക്കേട്ട | 40 | ,, | പൂ | നവമി | 40 | പന്നി | ര | 1 | അധമം |
| 13 | 0 | 7 | 11 | 8 | 0 | അവിട്ടം | 60 | ,, | പൂ | ചതുർദ്ദശി | 60 | പശു | ഗു | 7 | മദ്ധ്യമം |
| 13 | 16 | 1 | 13 | 1 | 8 | ഭരണി | 20 | വാർദ്ധക്യം | അ | പഞ്ചമി | 20 | പന്നി | ശു | 3 | അധമം |
| 14 | 8 | 3 | 1 | 6 | 16 | പുണർതം | 40 | ,, | അ | ദശമി | 40 | വിഷ്ടി | കു | 9 | മദ്ധ്യമം |
| 15 | 0 | 5 | 3 | 12 | 0 | ഉത്രം | 60 | ,, | അ | വാവ് | 60 | പാമ്പ് | ര | 5 | ഉത്തമം |
| 15 | 16 | 7 | 5 | 5 | 8 | തൃക്കേട്ട | 20 | ,, | പൂ | ഷഷ്ഠി | 20 | പന്നി | മ | 1 | മദ്ധ്യമം |
| 16 | 8 | 1 | 7 | 10 | 16 | അവിട്ടം | 40 | ,, | പൂ | ഏകാദശി | 40 | വിഷ്ടി | ശു | 7 | ഉത്തമം |
| 17 | 0 | 3 | 9 | 4 | 0 | അശ്വതി | 60 | മരണം | അ | പ്രതിപദം | 60 | പന്നി | കു | 3 | അധമം |
| 17 | 16 | 5 | 11 | 9 | 8 | പുണർതം | 20 | ,, | അ | സപ്തമി | 20 | വിഷ്ടി | ച | 9 | അധമം |
| 18 | 8 | 7 | 13 | 2 | 16 | ഉത്രം | 40 | ,, | അ | ദ്വാദശി | 40 | കഴുത | മ | 5 | അധമം |
| 19 | 0 | 1 | 1 | 8 | 0 | അനിഴം | 60 | ,, | പൂ | ദ്വിതീയ | 60 | പന്നി | ശു | 1 | അധമം |

| ചുററ് കോൽ | ചുററ് വിരൽ | യോനി | വ്യയം | ആയം കോൽ | ആയം വിരൽ | നക്ഷത്രം പേര് | നക്ഷത്രം നാഴിക | വയസ്സ് | പക്ഷം | തിഥി | നാഴിക | കരണം | ആഴ്ച | പക്ഷോത്തരം | ഗുണദോഷ ഫലം |
|---|---|---|---|---|---|---|---|---|---|---|---|---|---|---|---|
| 19 | 16 | 3 | 3 | 1 | 8 | അവിട്ടം | 20 | മരണം | പൂ | അഷ്ടമി | 20 | വിഷ്ടി | ബു | 7 | അധമം |
| 20 | 8 | 5 | 5 | 6 | 16 | അശ്വതി | 40 | ബാല്യം | പൂ | ത്രയോദശി | 40 | കഴുത | ച | 3 | ഉത്തമം |
| 21 | 0 | 7 | 7 | 12 | 0 | തിരുവാതിര | 60 | ,, | അ | തൃതീയ | 60 | വിഷ്ടി | മ | 9 | മദ്ധ്യമം |
| 21 | 16 | 1 | 9 | 5 | 8 | ഉത്രം | 20 | ,, | അ | നവമി | 20 | കഴുത | ഗു | 5 | മദ്ധ്യമം |
| 22 | 8 | 3 | 11 | 10 | 16 | അനിഴം | 40 | ,, | അ | ചതുർദ്ദശി | 40 | പുള്ള് | ബു | 1 | മദ്ധ്യമം |
| 23 | 0 | 5 | 13 | 4 | 0 | തിരുവോണം | 60 | ,, | പൂ | ചതുർത്ഥി | 60 | വിഷ്ടി | ച | 7 | അധമം |
| 23 | 16 | 7 | 1 | 9 | 8 | അശ്വതി | 20 | കൌമാരം | പൂ | ദശമി | 20 | കഴുത | ര | 3 | ഉത്തമം |
| 24 | 8 | 1 | 3 | 2 | 16 | തിരുവാതിര | 40 | ,, | പൂ | വാവ് | 40 | സിംഹം | ഗു | 9 | മദ്ധ്യമം |
| 25 | 0 | 3 | 5 | 8 | 0 | പൂരം | 60 | ,, | അ | പഞ്ചമി | 60 | കഴുത | ബു | 5 | ഉത്തമം |
| 25 | 16 | 5 | 7 | 1 | 8 | അനിഴം | 20 | ,, | അ | ഏകാദശി | 20 | സിംഹം | ക | 1 | മദ്ധ്യമം |
| 26 | 8 | 7 | 9 | 6 | 16 | തിരുവോണം | 40 | ,, | പൂ | പ്രതിപദം | 40 | സിംഹം | ര | 7 | അധമം |
| 27 | 0 | 1 | 11 | 12 | 0 | രേവതി | 60 | യൌവ്വനം | പൂ | ഷഷ്ഠി | 60 | കഴുത | ഗു | 3 | ഉത്തമം |
| 27 | 16 | 3 | 13 | 5 | 8 | തിരുവാതിര | 20 | ,, | പൂ | ദ്വാദശി | 20 | സിംഹം | ഗു | 9 | അധമം |
| 28 | 8 | 5 | 1 | 10 | 16 | പൂരം | 40 | ,, | അ | ദ്വിതീയ | 40 | ആന | ക | 5 | മദ്ധ്യമം |
| 29 | 0 | 7 | 3 | 4 | 0 | വിശാഖം | 60 | ,, | അ | സപ്തമി | 60 | സിംഹം | ര | 1 | ഉത്തമം |
| 29 | 16 | 1 | 5 | 9 | 8 | തിരുവോണം | 20 | ,, | അ | ത്രയോദശി | 20 | ആന | മ | 7 | ഉത്തമം |
| 30 | 8 | 3 | 7 | 2 | 16 | രേവതി | 40 | ,, | പൂ | ദ്വിതീയ | 40 | ആന | ഗു | 3 | അധമം |
| 31 | 0 | 5 | 9 | 8 | 0 | മകീരം | 60 | വാർദ്ധക്യം | പൂ | അഷ്ടമി | 60 | സിംഹം | ക | 9 | അധമം |
| 31 | 16 | 7 | 11 | 1 | 8 | പൂരം | 20 | ,, | പൂ | ചതുർദ്ദശി | 20 | ആന | ച | 5 | അധമം |
| 32 | 8 | 1 | 13 | 6 | 16 | വിശാഖം | 40 | ,, | അ | ചതുർത്ഥി | 40 | പുലി | മ | 1 | അധമം |
| 33 | 0 | 3 | 1 | 12 | 0 | ഉത്രാടം | 60 | ,, | അ | നവമി | 60 | ആന | ഗു | 7 | ഉത്തമം |
| 33 | 16 | 5 | 3 | 5 | 8 | രേവതി | 20 | ,, | അ | വാവ് | 20 | നാല്ക്കാലി | ബു | 3 | ഉത്തമം |
| 34 | 8 | 7 | 5 | 10 | 16 | മകീരം | 40 | മരണം | പൂ | പഞ്ചമി | 40 | പുലി | ച | 9 | അധമം |
| 35 | 0 | 1 | 7 | 4 | 0 | മകം | 60 | ,, | പൂ | ദശമി | 60 | ആന | മ | 5 | അധമം |
| 35 | 16 | 3 | 9 | 9 | 8 | വിശാഖം | 20 | ,, | അ | പ്രതിപദം | 20 | പുലി | ഗു | 1 | അധമം |

| ചുററ് | | യോനി | വ്യയം | ആയം | | നക്ഷത്രം | | വയസ്സ് | തിഥി | | | കരണം | അംശ | പക്ഷാന്തര വ്യയം | ഗുണദോഷ ഫലം |
|---|---|---|---|---|---|---|---|---|---|---|---|---|---|---|---|
| കോൽ | വിരൽ | | | കോൽ | വിരൽ | നാൾ | നാഴിക | | പക്ഷം | തിഥി | നാഴിക | | | | |
| 36 | 8 | 5 | 11 | 2 | 16 | ഉത്രാടം | 40 | മരണം | അ | ഷഷ്ഠി | 40 | പക്ഷി | ബു | 7 | അധമം |
| 37 | 0 | 7 | 13 | 8 | 0 | ഉത്രട്ടാതി | 60 | ,, | അ | ഏകാദശി | 60 | പുലി | ച | 3 | അധമം |
| 37 | 16 | 1 | 1 | 1 | 8 | മകീരം | 20 | ബാല്യം | പൂ | ദ്വിതീയ | 20 | പുലി | ര | 9 | ഉത്തമം |
| 38 | 8 | 3 | 3 | 6 | 16 | മകം | 40 | ,, | പൂ | സപ്തമി | 40 | പക്ഷി | ശു | 5 | ഉത്തമം |
| 39 | 0 | 5 | 5 | 12 | 0 | ചോതി | 60 | ,, | പൂ | ദ്വാദശി | 60 | പുലി | ബു | 1 | ഉത്തമം |
| 39 | 16 | 7 | 7 | 5 | 8 | ഉത്രാടം | 20 | ,, | അ | തൃതീയ | 20 | പക്ഷി | കു | 7 | അധമം |
| 40 | 8 | 1 | 9 | 10 | 16 | ഉത്രട്ടാതി | 40 | ,, | അ | അഷ്ടമി | 40 | പന്നി | ര | 3 | ഉത്തമം |
| 41 | 0 | 3 | 11 | 4 | 0 | രോഹിണി | 60 | കൌമാരം | അ | ത്രയോദശി | 60 | പക്ഷി | ശു | 9 | അധമം |
| 41 | 16 | 5 | 13 | 9 | 8 | മകം | 20 | ,, | പൂ | ചതുർത്ഥി | 20 | പക്ഷി | ഗു | 5 | അധമം |
| 42 | 8 | 7 | 1 | 2 | 16 | ചോതി | 40 | ,, | പൂ | നവമി | 40 | പന്നി | കു | 1 | മദ്ധ്യമം |
| 43 | 0 | 1 | 3 | 8 | 0 | പൂരാടം | 60 | ,, | പൂ | ചതുർദ്ദശി | 60 | പക്ഷി | ര | 7 | മദ്ധ്യമം |
| 43 | 16 | 3 | 5 | 1 | 8 | ഉത്രട്ടാതി | 20 | ,, | അ | പഞ്ചമി | 20 | പന്നി | മ | 3 | അധമം |
| 44 | 8 | 5 | 7 | 6 | 16 | രോഹിണി | 40 | യൌവ്വനം | അ | ദശമി | 40 | വിഷ്ടി | ഗു | 9 | അധമം |
| 45 | 0 | 7 | 9 | 12 | 0 | ആയില്യം | 60 | ,, | അ | വാവ് | 60 | പാമ്പ് | കു | 5 | അധമം |
| 45 | 16 | 1 | 11 | 5 | 8 | ചോതി | 20 | ,, | പൂ | ഷഷ്ഠി | 20 | പന്നി | ച | 1 | ഉത്തമം |
| 46 | 8 | 3 | 13 | 10 | 16 | പൂരാടം | 40 | ,, | പൂ | ഏകാദശി | 40 | വിഷ്ടി | മ | 7 | അധമം |
| 47 | 0 | 5 | 1 | 4 | 0 | പൂരോരട്ടാതി | 60 | ,, | അ | പ്രതിപദം | 60 | പന്നി | ഗു | 3 | ഉത്തമം |
| 47 | 16 | 7 | 3 | 9 | 8 | രോഹിണി | 20 | വാർദ്ധക്യം | അ | സപ്തമി | 20 | വിഷ്ടി | ബു | 9 | ഉത്തമം |
| 48 | 8 | 1 | 5 | 2 | 16 | ആയില്യം | 40 | ,, | അ | ദ്വാദശി | 40 | കഴുത | ച | 5 | അധമം |
| 49 | 0 | 3 | 7 | 8 | 0 | ചിത്ര | 60 | ,, | പൂ | ദ്വിതീയ | 60 | പന്നി | മ | 1 | ഉത്തമം |
| 49 | 16 | 5 | 9 | 1 | 8 | പൂരാടം | 20 | ,, | പൂ | അഷ്ടമി | 20 | വിഷ്ടി | ശു | 7 | അധമം |
| 50 | 8 | 7 | 11 | 6 | 16 | പൂരോരട്ടാതി | 40 | ,, | പൂ | ത്രയോദശി | 40 | കഴുത | ബു | 3 | മദ്ധ്യമം |
| 51 | 0 | 1 | 13 | 12 | 0 | കാർത്തിക | 60 | മരണം | അ | തൃതീയ | 60 | വിഷ്ടി | ച | 9 | അധമം |
| 51 | 16 | 3 | 1 | 5 | 8 | ആയില്യം | 20 | ,, | അ | നവമി | 20 | കഴുത | ര | 5 | അധമം |
| 52 | 8 | 5 | 3 | 10 | 16 | ചിത്ര | 40 | ,, | അ | ചതുർദ്ദശി | 40 | പാമ്പ് | ശു | 1 | അധമം |

| ചുറ്റ് | | യോനി | വ്യയം | ആയം | | നക്ഷത്രം | | വയസ്സ് | തിഥി | | | കരണം | ആഴ്ച | പക്ഷാന്ത വ്യയം | ഗുണദോഷ ഫലം |
|---|---|---|---|---|---|---|---|---|---|---|---|---|---|---|---|
| കോൽ | വിരൽ | | | കോൽ | വിരൽ | നാൾ | നാഴിക | | പക്ഷം | തിഥി | നാഴിക | | | | |
| 53 | 0 | 7 | 5 | 4 | 0 | മൂലം | 60 | മരണം | പൂ | ചതുർഥി | 60 | വിഷ്ടി | ബു | 7 | അധമം |
| 53 | 16 | 1 | 7 | 9 | 8 | പൂരോരുട്ടാതി | 20 | ,, | പൂ | ദശമി | 20 | കഴുത | കു | 3 | അധമം |
| 54 | 8 | 3 | 9 | 2 | 16 | കാർത്തിക | 40 | ബാല്യം | പൂ | വാവ് | 40 | സിംഹം | ര | 9 | അധമം |
| 55 | 0 | 5 | 11 | 8 | 0 | പൂയം | 60 | ,, | അ | പഞ്ചമി | 60 | കഴുത | ശു | 5 | ഉത്തമം |
| 55 | 16 | 7 | 13 | 1 | 8 | ചിത്ര | 20 | ,, | അ | ഏകാദശി | 20 | സിംഹം | ഗു | 1 | ഉത്തമം |
| 56 | 8 | 1 | 1 | 6 | 16 | മൂലം | 40 | ,, | പൂ | പ്രതിപദം | 40 | സിംഹം | കു | 7 | ഉത്തമം |
| 57 | 0 | 3 | 3 | 12 | 0 | ചതയം | 60 | ,, | പൂ | ഷഷ്ഠി | 60 | കഴുത | ര | 3 | ഉത്തമം |
| 57 | 16 | 5 | 5 | 5 | 8 | കാർത്തിക | 20 | കൗമാരം | പൂ | ദ്വാദശി | 20 | സിംഹം | മ | 9 | ഉത്തമം |
| 58 | 8 | 7 | 7 | 10 | 16 | പൂയം | 40 | ,, | അ | ദ്വിതീയ | 40 | ആന | ഗു | 5 | ഉത്തമം |
| 59 | 0 | 1 | 9 | 4 | 0 | അത്തം | 60 | ,, | അ | സപ്തമി | 60 | സിംഹം | കു | 1 | മദ്ധ്യമം |
| 59 | 16 | 3 | 11 | 9 | 8 | മൂലം | 20 | ,, | അ | ത്രയോദശി | 20 | ആന | ച | 7 | മദ്ധ്യമം |
| 60 | 8 | 5 | 13 | 2 | 16 | ചതയം | 40 | ,, | പൂ | ദ്വിതീയ | 40 | ആന | മ | 3 | അധമം |
| 61 | 0 | 7 | 1 | 8 | 0 | ഭരണി | 60 | യൌവ്വനം | പൂ | അഷ്ടമി | 60 | സിംഹം | ഗു | 9 | മദ്ധ്യമം |
| 61 | 16 | 1 | 3 | 1 | 8 | പൂയം | 20 | ,, | പൂ | ചതുർദശി | 20 | ആന | ബു | 5 | അധമം |
| 62 | 8 | 3 | 5 | 6 | 16 | അത്തം | 40 | ,, | അ | ചതുർഥി | 40 | പുലി | ച | 1 | ഉത്തമം |
| 63 | 0 | 5 | 7 | 12 | 0 | തൃക്കേട്ട | 60 | ,, | അ | നവമി | 60 | ആന | മ | 7 | മദ്ധ്യമം |
| 63 | 16 | 7 | 9 | 5 | 8 | ചതയം | 20 | ,, | അ | വാവ് | 20 | നാല്ക്കാലി | ശു | 3 | മദ്ധ്യമം |
| 64 | 8 | 1 | 11 | 10 | 16 | ഭരണി | 40 | വാർദ്ധക്യം | പൂ | പഞ്ചമി | 40 | പുലി | ബു | 9 | മദ്ധ്യമം |
| 65 | 0 | 3 | 13 | 4 | 0 | പുണർതം | 60 | ,, | പൂ | ദശമി | 60 | ആന | ച | 5 | അധമം |
| 65 | 16 | 5 | 1 | 9 | 8 | അത്തം | 20 | ,, | അ | പ്രതിപദം | 20 | പുലി | ര | 1 | ഉത്തമം |
| 66 | 8 | 7 | 3 | 2 | 16 | തൃക്കേട്ട | 40 | ,, | അ | ഷഷ്ഠി | 40 | പശു | ശു | 7 | അധമം |
| 67 | 0 | 1 | 5 | 8 | 0 | അവിട്ടം | 60 | ,, | അ | ഏകാദശി | 60 | പുലി | ബു | 3 | ഉത്തമം |
| 67 | 16 | 3 | 7 | 1 | 8 | ഭരണി | 20 | മരണം | പൂ | ദ്വിതീയ | 20 | പുലി | കു | 9 | അധമം |
| 68 | 8 | 5 | 9 | 6 | 16 | പുണർതം | 40 | ,, | പൂ | സപ്തമി | 40 | പശു | ര | 5 | അധമം |
| 69 | 0 | 7 | 11 | 12 | 0 | ഉത്രം | 60 | ,, | പൂ | ദ്വാദശി | 60 | പുലി | ശു | 1 | അധമം |

| ചുററ് | | യോനി | വ്യയം | ആയം | | നക്ഷത്രം | | വയസ്സ് | പക്ഷം | തിഥി | നാഴിക | കരണം | ആഴ്ച | പക്ഷാന്തര്യം | ഗുണദോഷ ഫലം |
|---|---|---|---|---|---|---|---|---|---|---|---|---|---|---|---|
| കോൽ | വിരൽ | | | കോൽ | വിരൽ | നാൾ | നാഴിക | | | | | | | | |
| 69 | 16 | 1 | 13 | 5 | 8 | തൃക്കേട്ട | 20 | മരണം | അ | തൃതീയ | 20 | പശു | ഗു | 7 | അധമം |
| 70 | 8 | 3 | 1 | 10 | 16 | അവിട്ടം | 40 | ,, | പൂ | അഷ്ടമി | 40 | പന്നി | കു | 3 | അധമം |
| 71 | 0 | 5 | 3 | 4 | 0 | അശ്വതി | 60 | ബാല്യം | അ | ത്രയോദശി | 60 | പശു | ര | 9 | ഉത്തമം |
| 71 | 16 | 7 | 5 | 9 | 8 | പുണർതം | 20 | ,, | പൂ | ചതുർത്ഥി | 20 | പശു | മ | 5 | മദ്ധ്യമം |
| 72 | 8 | 1 | 7 | 2 | 16 | ഉത്രം | 40 | ,, | പൂ | നവമി | 40 | പന്നി | ഗു | 1 | മദ്ധ്യമം |
| 73 | 0 | 3 | 9 | 8 | 0 | അനിഴം | 60 | ,, | പൂ | ചതുർദ്ദശി | 60 | പശു | കു | 7 | മദ്ധ്യമം |
| 73 | 16 | 5 | 11 | 1 | 8 | അവിട്ടം | 20 | ,, | അ | പഞ്ചമി | 20 | പുലി | ച | 3 | അധമം |
| 74 | 8 | 7 | 13 | 6 | 16 | അശ്വതി | 40 | കൌമാരം | അ | ദശമി | 40 | വിഷ്ടി | മ | 9 | അധമം |
| 75 | 0 | 1 | 1 | 12 | 0 | തിരുവാതിര | 60 | ,, | അ | വാവ് | 60 | പാമ്പ് | ഗു | 5 | മദ്ധ്യമം |
| 75 | 16 | 3 | 3 | 5 | 8 | ഉത്രം | 20 | ,, | പൂ | ഷഷ്ഠി | 20 | പന്നി | ബു | 1 | ഉത്തമം |
| 76 | 8 | 5 | 5 | 10 | 16 | അനിഴം | 40 | ,, | പൂ | ഏകാദശി | 40 | വിഷ്ടി | ച | 7 | ഉത്തമം |
| 77 | 0 | 7 | 7 | 4 | 0 | തിരുവോണം | 60 | ,, | അ | പ്രതിപദം | 60 | പന്നി | മ | 3 | ഉത്തമം |
| 77 | 16 | 1 | 9 | 9 | 8 | അശ്വതി | 20 | യൌവ്വനം | അ | സപ്തമി | 20 | വിഷ്ടി | ശു | 9 | ഉത്തമം |
| 78 | 8 | 3 | 11 | 2 | 16 | തിരുവാതിര | 40 | ,, | അ | ദ്വാദശി | 40 | കഴുത | ബു | 5 | അധമം |
| 79 | 0 | 5 | 13 | 8 | 0 | പൂരം | 60 | ,, | പൂ | ദ്വിതീയ | 60 | പന്നി | ച | 1 | മദ്ധ്യമം |
| 79 | 16 | 7 | 1 | 1 | 8 | അനിഴം | 20 | ,, | പൂ | അഷ്ടമി | 20 | വിഷ്ടി | ര | 7 | മദ്ധ്യമം |
| 80 | 8 | 1 | 3 | 6 | 16 | തിരുവോണം | 40 | ,, | പൂ | ത്രയോദശി | 40 | കഴുത | ശു | 3 | ഉത്തമം |
| 81 | 0 | 3 | 5 | 12 | 0 | രേവതി | 60 | വാർദ്ധക്യം | അ | തൃതീയ | 60 | വിഷ്ടി | ബു | 9 | മദ്ധ്യമം |
| 81 | 16 | 5 | 7 | 5 | 8 | തിരുവാതിര | 20 | ,, | അ | നവമി | 20 | കഴുത | കു | 5 | അധമം |
| 82 | 8 | 7 | 9 | 10 | 16 | പൂരം | 40 | ,, | അ | ചതുർദ്ദശി | 40 | പുള്ള് | ര | 1 | മദ്ധ്യമം |
| 83 | 0 | 1 | 11 | 4 | 0 | വിശാഖം | 60 | ,, | പൂ | ചതുർത്ഥി | 60 | വിഷ്ടി | ശു | 7 | അധമം |
| 83 | 16 | 3 | 13 | 9 | 8 | തിരുവോണം | 20 | ,, | പൂ | ദശമി | 20 | ആന | ഗു | 3 | ഉത്തമം |
| 84 | 8 | 5 | 1 | 2 | 16 | രേവതി | 40 | ,, | പൂ | വാവ് | 40 | സിംഹം | കു | 9 | ഉത്തമം |
| 85 | 0 | 7 | 3 | 8 | 0 | മകീരം | 60 | മരണം | അ | പഞ്ചമി | 60 | കഴുത | ര | 5 | അധമം |
| 85 | 16 | 1 | 5 | 1 | 8 | പൂരം | 20 | ,, | അ | ഏകാദശി | 20 | സിംഹം | മ | 1 | അധമം |

